9/10/11

1098 കലാകൗമുദി സെപ്റ്റംബർ 29. 1996
വില : 7.00 രൂപ











മുഖചിത്രം - ആർ.ജി.സി.ബി. ഡയറക്ടർ ഡോ. ദാസ്
ഫോട്ടോ - ശ്രീ. അനിൽ ഭാസ്കർ
ഡിസൈൻ - ശ്രീ. ഭട്ടതിരി

## വിദ്യാഭ്യാസരംഗത്തെപ്പറ്റി

**ക**ലാകൗമുദിയിൽ ഉന്നത വിദ്യാഭ്യാസത്തിനു രൂപ ഉണ്ടാക്കുന്നത് എങ്ങനെയെന്നു ഡോ. എം.എ. ഇട്ടിയച്ചന്റെ രേഖ വായിച്ചു (1096-ാം ലക്കത്തിലെ ലേഖനം-ഉന്നത വിദ്യാഭ്യാസ മേഖലയ്ക്കൊരു രേഖ). പൊതുവേ പ്രായോഗികബുദ്ധിയുള്ള ഒരു സമീപനമാണ് ഡോ. ഇട്ടിയച്ചന്റെ ലേഖനത്തിൽ. എന്നാൽ ചില കാര്യങ്ങളിൽ അദ്ദേഹത്തിന്റെ അഭിപ്രായം പറയുന്നത് "എന്തുകൊണ്ട്". "എങ്ങനെ" എന്നീ ചോദ്യങ്ങൾക്കു മറുപടി തരുന്ന രീതിയിലല്ല. ഉദാഹരണത്തിന്.

ബിരുദങ്ങളുടെ മാറ്റളക്കുന്നത് ദേശീയമത്സരപ്പരീക്ഷയുടെ ഫലംവച്ചാണോ? മത്സരിക്കാൻ മാത്രമാണോ വിദ്യാഭ്യാസം? പ്രത്യേകിച്ചും ഉന്നത വിദ്യാഭ്യാസം? വിദ്യാഭ്യാസം ലാഭം കൊയ്യാനുള്ള ഒരു മേഖലയല്ല എന്നു പറയുന്ന ലേഖകൻതന്നെ പറയുന്നു. "ചെലവിനനുസരിച്ചുള്ള ഗുണമേന്മ ഉറപ്പു വരുത്താൻ നമ്മളെക്കൊണ്ടായിട്ടില്ല എന്ന്.

ജൂനിയർ കോളേജുകളിലൂടെ വിദ്യാഭ്യാസ മേഖലയെ പൊതുവേ നിയന്ത്രിക്കുന്നതു ശക്തമായ വിദ്യാഭ്യാസ നയമല്ല. മറിച്ച്, മാനേജ്മെന്റിന്റെയും അദ്ധ്യാപക-അനദ്ധ്യാപകരുടെയും ചില സ്ഥാപിത താത്പര്യങ്ങളാണ്" എന്നു കണ്ടുപിടിച്ച ഡോക്ടർ അതിന്റെ കാരണമെന്താണെന്ന് അന്വേഷിക്കുന്നില്ല. ഇടതും വലതും മാറിമാറി ഭരിച്ച കേരളത്തിൽ വിദ്യാഭ്യാസം എന്നും പ്രാദേശിക കക്ഷികളുടെ കൈയിലായിരുന്നു എന്ന കാര്യം എന്തേ മറന്നു? എങ്ങനെ കേരളത്തിൽ ഒരു ശക്തമായ വിദ്യാഭ്യാസ നയം ഉണ്ടാവും? ഈ രംഗത്തു ഗവൺമെന്റിനെക്കൊണ്ടു കഴിയാതിരുന്നത് മാനേജ്മെന്റുകൾക്കു കഴിയുമെന്നു ലേഖകൻ മറക്കുന്നു.

പ്ലസ് ടു സ്കൂളിലേക്കു മാറ്റണമെന്ന് ആരോ പറഞ്ഞു. എന്തുകൊണ്ടെന്ന് ആരും പറയുന്നില്ല. എല്ലാവരും മാറ്റണം, മാറ്റിക്കുറിക്കണം എന്നു മാത്രം പറയുന്നു. ഇപ്പോൾ പൊതുവേ കുഴപ്പമില്ലാതെ പോകുന്ന സ്കൂൾ അന്തരീക്ഷം വഷളാക്കാനേ ഇതുപകരിക്കൂ. ചേട്ടന്മാരുടെ കുസൃതി അനുജന്മാർക്കും പഠിക്കണം. അത്രതന്നെ. ഇപ്പോഴുള്ള കോളേജുകളിലെ സൗകര്യങ്ങൾ ഉപയോഗപ്പെടുത്തി നിലവിലുള്ള കോഴ്സുകൾ പുനഃസംഘടിപ്പിച്ച് തൊഴിലധിഷ്ഠിതമാക്കണമെന്നു പറയുന്നതോടൊപ്പം പ്ലസ് ടുവിനു ബദൽ സംവിധാനം ഉണ്ടാക്കണമെന്നു പറയുന്നത് യുക്തിക്കു നിരക്കാത്തതാണ്.

**അപ്പു**
അഞ്ചേരിൽ ഹൗസ്
കോതമംഗലം.





## വികല സമീപനം

കലാകൗമുദി 1093-ാം ലക്കത്തിൽ പ്രസിദ്ധീകരിച്ച "ദേശീയ രാഷ്ട്രീയം വഴിത്തിരിവിൽ" എന്ന ലേഖനം ഒരു വികലമായ മനസ്സിന്റെ പ്രതിഫലനമാണ്. ദേശീയ രാഷ്ട്രീയത്തിലെ സംഭവവികാസങ്ങളെയും. ചരിത്രവസ്തുതകളെയും ജാതിക്കണ്ണാടിയിലൂടെയാണ് ലേഖകൻ നോക്കിക്കാണുന്നത്.

പാകിസ്ഥാൻ അനുവദിച്ചു കിട്ടാനുള്ള മുസ്‌ലിം ലീഗിന്റെ സമരം "ബ്രിട്ടീഷുകാരുടെ കീഴിലുള്ള ഇപ്പോഴത്തെ അടിമത്തത്തെയും. ഭാവിയിലേക്കുദ്ദേശിച്ചിട്ടുള്ള സവർണ്ണഹിന്ദു മേധാവിത്വത്തെയും "ഒഴിവാക്കാനായിരുന്നു എന്ന ലേഖകന്റെ വാദം എനിക്കു പുതിയ അറിവാണ്. അവിഭക്ത ഇന്ത്യയ്ക്കു സ്വാതന്ത്ര്യം കിട്ടിയാൽ ബ്രിട്ടീഷുകാരുടെ കീഴിലുള്ള അടിമത്തം തുടർന്നുപോകുമെന്നാണ് ലേഖകന്റെ വാദം. സ്വാതന്ത്ര്യം എന്നു പറഞ്ഞാൽ ലേഖകന് അറിഞ്ഞുകൂടാ എന്നുവേണം മനസ്സിലാക്കാൻ. അവർണ്ണഹിന്ദുഭരണം ജിന്നയുടെ കീഴിലുള്ള മുസ്‌ലിം ലീഗ് അംഗീകരിക്കുമായിരുന്നു എന്നതാണ് ലേഖകന്റെ മറ്റൊരു കണ്ടുപിടിത്തം.

"ഇനി ആർക്കു വേണമെങ്കിലും പ്രധാനമന്ത്രി ആകാം" എന്ന് ഹെഗ്ഡെ പറഞ്ഞുവെങ്കിൽ, അത് ഗൗഡയുടെ ജാതിയെ ഉദ്ദേശിച്ചാണെന്നു ലേഖകന് എങ്ങനെ മനസ്സിലായി? ലേഖനത്തിൽ പറഞ്ഞിരിക്കുന്നതുപോലെ ഇംഗ്ലീഷ് പരിജ്ഞാനക്കുറവാകാൻ സാദ്ധ്യതയില്ല. ഗൗഡയ്ക്ക് ഇംഗ്ലീഷ് അറിയാമല്ലോ എന്തിനാണീ അപകർഷതാബോധം?

**ജീവൻ മാത്യു കുര്യൻ**
ഹിൽവ്യൂ കോളനി
ചോവായൂർ
കോഴിക്കോട്.

## ജനങ്ങളുടെ സംശയം അസ്ഥാനത്തല്ല

**കേ**രളത്തിൽ ഇടതുമുന്നണി ജനകീയാസൂത്രണം കൊണ്ടുവരുന്നു (കലാകൗമുദി ലക്കം 1095). കാരണം ഇനിയുള്ള 5 വർഷം ഇവിടെ എന്തെങ്കിലുമൊക്കെ കാട്ടിക്കൂട്ടണം.

നമുക്ക് അധികാരമില്ലാത്തപ്പോൾ ഇവിടെ വികസനം പാടില്ല. റേഷനരിക്ക് ഒരു പൈസ കൂടാൻ പാടില്ല. കറന്റ് ചാർജ്ജ് കൂടാൻ പാടില്ല. കറന്റ് കട്ട് പോയിട്ട് കറന്റ് ഒരിക്കൽപ്പോലും പോകാൻ പാടില്ല. പോയാൽ ഓഫീസ് കത്തിക്കും. ജീവനക്കാരെ മർദ്ദിക്കും. ബസ് ചാർജ്ജ് കൂടാൻ പാടില്ല. കൂടിയാൽ ബസ്സ് കത്തിക്കും. നാട് കുട്ടിച്ചോറാക്കും. നമ്മൾ അധികാരത്തിൽ വന്നാൽപ്പിന്നെ ഇവിടെ വികസനം വേണം. എല്ലാവരും നമ്മളോടു സഹകരിക്കണം (സഹകരണ സംഘങ്ങൾ പിടിച്ചെടുക്കാനും). കറന്റ് പോയാലെന്നല്ല. ദിവസങ്ങളോളം ഇല്ലെങ്കിലും ഒരു പരാതിയുമില്ല.

ബസ്സ് ചാർജ്ജും റേഷനരിവിലയും കുത്തനെ വർദ്ധിപ്പിച്ചു ഖജനാവ് (എല്ലാവരുടെയും) നിറയ്ക്കണം. ഇങ്ങനെ അടിസ്ഥാനപരമായിത്തന്നെ. ഭരണമാറ്റത്തിനനുസരിച്ച് തികച്ചും വൈരുദ്ധ്യാത്മക സമീപനം സ്വീകരിക്കുന്നവരുടെ ജനകീയാസൂത്രണം ഏതു തരത്തിലായിരിക്കും എന്ന ജനങ്ങളുടെ സംശയം അസ്ഥാനത്തല്ല. ഇടതുമുന്നണി അധികാരത്തിൽ വന്നതോടെ പൂട്ടിക്കിടന്ന തൊഴിൽശാലകൾ തുറക്കാൻ തുടങ്ങിയതും. ബസ്സ് ചാർജ്ജ് വർദ്ധനയ്ക്കെതിരേ നടന്ന സമരങ്ങളും ബന്ദും ഒരു ബസ്സുപോലും കത്താതെ സമാധാനമായി അവസാനിച്ചതും കാണുമ്പോൾ കുഴപ്പക്കാർ ആരായിരുന്നെന്നും വികസനത്തിനെതിരേ താഴേത്തലത്തിൽനിന്നും ആസൂത്രിതനീക്കങ്ങൾ നടത്തിയിരുന്നത് ആരായിരുന്നെന്നും ജനങ്ങൾക്കു നല്ലതുപോലെ മനസ്സിലാകുന്നുണ്ട്.

**എൻ. നന്ദകുമാർ**
സിൻഡിക്കേറ്റ് ബാങ്ക്
ഡിവിഷണൽ ഓഫീസ്
കണ്ണൂർ.



# സ്ത്രീകളുടെ അവശത തീരുമോ?



**പാ**ർലമെന്റിലും നിയമസഭകളിലും സ്ത്രീകൾക്ക് മുപ്പത്തിമൂന്നു ശതമാനം സീറ്റുകൾ റിസർവ് ചെയ്യാൻ പോകുകയാണല്ലോ. അതിനുള്ള നിയമ നിർമ്മാണ നടപടികൾ എത്രയും വേഗം പൂർത്തിയാക്കാനുള്ള തിരക്കിലാണ് ദേവഗൗഡ ഗവൺമെന്റ്. ചരിത്രം സൃഷ്ടിക്കുന്ന നടപടിയെന്ന് വിശേഷിപ്പിക്കപ്പെട്ടിരിക്കുന്ന ഈ നിയമം വഴി. സ്ത്രീപങ്കാളിത്തം സമ്പൂർണ്ണമാകുമെന്ന് ആരെങ്കിലും വിചാരിക്കുന്നുണ്ടെങ്കിൽ, അവർക്ക് തെറ്റിപ്പോയിരിക്കുന്നു.

ഭരണത്തിൽ സ്ത്രീകൾ പങ്കാളികളാകുന്നതുകൊണ്ടോ നേതൃത്വം വഹിക്കുന്നതുകൊണ്ടോ സ്ത്രീകളുടെ അവശതകൾ പരിഹരിക്കപ്പെടുന്നില്ല. സ്ത്രീകൾക്ക് അതിനുള്ള അവസരം കിട്ടിയപ്പോഴെല്ലാം. അവർ ഒന്നുകിൽ പുരുഷന്മാരുടെ ചട്ടുകങ്ങളോ അവരുടെ വിനീത ശിഷ്യകളോ ആകുകയാണുചെയ്തിട്ടുള്ളത്. മറിച്ച് സംഭവിച്ചപ്പോഴൊക്കെ. ചരിത്രംപോലും മാപ്പു നൽകാത്ത അവസ്ഥയാണുണ്ടായത്. സ്ത്രീശക്തിയുടെ പ്രതീകമായാണല്ലോ ഇന്ദിരാഗാന്ധിയെയും ജയലളിതയെയും കാണുന്നത്. ഒരാൾ ഇന്ത്യ ഭരിച്ചു. മറ്റൊരാൾ ഇന്ത്യയെപ്പോലെ മറ്റൊരു സ്റ്റേറ്റ് ഭരിച്ചു. രണ്ടുപേരും പ്രാപ്തരും, അസാമാന്യമായ ഇച്ഛാശക്തിയുള്ളവരുമായിരുന്നു. പുരുഷന്മാരെ വരച്ച വരയിൽ നിറുത്തി വട്ടംകറക്കുന്നതിൽ അവർക്കിരുവർക്കും അസാധാരണമായ വൈഭവവും ഉണ്ടായിരുന്നു. എന്നാൽ അവരുടെ ഭരണകാലത്തെ ബാക്കിപത്രം തയാറാക്കുമ്പോൾ എന്തായിരിക്കും രേഖപ്പെടുത്താനാകുക. അധികാരക്കൊതികൊണ്ട് സർവവും മറന്ന സ്വേച്ഛാധിപതികളായിരുന്നു അവർ എന്നുമാത്രമല്ലേ, വസ്തുനിഷ്ഠമായി കാര്യങ്ങളെ കാണുന്ന ഒരാൾക്ക് പറയാനൊക്കൂ. ഒറ്റപ്പെട്ട സംഭവമായി ഇതിനെ കാണുന്നത് ശരിയല്ല. അധികാരം കിട്ടിക്കഴിഞ്ഞാൽ. അത് ദുരുപയോഗപ്പെടുത്തുന്നതിൽ പുരുഷനും സ്ത്രീയും ഒരുപോലെതന്നെയാണ്. അക്കാര്യത്തിൽ ജെൻഡർ വ്യത്യാസത്തിന് യാതൊരു പ്രസക്തിയുമില്ല. ഇത് ചൂണ്ടിക്കാണിക്കുമ്പോൾ, സ്ത്രീവിമോചനവാദികൾ മെയിൽ ഷോവനിസത്തിലേക്കായിരിക്കും വിരൽ ചൂണ്ടുക. സത്യം അതിനും എത്രയോ അകലെയാണ്.

നിയമനിർമ്മാണ സഭകളിൽ സ്ത്രീക്കും പുരുഷനും പപ്പാതി സീറ്റുകൾ നൽകിയാലും, അതിലും ഒരുപടികടന്ന് പുരുഷനേക്കാൾ ഒരു സീറ്റ് കൂടുതൽ കൊടുത്താലും സ്ത്രീകളുടെ അവശതകൾ പരിഹരിക്കപ്പെടുകയില്ലെന്ന നഗ്ന യാഥാർത്ഥ്യം കാണാതിരിക്കരുത്. വ്യക്തിജീവിതത്തിലും, കുടുംബ ജീവിതത്തിലും, സാമൂഹ്യജീവിതത്തിലും സ്ത്രീയുടെ സ്ഥാനം ഇന്നും പഴയതുപോലെയാണ്. അതിന് മാറ്റം വരുത്താൻ നിയമനിർമ്മാണ സഭകളിൽ കൂടുതൽ സീറ്റുകൾ നൽകുന്നതുകൊണ്ടോ ഭരണപങ്കാളിത്തം ഉറപ്പാക്കിയതുകൊണ്ടോ കഴിയുകയില്ല. മറിച്ച് സ്ത്രീകളോടുള്ള പുരുഷന്റെ മനോഭാവവും സമീപനവും അടിമുടി മാറണം. അടുക്കളയിൽ രാജ്ഞിയും ഉറക്കറയിൽ ദാസിയും എന്ന സ്ഥാനത്തുനിന്നും സ്ത്രീകളെ മോചിപ്പിക്കാൻ എത്ര പുരുഷന്മാർ തയാറാകും? സ്വന്തമായി വരുമാനമാർഗ്ഗം കണ്ടെത്തിയ സ്ത്രീകളെ സംബന്ധിച്ചിടത്തോളം ഈ പാരതന്ത്ര്യം ഒരുപരിധിവരെ അപ്രത്യക്ഷമായിട്ടുണ്ട്. എന്നാൽ തൊഴിലൊന്നുമില്ലാത്ത, വീട്ടമ്മയെന്ന ചെല്ലപ്പേരിട്ടു വിളിക്കുന്ന സ്ത്രീകൾ ഇന്നും ദു:ഖപുത്രികളാണ്. ഭരണത്തിൽ സ്ത്രീകൾ പങ്കാളികളായതുകൊണ്ട് അവസാനിക്കുന്നതല്ല ഇതൊന്നും. അതുപോലെയാണ് സമൂഹത്തിന്റെ താഴെത്തട്ടിൽ ജീവിക്കാൻ വിധിക്കപ്പെട്ട സ്ത്രീകളുടെ സ്ഥിതിയും. തലയ്ക്കു മുകളിൽ കൂരയോ, ഭദ്രമായൊരു കുടുംബജീവിതമോ ഇല്ലാത്ത അവർ പുരുഷന് ഒരു ഉപകരണവും, സ്ത്രീവിമോചകർക്ക് അയിത്തവർഗ്ഗക്കാരുമാണ്. മദ്ധ്യവർഗ്ഗത്തിന്റെ കള്ളത്തരങ്ങളറിഞ്ഞുകൂടാത്ത, മണ്ണിന്റെ മക്കളായ അവരുടെ അവശതകൾ എങ്ങനെ തീരും. സ്ത്രീക്ക് നിയമനിർമ്മാണ സഭകളിൽ കൂടുതൽ പ്രാതിനിധ്യം കിട്ടുന്നതുകൊണ്ട്. എന്തെന്നാൽ ആ വിഭാഗത്തിൽപ്പെട്ട ആരും നിയമനിർമ്മാണ സഭകളിൽ എത്തപ്പെടുകയില്ലല്ലോ. അങ്ങനെയും നല്ല ജീവിതത്തിന്റെ സുഖസൗകര്യങ്ങൾ അവർക്ക് അപ്രാപ്യമായി തുടരുകയേയുള്ളൂ.

പുതിയ നിയമം വഴി സ്ത്രീകളിലും രണ്ടു വർഗ്ഗത്തിന്റെ സൃഷ്ടിയായിരിക്കും നടക്കുക-ഭരിക്കുന്നവരും ഭരിക്കപ്പെടേണ്ടവരും. കുറെ മമതാ ബാനർജിമാരെയും ശോഭനാജോർജ്ജുമാരെയും സൃഷ്ടിക്കുന്നതുകൊണ്ടൊന്നും സ്ത്രീയുടെ അവശത അവസാനിക്കുകയില്ല.

**-രാഷ്ട്രീയ ലേഖകൻ**



എം.പി. നാരായണപിള്ള

# എന്തും ഒരുതണൽ

ഇടതുമുന്നണി ഭരണത്തിന്റെ നൂറാം ദിവസം പുറപ്പെടുവിച്ച ഒരു പരസ്യം കാണാനിടയായി. ഈ ഗവൺമെന്റ് നല്ലതെന്ന് അവകാശപ്പെടുന്ന പല ചെയ്തികളുടെയും ലിസ്റ്റ്! ഇവയിൽ ചില സൽക്കർമ്മങ്ങൾ സൽഫലമുണ്ടാക്കാം. ശുദ്ധൻ ദുഷ്ടന്റെ ഫലം ചെയ്യുന്നപോലെ മറ്റുചില സൽക്കർമ്മങ്ങൾ ദോഷമുണ്ടാക്കാം. ഏതായാലും ഉദ്ദേശശുദ്ധിക്ക് മാപ്പുകൊടുക്കേണ്ട ശുഭമുഹൂർത്തമാണ്.

പക്ഷെ അവിവേകത്തിന് മാപ്പുകൊടുക്കാൻ പറ്റുമോ?

ഭരണച്ചെലവ് കുറയ്ക്കാനായി മന്ത്രിമാരുടെ സംഖ്യ പതിനാലായി കുറച്ച യോഗ്യത തന്നെ എടുക്കുക.

ഇതുകൊണ്ട് ഗുണമോ ദോഷമോ?

മന്ത്രിമാരുടെ സംഖ്യ നിശ്ചയിക്കുന്ന ഘടകം എന്തായിരിക്കണം? പണ്ടേ വിശ്വസിച്ചുപോരുന്ന അസംബന്ധമായ ഒരു ഡയലോഗുണ്ട്. പത്ത് എം.എൽ.എയ്ക്ക് ഒരു മന്ത്രി. 'ആയിരം കോഴിയ്ക്കരകാട' എന്നപോലത്തെ ഒരന്ധവിശ്വാസം.

ഇത്തരം തെറ്റിദ്ധാരണകൾ മാറ്റിവച്ച് മന്ത്രിമാരുടെ സംഖ്യയെ സംബന്ധിച്ചിടത്തോളം തികച്ചും യുക്തിസഹജമായ ഒരു ലൈനാണ് എടുക്കുന്നതെങ്കിലോ?

മന്ത്രിമാരുടെ തീരുമാനത്തിനെത്തുന്ന ഫയലുകളുടെ സംഖ്യയ്ക്കാനുപാതികമായിരിക്കണം മന്ത്രിമാരുടെ എണ്ണം.

മുഖ്യമന്ത്രിക്ക് ഒപ്പിടാൻ എത്ര ഫയൽ വരുന്നു? മറ്റോരോ മന്ത്രിമാർക്കും എത്ര ഫയൽ കിട്ടുന്നുണ്ട്? ഒരു ഫയൽ പഠിച്ച് തീരുമാനമെടുക്കാൻ എത്ര മിനിട്ടുവേണം? അഞ്ചുമിനിട്ട്. അല്ല രണ്ടു മിനിട്ട്. ഏതായാലും രണ്ടു സെക്കന്റല്ല. കാരണം ഒപ്പിടാൻതന്നെ വേണം മൂന്നു സെക്കന്റ്-കണ്ണടച്ചൊപ്പിട്ടാൽപ്പോലും.

ഫയൽ നോക്കുന്നതുകൂടാതെ ക്യാബിനറ്റ് മീറ്റിംഗ്, അസംബ്ളിയിൽ ഹാജരാകൽ, കുളിക്കുക, പല്ലുതേയ്ക്കുക, മൂത്രമൊഴിക്കുക തുടങ്ങി അനുപേക്ഷണീയമായ മറ്റു പല ജോലികളും ഒരു മന്ത്രിക്കുണ്ട്. ഇതൊക്കെക്കഴിഞ്ഞ് ഒരു മന്ത്രിക്ക് ഒരു ദിവസം എത്ര ഫയൽ പഠിച്ച് തീരുമാനമെടുക്കാൻ പറ്റും? ആയിരം? നൂറ്? പത്ത്?

ഇപ്പോൾ വരുന്ന ഫയലുകളുടെ എണ്ണം അതിൽക്കൂടുതലോ കുറവോ?

കുറവാണെങ്കിൽ പതിനാലു മന്ത്രിമാരുടെ സംഖ്യ ഇനിയും കുറയ്ക്കാം. കൂടുതലാണെങ്കിൽ ഈ സംഖ്യ കൂട്ടണം. പതിനാലല്ല; മന്ത്രിമാർ നൂറ്റിനാല്പതായാലും നമുക്ക് വിരോധമില്ല. കാരണം. മന്ത്രിയുടെ ആപ്പീസിൽ തീരുമാനമാകാതെ ഫയൽ വിരുത്താമ്പില പിടിച്ചുകിടന്നാൽ അതുണ്ടാക്കുന്ന കാലവിളംബം ഭരണച്ചെലവു മാത്രമല്ല; ഭരിക്കപ്പെടുന്ന അടിമകളുടെ ചെലവും വർദ്ധിപ്പിക്കും. ഫയലുകൾ കാണാതാവുകയും ചെയ്യും.

മന്ത്രിയുടെ തീരുമാനത്തിനു വരുന്ന ഫയലുകൾ ഇരുപത്തിനാലു മണിക്കൂറിനകം തിരിച്ചുവരാറുണ്ടോ? കേട്ടറിവിന്റെ അടിസ്ഥാനത്തിൽ പറഞ്ഞാൽ ഇരുപത്തിനാലു ദിവസത്തിനകം തിരിച്ചുവന്നാൽ ലോട്ടറിയാണ്. അപ്പോൾ മന്ത്രിമാരുടെ എണ്ണം കുറച്ചത് യോഗ്യതയല്ല. തികഞ്ഞ ബുദ്ധിയില്ലായ്മയാണ്. അത് യോഗ്യതയായി പരസ്യം ചെയ്യുന്നവരുടെ ബുദ്ധി അസ്ഥിവഴിയാണ്.

വന്നുവന്ന് മന്ത്രിമാരൊക്കെ ഒരുമാതിരി സ്ഥിരം കുറ്റികളായി മാറുകയാണ്-മുന്നണി ഏതായാലും.

ഉത്തരവാദിത്വബോധമുള്ള സചേതനമായ ഒരു രാഷ്ട്രീയ സംസ്കാരമുണ്ടാക്കാൻ കൂടുതൽപേർക്ക് ഭരണപരിചയം കൊടുക്കണം. ഇപ്പോഴത്തെ കുറ്റികൾ ചത്തുപോയാൽ ആ സ്ഥാനത്ത് കയറാൻ അല്പം പരിചയമുള്ള ഇടത്തരം നേതാക്കളെ മുൻകൂട്ടി തയാറാക്കി വയ്ക്കണ്ടേ? ഉദ്യോഗസ്ഥന്മാർ 'ഞഞ്ഞാമിഞ്ഞാ' ഡയലോഗടിച്ചാൽ വിരട്ടാൻപോന്ന മിനിമം യോഗ്യതയുള്ള ഒരു രണ്ടാംനിര വേണ്ടേ? അതു നിഷേധിച്ച നടപടിക്രമമായിരുന്നു എളുപ്പത്തിൽ കൈയടി കിട്ടാൻവേണ്ടി മന്ത്രിമാരുടെ എണ്ണം കുറച്ചത്!

ഇതിനൊരു പരിഹാരം ഇനിയെങ്കിലും കണ്ടുപിടിക്കണം.

പ്രൈവറ്റ് സെക്രട്ടറിമാർക്ക് പരിഹരിക്കാൻ പറ്റിയ പ്രശ്നമല്ലിത്. ഒരു മന്ത്രി മന്ത്രിയാകുന്നത് അസംബ്ളിയെ നേരിടുമ്പോഴാണ്. അസംബ്ളിയിൽ നിന്നുപറ്റുക എളുപ്പമുള്ള കാര്യമല്ല. എന്നെങ്കിലും മന്ത്രിയായിരുന്നിട്ടുള്ളവർ പറഞ്ഞുതരും. അടിയന്തരാവസ്ഥക്കാലത്തുപോലും ഇന്ദിരാഗാന്ധി പാർലമെന്റിനെ പേടിച്ചിരുന്നു. ജനപ്രതിനിധികളുടെ മുമ്പിൽ ജാട ഫലിക്കില്ല. പ്രൈവറ്റ്സെക്രട്ടറിമാർ പോയിട്ട് ചീഫ് സെക്രട്ടറിക്കുപോലും നിയമസഭയെ നേരിടാൻ അധികാരമില്ല. എന്തിന് ചീഫ് സെക്രട്ടറി? ഒരു ചോദ്യം ചോദിക്കാനുള്ള അവകാശം ഗവർണ്ണർക്കുപോലുമില്ല. ഇതാണ് പാർലമെന്ററി ജനാധിപത്യം.

ഇവിടെ നമ്മൾ നേരാംവഴിക്ക് ബുദ്ധി വിട്ടാലോ?

വകുപ്പൊന്നിന് ഒരു ഡെപ്യൂട്ടി മിനിസ്റ്ററെ നിയമിക്കുക. പറ്റുമെങ്കിൽ അമ്പതു വയസ്സിൽ താഴെയായാൽ അത്യുത്തമം. (രാഷ്ട്രീയത്തിലെ പെൻഷൻപ്രായം 120 വയസ്സായിരിക്കുന്ന സ്ഥിതിക്ക് 50 വയസ്സിൽ താഴെയുള്ളവരെ യുവാവായി കൂട്ടാം.)

പതിനഞ്ചോ ഇരുപതോ ഡെപ്യൂട്ടി മിനിസ്റ്റർമാരെ വച്ചാൽ അധികച്ചെലവായി വരുന്നത് ഒരു കാറും ഡ്രൈവറുമാണ്. ഇവരുടെ താമസം എം.എൽ.എ ഹോസ്റ്റലിൽ മതി. ഇത്രയും അധികച്ചെലവിനുള്ള തുക കാണാൻ ഒരു ഇരുപത് സീനിയർ ഐ.എ.എസ്സുകാരെ കേന്ദ്രഗവൺമെന്റിലേക്ക് പറഞ്ഞയയ്ക്കുക. ഇതുകൊണ്ട് സംസ്ഥാന ഖജനാവിന്റെ നെറ്റ് ചെലവ് കുറയുകയല്ലാതെ കൂടാൻപോണില്ല. സംസ്ഥാനത്തിന് ആവശ്യമുള്ളതിന്റെ മുന്നിരട്ടി ഐ.എ.എസ്സുകാർക്ക് നമ്മൾ ജനങ്ങൾ ചെലവിനു കൊടുക്കുന്നുണ്ട്.

പുതുതായി എടുക്കുന്ന ഡെപ്യൂട്ടി മിനിസ്റ്റർമാരെ ക്യാബിനറ്റ് മന്ത്രിമാരുടെ കീഴിൽ പരിശീലനത്തിന് വിടുക. ഉദാഹരണത്തിന് ജാംബവാന്റെ കാലം മുതൽ മന്ത്രിയായിരിക്കുന്നയാളാണ് ബേബിജോൺ. സംസ്ഥാന ഭരണത്തിന്റെ നൂലാമാലകൾ ഇതിനപ്പുറം അറിയാവുന്ന ഒരേയൊരാൾ കുഞ്ഞുമാണി മാത്രമാണ്. അദ്ദേഹത്തിന്റെ ശിങ്കിടിയായി ഒരു ഡി.വൈ.എഫ്.ഐക്കാരൻ നാലഞ്ചുവർഷം നടന്നെന്നിരിക്കട്ടെ. ഇതിനപ്പുറം ഒരു ട്രെയിനിംഗ് വേറെവിടെ കിട്ടാനാണ്. പാർട്ടിക്കും നമ്മുടെ രാഷ്ട്രീയ സംസ്കാരത്തിനും ഒരുപോലെ ഗുണം ചെയ്യില്ലേ ഈ ചെലവ്?

ഡെപ്യൂട്ടി മന്ത്രിക്ക് നിയമസഭയിൽ മറുപടി പറയാൻ അവകാശമുണ്ട്. അതോടെ പരിശീലനം പൂർണ്ണമാകുന്നു.

"കേരളീയൻ" എന്ന സ്വാർത്ഥചിന്ത കൊണ്ടാണിതു ഞാൻ പറയുന്നത്. ഇന്ത്യയിൽ കൂട്ടുകക്ഷിയുഗം ആരംഭിച്ചിരിക്കുന്നു. ദേവഗൗഡയ്ക്കുപോലും പ്രധാനമന്ത്രിയാകാൻ പറ്റുന്ന യുഗം. ഇതിനകത്തെ ഏറ്റക്കുറച്ചിലും മാറ്റങ്ങളുമൊക്കെ പലർക്കും പുതിയ അവസരങ്ങൾ നാളെ ദില്ലിയിൽ സൃഷ്ടിക്കും. സംസ്ഥാനത്ത് മന്ത്രിയായിരുന്നുള്ള രാഷ്ട്രീയക്കാരുടെ പരിചയത്തിന് ഒരു പ്രീമിയം കിട്ടും.

ബീഹാറിലും പഞ്ചാബിലുമൊക്കെ പക്കാ ക്രിമിനൽസ് മന്ത്രിയാകുന്നു. മഞ്ചീത്സിംഗ് ഭിട്ടയെപ്പോലുള്ളവർക്ക് മന്ത്രിയായിട്ടുപോലും "ക്രിമിനൽ ആറ്റിട്യൂഡ്" മാറിയിട്ടില്ല. ഇത്തരക്കാർക്കിടയിൽ കുടുംബത്തിൽ പിറന്ന സ്വഭാവവും മന്ത്രിയായി പണി ചെയ്ത പരിചയവുമുള്ള പൊതുപ്രവർത്തകരുടെ ഒരു "പൂൾ" സൃഷ്ടിക്കുന്നത് സംസ്ഥാനത്തിന്റെ താത്പര്യം സംരക്ഷിക്കാൻ നാളെ സഹായിക്കില്ലേ?

ആ സ്ഥാനത്ത് മന്ത്രിമാരുടെ എണ്ണം കുറച്ച നടപടി ഭരണമുന്നണി. പ്രത്യേകിച്ചും മാർക്സിസ്റ്റ് പാർട്ടി. അവരുടെ യുവനേതാക്കളോടു കാണിച്ച ഒരു പാതകമാണ്. അക്ഷന്തവ്യവുമാണത്.



കെ. ഗോപകുമാരൻ നായർ

# അഗസ്ത്യമലയിലെ കാറ്റിന് ഹെർബൽ പെട്രോൾ മണം

**രാമർപിള്ളയുടെ ഹെർബൽ പെട്രോളിന്റെയുള്ളിൽ അടങ്ങിയിരിക്കുന്ന രഹസ്യമായ കാട്ടുചെടി അഗസ്ത്യമലയുടെ അങ്ങേച്ചരിവിലുണ്ടെന്നുള്ളതു തീർച്ച. അതുകൊണ്ടാണല്ലോ രാമർപിള്ള ഇടയ്ക്കിടെ തെങ്കാശിവഴി അംബാസമുദ്രഭാഗത്തു രഹസ്യമായി എത്തുന്നതും കാട്ടിൽ ചുറ്റിയടിച്ചു നടക്കുന്നതും.**



*ഹെർബർ പെട്രോളിന്റെ ഉപജ്ഞാതാവ് - രാമർപിള്ള*

അമ്മ പറഞ്ഞ കഥയാണിത്. കൊടുങ്കാറ്റും മഴയും പരസ്പരം ശണ്ഠകൂടുന്ന രാത്രികളിലായിരിക്കും കഥകളുടെ പ്രളയം തുടങ്ങുന്നത്. അത്തരം ഒരു രാത്രിയുടെ യാമങ്ങളിലെപ്പോഴോ അമ്മ കഥ പറഞ്ഞു- നീലക്കൊടുവേലിയുടെ കഥ. ഒരൊറ്റ സ്പർശനംകൊണ്ട് ഇരുമ്പിൻകമ്പിയെ സ്വർണ്ണക്കമ്പിയാക്കുന്ന നീലക്കൊടുവേലി.

അമ്മയുടെ കഥ എന്റെ കുഞ്ഞിക്കാലരാത്രിയിലൂടെ തുടരുന്നു-

കിഴക്ക് ഞങ്ങളുടെ കിനാവുകളുടെ കൊടുമുടിപോലെ മേഘങ്ങളുടെ തടസ്സവാദങ്ങളെയും ഭേദിച്ചു മുകളിലെ സ്വർഗ്ഗത്തിലേക്കു പോകുന്ന അഗസ്ത്യമല. അഗസ്ത്യന്റെ യാഗകുണ്ഡത്തിൽ വനദേവതകളും സ്വർഗ്ഗകന്യകകളും മത്സരിച്ചു നെയ്യ് ഹോമിക്കുന്ന ദിവസങ്ങളിൽ ഞങ്ങളുടെ സംസ്കൃതിയായി ഒഴുകുന്ന നെയ്യാർ കരകവിഞ്ഞൊഴുകും. അങ്ങനെ കരകവിഞ്ഞൊഴുകുമ്പോൾ ഒഴുക്കിനെതിരേ പടിഞ്ഞാറുനിന്നു കിഴക്കോട്ട് ഒരു ഔഷധച്ചെടി ഒഴുകിപ്പോകും. അതത്രേ നീലക്കൊടുവേലി. പുഴ നിറഞ്ഞൊഴുകുന്ന രാത്രികളിൽ പുഴയുടെ ഒത്ത നടുവിലൂടെ കിഴക്കോട്ടൊഴുകിപ്പോകുന്ന നീലക്കൊടുവേലിക്കുവേണ്ടി ഞങ്ങളും ഞങ്ങളുടെ മുത്തശ്ശന്മാരും എത്ര രാത്രികൾ ഉറക്കമൊഴിഞ്ഞുവെന്നോ! മുത്തശ്ശന്മാർക്കു കിട്ടാതെ പോയ നീലക്കൊടുവേലി ഞങ്ങളുടെ കൈയിലെത്തിച്ചേരും. അതിന്റെ രഹസ്യവും മഴയും കൊടുങ്കാറ്റും തമ്മിൽ മത്സരിച്ച ഒരു രാത്രി ഞങ്ങൾക്കു പറഞ്ഞുതന്നു. ചക്രവാകപ്പക്ഷിയുടെ (കാവ്യത്തിലെ വിരഹഗീതം പാടുന്ന പ്രസ്തുത പക്ഷി ചിറകടിച്ചു താഴോട്ടിറങ്ങുമ്പോൾ നമ്മുടെ ചെമ്പോത്ത് ഉപ്പനായി മാറുന്നു.) കൂടു കണ്ടെത്തി ഇണയെ കാത്തിരിക്കുന്ന പെൺപക്ഷിയുടെ കാൽ ഇരുമ്പുകമ്പികൊണ്ടു ബന്ധിക്കണം. മനുഷ്യൻ പണിത ബന്ധനത്തിൽനിന്നു മോചനം കിട്ടണമെങ്കിൽ നീലക്കൊടുവേലി കൊത്തിക്കൊണ്ടു വരണമെന്നു പക്ഷിക്കറിയാം. മേഘങ്ങളിലൂടെ തുഴഞ്ഞു തുഴഞ്ഞു ചെന്ന് അഗസ്ത്യഗിരിയുടെ ഉച്ചിയിലെത്തി പക്ഷി നീലക്കൊടുവേലി കൊത്തിപ്പറന്നു മടങ്ങുന്നു. നീലക്കൊടുവേലിയുടെ സ്പർശം കൊണ്ട് ഇരുമ്പുകമ്പി സ്വർണ്ണക്കമ്പിയായി മാറുന്നു. ആ സ്വർണ്ണക്കമ്പിയിൽനിന്നു മോചനത്തിന്റെ സൂത്രവാക്യങ്ങൾ പിറക്കുന്നു. അമ്മ പറഞ്ഞുതന്ന പഴയ കഥയാണിത്. മഴയും കൊടുങ്കാറ്റും കൂട്ടിനു വരാത്ത ഒരു പകൽസമയത്ത് അമ്മ ഇനിയും ഞങ്ങൾക്കു ബാക്കി ലഭിക്കേണ്ടിയിരുന്ന കഥകളുംകൊണ്ട് ഇരുണ്ട തുറമുഖത്തേക്കുള്ള കടത്തുവള്ളം കയറിപ്പോയി.

അമ്മ പറഞ്ഞുതന്ന കഥകളിൽനിന്നു വർത്തമാനകാലത്തിലേക്കു തിരികെ തെറിച്ചുവീഴുമ്പോൾ ഞാനറിയുന്നു- അഗസ്ത്യഗിരിയുടെ ഉച്ചിയിൽനിന്നു വീശിവീശി കിഴക്കോട്ടു പോകുന്ന ഔഷധഗന്ധിയായ കാറ്റിനു കുറ്റാലം വെള്ളച്ചാട്ടത്തിന്റെ നീർകൈകൾ സ്പർശിച്ച് അല്പം വഴിതെറ്റിയാണെങ്കിലും രാജപാളയത്തിലെത്താമെന്ന്. ശങ്കരനയനാർ കോവിലിന്റെ സ്വർണ്ണനിർമ്മിത താഴികക്കുടങ്ങളിൽ കാറ്റൊന്ന് ഉമ്മവയ്ക്കുന്നുണ്ടാവും. (അഗസ്ത്യമലയിൽനിന്നു വഴിതെറ്റിപ്പോയ കാറ്റ് ഉമ്മവച്ചിട്ടാകണം ശങ്കരനയനാർ കോവിലിലെ താഴികക്കുടങ്ങൾക്കു തങ്കനിറം കിട്ടിയത്.) രാജപാളയത്തിന് ആറു കിലോമീറ്റർ ദൂരത്തിൽ കിടക്കുന്ന ഇടയംകുളം എന്ന ഗ്രാമത്തിൽ പാർത്തുവരുന്ന രാമർപിള്ളയ്ക്കു സ്വർണ്ണത്തെക്കാൾ വിലയുള്ള 'ഹെർബൽ പെട്രോൾ' രഹസ്യം പറഞ്ഞുകൊടുത്തത് അഗസ്ത്യമലയിലെ കാറ്റായിരിക്കുമോ?

നെയ്യാറിലൂടെ നെയ്യിനു പകരം 'ഹെർബൽ പെട്രോൾ' ഒഴുകിവരുന്ന

(ശേഷം 18-ാം പേജിൽ)



ആർ.ജി.സി.ബി.യിലെ പരീക്ഷണശാല



## കേരളത്തിന്റെ ആത്മാഭിമാനമാകുന്ന ഒരു സംഘം

# ഒരു ധീരനവ ലോകത്തിൽ

പി. ഗോപകുമാർ

**വാ**ർദ്ധക്യം, രോഗം, മരണം–പൂർവ നിശ്ചയപ്രകാരമാണോ ഇതെല്ലാം? തത്വചിന്തയെ തൊട്ടുണർത്തുന്ന ഈ ചോദ്യങ്ങൾക്കു ശാസ്ത്രീയമായ മറുപടികളുണ്ടോ? ഉണ്ട്. ശാസ്ത്രീയമായ ഉത്തരങ്ങളുണ്ട്. ആ ഉത്തരങ്ങളിൽ ഇനിയും ശാസ്ത്രലോകം എത്തിയിട്ടില്ലെങ്കിലും. അതിലേക്കുള്ള വഴികൾ ശാസ്ത്രജ്ഞന്മാർ കണ്ടെത്തിയിട്ടുണ്ട്. അമൂർത്തതയുടെ അങ്ങേപ്പുറത്തു നില്ക്കുന്ന ഈ ചോദ്യങ്ങളെ സ്പർശിച്ചുകൊണ്ട് ഡോ. എം.ആർ. ദാസ് പറയുന്നു: "ചക്രവാളത്തിലേക്കു നീളുന്ന ശാസ്ത്രാന്വേഷണപാതയാണിത്. കോശവിഭജനത്തിന്റെ അതിർവരമ്പ്. ഹേയ്ഫ്ളിക്സ് ലിമിറ്റ്. അതിർത്തിയിലെത്തി വൃദ്ധതയിലേക്കു കടക്കുന്നു.... അസുഖത്തിലേക്കു കാൽവച്ചേക്കാം.... മരണത്തിലേക്കു നടന്നടുക്കുന്നു.... ജീവന്റെ ഇലപൊഴിയുംകാലമെന്നു വേണമെങ്കിൽ വാർദ്ധക്യത്തെ വിളിക്കാം. ഒരർത്ഥത്തിൽ ജനിതകനിർണ്ണീതവുമാണിതെല്ലാം. വൃദ്ധൻ ഓർക്കണം. യുവത്വം അയാളുടെ ഭൂതകാലമായിരുന്നു. വൃദ്ധത തന്റെ ഭാവി എന്നു യുവാവും. ഭൂതകാലത്തെ ആദരവോടെ കാണണം. ഭാവി പ്രതീക്ഷാനിർഭരമാകണം....

പച്ചില പഴുക്കുന്നു, കൊഴിയുന്നു.... എന്തുകൊണ്ട്? ശാസ്ത്രീയമായ ഉത്തരമുണ്ട്. പക്ഷേ, എന്തു കാരണത്താൽ? ഉത്തരമെന്തായിരിക്കും?

നേർത്ത ഗൗരവം ഡോ. ദാസിന്റെ മുഖത്ത്.

"എന്തു കാരണത്താൽ? ശാസ്ത്രജ്ഞരും ദാർശനികരോടൊപ്പം സ്വയം ചോദിക്കുന്നു. പരസ്പരം ചോദിക്കുന്നു. ഈ പ്രപഞ്ചവും നമ്മളും എന്തു കാരണത്താൽ നിലനില്ക്കുന്നു? ഉത്തരംതേടിയുള്ള യാത്ര തുടരുന്നുവെന്നു പറയാം...."

മഹാമനീഷിയായ സ്റ്റീഫൻ ഹോക്കിങ്ങിന്റെ ദർശനമാകുന്നു, ഇവിടെ ഏറെ പ്രസക്തം.

'എന്തു കാരണത്താൽ' എന്ന ചോദ്യത്തിനുത്തരം കണ്ടുപിടിക്കുന്ന ദിവസം.... മനുഷ്യന്റെ ജ്ഞാനാധിഷ്ഠിത യുക്തിയുടെ വിജയോത്സവദിനമായിരിക്കും.... നമുക്ക് ഈശന്റെ മനസ്സ് അറിയാനാകും, അന്ന്!

പൂവിന് ഇലയെ നിഷേധിക്കാനാകുമോ? ഇലയ്ക്കു ഞെട്ടിനെ? ഞെട്ടിനു വേരിനെ?

അക്ഷയപാത്രത്തിന്റെ അനന്തസാദ്ധ്യതയുടെ താക്കോലുമായി. ജൈവജ്ഞാനത്തിൽ അവഗാഹനം നേടിയ ആർ.ജി.സി.ബിയിലെ ശാസ്ത്രജ്ഞർ കേരളത്തിലുറച്ചുനിന്നുകൊണ്ടുതന്നെ കേരളത്തിന്റെ ആത്മഗൗരവം വീണ്ടെടുക്കാനുള്ള പ്രയത്നത്തിലാണ്.... ഇവർ നമ്മുടെ അന്തസ്സാകുന്നു.....

തിരുവനന്തപുരത്ത് ഉള്ളൂർ സ്മാരക ഗ്രന്ഥശാലയ്ക്കു മുന്നിലൂടെ ജഗതിക്കുപോകുമ്പോൾ "രാജീവ് ഗാന്ധി സെന്ററർ ഫോർ ബയോ ടെക്നോളജി"-ആർ.ജി.സി.ബി കാണാം.

ആർഭാടവും ആരവവുമില്ലാത്ത അന്തരീക്ഷം. സാന്ദ്രനിശ്ശബ്ദതയിൽ നടക്കുന്ന ഗവേഷണങ്ങൾക്ക് നേതൃത്വം നൽകുന്ന ഡോ: എം. ആർ. ദാസ്. അദ്ദേഹത്തെ കാണാനെത്തുമ്പോൾ മനസ്സുനിറയെ സന്ദേഹമേഘങ്ങൾ....

മുക്കാട്ട് രാമചന്ദ്രദാസ്. തിരുവല്ല സ്വദേശി. അമ്പത്തൊമ്പതു വയസ്സ്. തിരുവല്ലയിലും ചങ്ങനാശ്ശേരി എസ്.ബി കോളജിലും പഠിച്ച് തിരുവിതാംകൂർ സർവ്വകലാശാലയിൽനിന്ന് കെമിസ്ട്രിയിൽ ബി.എസ്.സി ജയിച്ചു. ബയോകെമിസ്ട്രയിൽ എം.എസ്.സിയും കേരള സർവ്വകലാശാലയിൽനിന്നുതന്നെ. ടാറ്റാ ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് ഫണ്ടമെന്റൽ റിസർച്ചിൽനിന്ന് പി.എച്ച്.ഡി.

മിഷിഗൻ (യു.എസ്.എ) ലബോറട്ടറി ഓഫ് മോളിക്കുലാർ ബയോളജി ചീഫ്, സെന്റർ ഫോർ സെല്ലുലാർ ആന്റ് മോളിക്കുലാർ ബയോളജി (ഹൈദ്രാബാദ്) ശാസ്ത്രജ്ഞൻ തുടങ്ങിയ ഗവേഷണ നിയമനങ്ങൾ ഡോ: ദാസിന് കിട്ടിയിട്ടുണ്ട്. കൊളംബിയ സർവ്വകലാശാല (യു. എസ്. എ) കെമിസ്ട്രി വകുപ്പിലെ റിസർച്ച് അസോസിയേറ്റ്, പാരീസിലെ ഇൻസ്റ്റിറ്റ്യൂട്ടെ ബയോളജിയെ ഫിസിയോ കെമിക്കെയിലെ സന്ദർശന ശാസ്ത്രജ്ഞൻ. ലണ്ടനിലെ ലിങ്കൺസ് ഇൻസിലെ ഇംപീരിയൽ കാൻസർ റിസർച്ച് ഫണ്ട് ലാബറട്ടറിയുടെ സന്ദർശന ശാസ്ത്രജ്ഞൻ തുടങ്ങിയ ഗവേഷണ പദവികളും.

ഇന്ത്യൻ അക്കാദമി ഓഫ് സയൻസസ്, ഇന്ത്യൻ നാഷണൽ സയൻസ് അക്കാദമി തുടങ്ങിയവയുടെ വിശിഷ്ടാംഗത്വം-മറ്റു ബഹുമതികൾ ഇങ്ങനെ ഇങ്ങനെ നീണ്ടുപോകും.

ലൈഫ് സയൻസിലെ ഗവേഷണങ്ങൾക്ക് എഫ്.ഐ.സി.സി.ഐ അവാർഡ്, റാൻ ബാക്സി ഗവേഷണ അവാർഡ് (1991)-പുരസ്കാരങ്ങൾ ഒരുപാട്.

ബോംബെ, ബറോഡ, ഉസ്മാനിയ സർവ്വകലാശാലകൾ. ജവഹർലാൽ നെഹ്റു യൂണിവേഴ്സിറ്റി (ജെ.എൻ.യു. ഡൽഹി)-കഴിഞ്ഞ കാൽനൂറ്റാണ്ടു കാലം. ഇവിടങ്ങളിലെ പ്രഗല്ഭ അദ്ധ്യാപകൻ. അന്തർദ്ദേശീയ ശാസ്ത്ര സമ്മേളനങ്ങളിലെ പാശ്ചാത്യലോകം കാതുകൂർപ്പിക്കുന്ന പ്രഭാഷകൻ.

അന്തർദ്ദേശീയ പ്രതാപമാർന്ന 'നേച്ചർ' എന്ന മാസികയ്ക്ക് മോളിക്കുലാർ ബയോളജിയിൽ ഡോ: എം.ആർ.ദാസ് രചിക്കുന്ന ശാസ്ത്ര പ്രബന്ധങ്ങൾ വീണ്ടും വീണ്ടും പ്രസിദ്ധീകരിക്കാൻ ഉത്സാഹം. 1970-കളിൽ 'നേച്ചറി'ൽ വന്ന ഡോ: ദാസിന്റെ ആറു പ്രബന്ധങ്ങൾ ലോകശ്രദ്ധ പിടിച്ചുപറ്റിയിരിക്കുന്നു.

രസശാസ്ത്രത്തിൽ ഒരു ഡസനോളം പ്രബന്ധങ്ങൾ രചിച്ചിട്ടുണ്ട്, ഡോ: ദാസ്. 'സയൻസ് ടുഡേ'യിലെ ശാസ്ത്രലേഖകൻ.

ഡോ: ദാസിന്റെ സഹധർമ്മിണി അറ്റോമിക് എനർജി വകുപ്പിൽ ശാസ്ത്രജ്ഞ. രണ്ടു പെൺമക്കൾ, ഇവർക്ക്.

എയ്ഡ്സ് രോഗകാരണം. ഒരുതരം രോഗവിഷമാണല്ലോ. എയ്ഡ്സ് വൈറസിന് ഇന്ത്യൻ രൂപാന്തരം (strain) ഉണ്ടെന്നാണ് ഇന്നത്തെ പഠനങ്ങൾ തെളിയിക്കുന്നത്. ഈ രൂപാന്തരത്തെപ്പറ്റി കൂടുതൽ പഠനങ്ങളിൽ വ്യാപൃതൻ, ഡോ: ദാസ്.

ലോകാദരണീയൻ, ഈ കേരളീയ ശാസ്ത്രജ്ഞൻ....

ആർ.ജി.സി.ബി.യിലെ ഡോ: ദാസിന്റെ മുറി, പരിഷ്കാരമോടികളില്ലാത്തത്. അനാർഭാടം...

കേരളത്തിൽ ഇങ്ങനെയൊരു കേന്ദ്രത്തിനുള്ള പ്രത്യേക സാഹചര്യങ്ങളും കാരണങ്ങളും?

"നമ്മുടെ നാട്ടുകാർ അറിയേണ്ട കാര്യങ്ങളാണിത്.... വിശദമാക്കാം."

പറ്റെ വെട്ടിയ താടി തടവി ഡോ: ദാസ് പറഞ്ഞുതുടങ്ങി, ഗൗരവമലിയുന്ന നേർത്ത മന്ദഹാസത്തോടെ.



ഡോ. എം.ആർ. ദാസ്

"ജീവിത ഗുണനിലവാരമേന്മ, ഉന്നത നിലവാരമുള്ള ആരോഗ്യ സംരക്ഷണ പദ്ധതികളും ഉയർന്ന സാക്ഷരതയും, പ്രകൃതി വിഭവങ്ങളുടെ സമ്പന്നത, ജൈവവൈവിധ്യം-എല്ലാംകൊണ്ടും അനുഗൃഹീതമാണല്ലോ കേരളം. ഭംഗിവാക്കുകളല്ലിത്. അത്യന്താധുനിക സാങ്കേതികവിദ്യ പ്രയോഗിക്കുന്ന ഈ കേന്ദ്രം സ്ഥാപിക്കുന്നതിൽ ഞങ്ങളെ സ്വാധീനിച്ചത് ഇതെല്ലാമാണ്.

മെഡിക്കൽ കോളജ്, ശ്രീചിത്തിര തിരുനാൾ ഇൻസ്റ്റിറ്റ്യൂട്ട് ഫോർ മെഡിക്കൽ സയൻസസ് ആന്റ് ടെക്നോളജി, ട്രോപ്പിക്കൽ ബൊട്ടാണിക് ഗാർഡൻ ആന്റ് റിസർച്ച് ഇൻസ്റ്റിറ്റ്യൂട്ട് എന്നിവ ഇവിടെയാണെന്നതും ഞങ്ങൾക്കു പ്രേരണ.

കേരളത്തിന്റെ സാമൂഹ്യ-സാമ്പത്തിക വികസനത്തിനും, പരിസ്ഥിതി സം

രക്ഷണത്തിനും. ഇവിടെ നടക്കുന്ന ഗവേഷണ പ്രവർത്തനങ്ങൾ ഉപകാരപ്രദമെന്നും ഞങ്ങൾക്ക് അടിയുറച്ച വിശ്വാസമുണ്ട്.

ഗാട്ട്-അനന്തര കാലഘട്ടത്തിലാണ് നാമിന്ന്. ജൈവ സാങ്കേതികത്വത്തിന്റെ പര്യന്തങ്ങളിൽ ശാസ്ത്രീയ ഗവേഷണങ്ങൾ ഇന്ത്യയ്ക്ക് ഒഴിച്ചുകൂടാനാവില്ല. പണമില്ലെന്നു പറഞ്ഞുപോലും. ഒരു യുഗത്തിനു പിന്നിലാകും നമ്മൾ. അങ്ങനെ ചെയ്താൽ.

പരാഹ്നജീവികളും സൂക്ഷ്മാണുജീവികളുമുണ്ടാക്കുന്ന രോഗങ്ങൾ. വൈറൽ രോഗങ്ങൾ, കാൻസറും ജനിതക രോഗങ്ങളും. മോളിക്കുലാർ എൻഡോക്രനോളജി. സൂക്ഷ്മാണു ജീവികളെക്കൊണ്ടുള്ള കിണ്വനം. നമുക്കനുയോജ്യമായ പുതിയ മരുന്നുകളുടെ രൂപകല്പന-ഈ മേഖലകളിൽ അത്യാധുനിക ഗവേഷണം നടത്തുന്ന വരിഷ്ഠ കേന്ദ്രം കേരളത്തിനാവശ്യമുണ്ട്.

പട്ടിണി അകറ്റാനും രോഗങ്ങളിൽ നിന്ന് മോചനത്തിനും കൂടുതൽ തൊഴിലവസരങ്ങൾക്കും ഈ സ്ഥാപനത്തിന് കഴിവുണ്ട്. കേരളത്തിന്റെ ഭാവിയുടെ താക്കോൽ. ഈ സ്ഥാപനം...."

കൃഷിയുടെയും വ്യവസായ വിപ്ളവത്തിന്റെയും കാലത്തിൽനിന്ന് "ചിപ്പ്" വിപ്ളവാനന്തര കാലത്തെത്തിയ വികസിത രാജ്യങ്ങൾക്കൊപ്പം അതിലൂടൊന്നും കടന്നുപോകാത്ത ഇന്ത്യയ്ക്ക് പ്രവർത്തിക്കാനാകുമോ? വിശിഷ്യാ. കേരളത്തിന്?

"എന്തുകൊണ്ടു പറ്റില്ല?"

മറ്റൊരു ക്ളാസ്സിന് ആരംഭം.

" 'മൂന്നാം തരംഗ'മെന്ന സങ്കല്പം ആൽവിൻ ടോഫ്ളറുടേതാണല്ലോ. മൂന്നാം തരത്തിലെത്താതെ നമുക്കിതെല്ലാം സാധിക്കില്ല എന്ന ചിന്തയാണ് പിറകോട്ടു പിടിക്കുന്നത്. മൂന്നാം തരംഗ ഘട്ടത്തിലെത്താത്ത രാജ്യമാണ് ചൈന. ജൈവ സാങ്കേതികവിദ്യ ഉപയോഗിച്ചുള്ള പ്രവർത്തനങ്ങളിൽ നമ്മളേക്കാൾ ഏറെ മുന്നിൽ. ചൈന... വിദഗ്ദ്ധ മാനവശക്തിയുണ്ട് കേരളത്തിൽ. എല്ലാ സ്രോതസ്സുകളും ഫലപ്രദമായി പകർന്നെടുത്ത് ഉപയോഗിച്ചാൽ. നമുക്കും മുന്നേറാം...."



ഡോ: ദാസും ഡോ: തമ്പാനും

1990-ൽ ജനിച്ച ഈ സ്ഥാപന ശിശുവിന് വളരാൻ ജഗതിയിൽ മൂന്നേക്കറോളം സ്ഥലം കേരള ഗവൺമെന്റ് നല്കിക്കഴിഞ്ഞു. അവിടെ അത്യാധുനിക സൗകര്യങ്ങളുള്ള ഗവേഷണശാല. ഗവേഷണങ്ങൾക്ക് ഉപയോഗിക്കുന്ന മൃഗങ്ങളുടെ ശാല. ഓഫീസ്. പാഠ-കോൺഫറൻസുകൾക്കുള്ള സൗകര്യങ്ങൾ എല്ലാം രൂപകല്പന ചെയ്തുകഴിഞ്ഞു.

ഇവിടുത്തെ പ്രവർനത്തങ്ങൾ?

"ഈ സ്ഥാപനത്തെ ശാസ്ത്ര-സാങ്കേതിക-പരിസ്ഥിതി കമ്മിറ്റി (കേരളം)യുടെ കീഴിൽ കൊണ്ടുവന്നു: 1994-ൽ. ശ്രേഷ്ഠ കേന്ദ്രമെന്ന നിലയിൽ.

ഹെപ്പറ്റൈറ്റിസ്-സിയുടെ മോളിക്കുലാർ ജീവശാസ്ത്രം. ഹെപ്പറ്റൈറ്റിസ്-ബി വൈറസിലെ ആന്റിജൻ കണികകൾ (വെക്റ്റേഴ്സ്). മൈക്കോ ബാക്ടീരിയം ട്യൂബർക്കുലോസിസ്. കുട്ടനാടിന്റെ പരിസ്ഥിതി പ്രശ്നപരിഹാരം. ഈസ്ട്രജൻ റിസപ്ടർ-ഇവിടെ നടക്കുന്ന ഗവേഷണ പ്രവർത്തനങ്ങളാണിവ."

ശാസ്ത്രസംജ്ഞകളുടെ ഇരുൾ മയക്കത്തിലായി ഞങ്ങളുടെ ജിജ്ഞാസ. ഡയറക്ടർക്ക് അതു മനസ്സിലായി. പെട്ടെന്ന്....

"ശാസ്ത്ര സംജ്ഞകൾ കഴിയുന്നത്ര ഒഴിവാക്കി പറഞ്ഞാൽ: അപകടകാരിയായ മഞ്ഞപ്പിത്തത്തിനും വാജ്ഷ്മാവിനും ഫലപ്രദമായ ചികിത്സാവിധിക്കുള്ള ഗവേഷണങ്ങളും കുട്ടനാടിന്റെ പരിസ്ഥിതി പ്രശ്നപരിഹാര മാർഗ്ഗങ്ങളാരായലും ഈസ്ട്രജനെപ്പറ്റിയുള്ള പാഠങ്ങളുമാണ്, ഇവിടെ നടക്കുന്നത്. പതിനഞ്ചോളം ഗവേഷണ സംഘങ്ങൾ പ്രവർത്തിക്കുന്നു. ബിരുദാനന്തര ബിരുദ പാഠങ്ങൾക്കും ഡോക്ടർ ബിരുദാനന്തര ഗവേഷണങ്ങൾക്കും സൗകര്യപ്പെടുത്തിയിട്ടുണ്ട്. ഇന്നു ലഭിക്കുന്ന 'എയ്ഡ്സ് കിറ്റ്' ഇന്ത്യയ്ക്ക് ഉപകരിക്കുമോ? വിവാദത്തിനിട നല്കുന്ന ഒന്നാണ് എങ്കിലും. പരിശോധിക്കേണ്ടതാണ്."

ഡോ: പി.കെ. അയ്യങ്കാരാണ് ഡോ:ദാസിനെ ഇവിടേക്കു കൊണ്ടുവന്നത്.

ബയോ ടെക്നോളജിയുടെ ഉല്പത്തിക്കഥയിലെ ആശ്ചര്യകാണ്ഡം വിവരിച്ചു ഡോ: ദാസ്.

"പുഴുങ്ങിയ മുട്ട നമ്മൾ കഴിച്ചിട്ടുണ്ടല്ലോ. കഴിച്ച മുട്ടയ്ക്കെന്തു സംഭവിക്കുന്നുവെന്ന് അധികമാരും തിരക്കാറില്ല. ശാസ്ത്രമനസ്സുകൾ അതിനെപ്പറ്റി നിരന്തരം പഠിച്ചു.

ജൈവപ്രക്രിയകളുടെ മഹാപ്രപഞ്ചം അവർ കണ്ടു.

വയറ്റിലെത്തുന്ന മുട്ട അമിനോ അമ്ളമായി രൂപാന്തരം പ്രാപിക്കുന്നു. ഏതാണ്ട് അരമണിക്കൂറിനുള്ളിൽ... മനുഷ്യശരീരത്തിനുള്ളിൽ നടക്കുന്ന ഈ പ്രക്രിയകൾ വെളിയിൽവെച്ചു നടത്താനാകുമോ? പരീക്ഷിച്ചുനോക്കി.

പുഴുങ്ങിയ മുട്ട അമിനോ അമ്ളമായി മാറണമെങ്കിൽ. ഗാഢ ഹൈഡ്രോക്ളോറിക് ആസിഡിൽ പതിനഞ്ചോളം മണിക്കൂർ തിളപ്പിക്കണമെന്ന് കണ്ടറിഞ്ഞു.

ശരീരത്തിനൊട്ടും ചൂടേല്ക്കാതെ. കേടുവരാതെ. നടക്കുന്ന ജൈവരാസ പരിണാമങ്ങളുടെ തത്ത്വങ്ങളെല്ലാം ഒന്നൊന്നായി പഠിക്കാനുള്ള ശ്രമങ്ങളായി. പിന്നെ...."

സ്വപ്നവേഗത്തിൽ നടക്കുന്ന ജൈവ രാസപ്രക്രിയകളുടെ അനുസ്യൂതി ജീവൻ നിലനിറുത്തുന്നു-ഇതല്ലേ ഡോ: ദാസിന്റെ ശാസ്ത്രകഥനത്തിന്റെ ഉൾക്കാമ്പ്.

അദ്ദേഹം തുടർന്നു:

"ജൈവരാസപ്രക്രിയകളുടെ പൊരുളറിഞ്ഞു പ്രയോഗിച്ചാൽ. മനുഷ്യരാശിക്കാകമാനം പ്രയോജനം. ഈ തിരിച്ചറിവാണ് ജൈവസാങ്കേതിക വിദ്യയുടെ നിസ്തുല വളർച്ചയ്ക്കു കാരണമായത്....

ജൈവ സാങ്കേതികവിദ്യയിലെ ഒരു ഇന്ത്യൻ സംഭാവന കേൾക്കൂ:

"ഡോ: ആനന്ദചക്രവർത്തിയെ കേട്ടിരിക്കുമല്ലോ. എണ്ണക്കപ്പലിലെ ചോർച്ചമൂലം കടലിൽ പടരുന്ന എണ്ണപ്പാടലം മുഴുവനും ഒരണുപ്രാണിയെക്കൊണ്ട് തൂത്തുമാറ്റാനാകുമെന്ന് അദ്ദേഹം കണ്ടുപിടിച്ചു. ഈ സംഭാവനയ്ക്കു മുമ്പിൽ പാശ്ചാത്യലോകം വണങ്ങിനില്ക്കുന്നു...."

ഹെപ്പറ്റൈറ്റിസ്-സിയുടെ ഇന്ത്യൻ രൂപാന്തരം തിരിച്ചറിയാനുള്ള ശ്രമത്തിൽ. ഡോ: ദാസിന്റെ നേതൃത്വത്തിലുള്ള ഗവേഷണ സംഘം. പോളിമെറേസ് ചെയിൻ റീയാക്ഷൻ സമ്പ്രദായം ഉപയോഗപ്പെടുത്തിയാണ് ഗവേഷണം. തിരുവനന്തപുരം മെഡിക്കൽ കോളജിന്റെയും ലക്നൗ ഇൻഡസ്ട്രിയൽ ടോക്സി



ക്കോളജിക്കൽ റിസർച്ച് സെന്ററിന്റെയും സഹകരണവുമുണ്ട്. ദക്ഷിണേന്ത്യയിലെ രോഗികളെ പരിശോധിച്ച് രോഗലക്ഷണപരമായ പരീക്ഷകങ്ങൾ കണ്ടെത്തുകയും ലക്ഷ്യം:.

ഹെപ്പറ്റൈറ്റിസ്-ബി പദ്ധതി ജീൻ തെറാപ്പിയുടെ ഭാഗം. സാൽമൊ നല്ലയെക്കുറിച്ചുള്ളത് ജനിതക എൻജിനീയറിങ്ങിലധിഷ്ഠിതം.

ക്ഷയരോഗത്തിനോട് ബന്ധപ്പെട്ട ഗവേഷണങ്ങളാകട്ടെ. "ഇമ്മ്യൂണോ ഡയഗ്ണോസ്റ്റിക്" പരീക്ഷകങ്ങൾ വികസിപ്പിക്കുന്നതിൽ കേന്ദ്രീകരിച്ചിരിക്കുന്നു....

ഈസ്ട്രജൻ റിസപ്ടർ പാഠപദ്ധതി ഗർഭപാത്രത്തിലെയും സ്തനങ്ങളിലെയും അർബുദത്തിന് രോഗലക്ഷണപരമായ ചികിത്സാവിധി വികസിപ്പിക്കുന്നതിൽ നടത്തുന്ന ഗവേഷണം.

മലിനീകരണത്തിന്റെ തോത്, മലിനീകരണത്താൽ പരിസ്ഥിതി വ്യവസ്ഥയിൽ വന്നുചേർന്ന നാശനഷ്ടം. ഇവയെല്ലാം വിലയിരുത്തി കുട്ടനാട്ടിലെ പരിസ്ഥിതി അപഭ്രംശം പരിഹരിക്കാനുള്ള മാർഗ്ഗം കണ്ടുപിടിക്കുക, മറ്റൊന്ന്.



ഡോ: ജമാലുദ്ദീൻ

മറ്റെങ്ങും നടത്താത്ത ഗവേഷണ പാഠങ്ങൾക്കാണ് ഇവിടെ തട്ടകമൊരുക്കിയിരിക്കുന്നത്....

അടിയന്തരമായ ഔദ്യോഗിക കാര്യങ്ങൾ, സംഭാഷണങ്ങൾക്ക് വിരാമമിട്ടു. വേറൊരുദിവസം സംഭാഷണം തുടരാമെന്ന ഉറപ്പോടെ പിരിഞ്ഞു.

ചെറിയൊരു മേശയ്ക്കപ്പുറമിരുന്ന ഡോ: എം.ആർ.ദാസ് ബഹുദൂരസ്ഥനെന്ന തോന്നൽ!

അടുത്ത ദിവസം, ഡയറക്ടറോടൊപ്പം രണ്ടു ശാസ്ത്രജ്ഞന്മാർ കൂടി മുറിയിൽ.

ഡോ: പി.എൻ. വിശ്വനാഥനും ഡോ: ടി.എൻ. രാഘവവർമ്മൻ തമ്പാനും.

ഡോ: വിശ്വനാഥൻ. ഇൻഡസ്ട്രിയൽ ടോക്സിക്കോളജി റിസർച്ച് കേന്ദ്രത്തിലെ (ലക്നൗ) ശാസ്ത്രജ്ഞൻ ആർ.ജി.സി.ബി.യുമായി സഹകരിക്കുന്നു.

ചെങ്ങന്നൂരിൽ ജനിച്ചു. ഇദ്ദേഹത്തിന് ജീവരസതന്ത്രത്തിൽ പി.എച്ച്.ഡി നൂറ്റിയമ്പത്തിരണ്ട് ഗവേഷണ പ്രബന്ധങ്ങളുടെ കർത്താവ്: പതിമൂന്നു ഗ്രന്ഥങ്ങളുടെയും. ഇന്ത്യാ-ഡച്ച് സംയുക്ത പ്രസിദ്ധീകരണമായ "മാന്വൽ ഓഫ് അക്വാട്ടിക് എക്കോ ടോക്സിക്കോളജി"യുടെ എഡിറ്റർ.

ലക്നൗവിലേക്കു തിരിയെ പോകുന്നതിന്റെ തിരക്കിലായിരുന്നിട്ടും. കുട്ടനാട് പദ്ധതി വിശദീകരിച്ചു. ഡോ: വിശ്വനാഥൻ.

"മീനും തവളയും വ്രണംവന്ന് ചത്തുമലക്കുന്നു. താറാവ് തോൽമുട്ടയിടുന്നു.... കുട്ടനാട് വാർത്തയായത് അങ്ങനെയാണല്ലോ.... ഇതിന്റെ കാരണവും നിവാരണമാർഗ്ഗവുമന്വേഷിക്കാനായി ഡോ: ദാസിന്റെ കൂടെ ഞാനും സഹകരിച്ചു.....

കുട്ടനാട്ടിലെ കൃഷി മാതൃക പഠിച്ചു. പരിസ്ഥിതിയിൽ വന്ന കേടുപാടുകൾ കണക്കാക്കി.

പരിസ്ഥിതി ആകെയൊന്നു കഴുകി വെടിപ്പാക്കണം. ഒപ്പം പരിസ്ഥിതി വിരോധികളായ ഒന്നിനേയും അടുപ്പിക്കാതിരിക്കുന്നതിനുള്ള മുൻകരുതലുകൾ എടുക്കുകയും വേണം. കേരളത്തിന്റെ നെല്ലറയായിരുന്ന കുട്ടനാട്ടിൽ ചെയ്യാൻ ഞങ്ങളുദ്ദേശിക്കുന്നത്. ഇതാണ്."

പരിസ്ഥിതി കഴുകുകയോ?

എന്നിലെ ഉൽക്കണ്ഠ വിശദീകരണച്ചരടു പൊട്ടിച്ചു.

"കുട്ടനാടിന് താങ്ങാനാവാത്തവണ്ണം കീടനാശിനി ഉപയോഗിച്ചതിനാലാണ് ഈ ദുഃസ്ഥിതി? അങ്ങനെയെങ്കിൽ പ്രയോഗിച്ച കീടനാശിനി വലിയൊരളവുവരെ വെള്ളത്തിലലിഞ്ഞുപോകാതെ അവശേഷിച്ചിട്ടുണ്ട്. കീടനാശിനിയുടെ മട്ട് കുട്ടനാട്ടിലെ വയലേലകളിലും ജലാശയങ്ങളിലും സമൃദ്ധമായിട്ടുണ്ടാകണം.

ജൈവ സാങ്കേതികവിദ്യകൊണ്ട് ഇതിനെ മാറ്റി പരിസ്ഥിതി കഴുകാനാകും..."

മുൻപിൻ നോക്കാതെ കീടനാശിനി പ്രയോഗിച്ചപ്പോൾ, അത് സംഹാരമൂർത്തിയായി വളർന്ന നാശകീടമായതിന്റെ ചിത്രമല്ലേ തെളിയുന്നത്!

"ജൈവ സാങ്കേതിക വിദ്യ പ്രയോഗിച്ച് കീടനാശിനിയുടെ മട്ട് തിന്നുജീവിക്കാൻ പ്രേരിപ്പിക്കുന്ന ജീൻ കടത്തിവിട്ട് പുതിയൊരു ജീവാണുവിനെ സൃഷ്ടിക്കും. നിമിഷങ്ങൾക്കുള്ളിൽ പെറ്റുപെരുകുന്ന ഈ ജീവാണുവിനെ വിട്ടാൽ, വെള്ളത്തിലലിയാതെ കിടക്കുന്ന കീടനാശിനിയുടെ മട്ടു മുഴുവനും തിന്ന് അതു ജീവിക്കും. കീടനാശിനിയുടെ അവശിഷ്ടമെല്ലാം തീരുന്നതോടെ ജീവാണുവും തീർന്നുകൊള്ളും: ആഹാരമില്ലാതെ. കുട്ടനാടിന്റെ പരിസ്ഥിതി തുടയ്ക്കാനുപയോഗിക്കുന്നത് ഇങ്ങനെ.



ഡോ: സതീഷ്

പിന്നീട്. പാക്യജനകം സ്ഥാപിച്ച സ്പീഷീസിനെ ഉപയോഗിച്ച് ആവശ്യാനുസരണം പാക്യജനകം പ്രദാനം ചെയ്യാനുമാകും....

പരിസ്ഥിതി സൗഹൃദപ്രവർത്തനങ്ങളിലൂടെ കുട്ടനാടിന്റെ വികലമാക്കപ്പെട്ട പരിസ്ഥിതി നിർമ്മലമാക്കാനാകും. ആരോഗ്യമുള്ളതാക്കാനും. പ്രവർത്തനങ്ങൾ വിജയിക്കും. ഞങ്ങൾക്കുറപ്പുണ്ട്.

കാരണം: ബയോ ടെക്നോളജി കാലേകൂട്ടിയുള്ളതും സവിശേഷമാർന്നതും അതിസൂക്ഷ്മവുമായ പോംവഴികളിലാണ് ശ്രദ്ധിക്കുന്നത്...."

ആത്മവിശ്വാസത്തെളിച്ചം ഈ ശാസ്ത്രജ്ഞരുടെ മുഖത്ത്.

ആകാശം വിട്ടിറങ്ങിയ ഇരുൾമേഘങ്ങൾ നിലംപറ്റെ ഒഴുകിനീങ്ങി....

ഇനിയും വേറൊരു ദിവസമാകാം....

ഡോ: ദാസ് ഞങ്ങളിൽ സമയബോധമുണർത്തി.

ഈസ്ട്രജൻ റിസപ്ടറിനെ സംബന്ധിക്കുന്ന ഗവേഷണങ്ങൾ നടത്തുന്നത് ,ഡോ: തമ്പാൻ.

നിലമ്പൂർ കോവിലകത്തെ ഈ അംഗത്തിന് അമ്പതുവയസ്സ്.

സ്ക്കൂൾ ഓഫ് ലൈഫ് സയൻസസിലെ (ഹൈദ്രാബാദ്) ബയോ കെമിസ്ട്രി വകുപ്പിൽ നിന്നാണിങ്ങോട്ടു വന്നിരിക്കുന്നത്, ഡോ: തമ്പാൻ.

ഹരിപ്പാട്ട് ഗവൺമെന്റ് സ്ക്കൂളിലും തൃശ്ശൂർ കേരളവർമ്മ കോളേജിലും പഠിച്ച്, തിരുവനന്തപുരം യൂണിവേഴ്സിറ്റി കോളജിൽ നിന്നും ബിരുദമെടുത്തു.



ഡോ: ബെന്നി ചെറിയാൻ

എൻഡോക്രനോളജിയിൽ ബിരുദാനന്തരബിരുദം, ബനാറസ് ഹിന്ദു സർവ്വകലാശാലയിൽനിന്ന്. ഡൽഹി സർവ്വകലാശാലയിൽനിന്ന് എഡോക്രയിൻ ബയോ കെമിസ്ട്രിയിൽ ഡോക്ടറേറ്റ് ബിരുദം.

മെക്സിക്കോയിലെ ദേശീയ സ്വയംഭരണ സർവ്വകലാശാലയിൽ സയൻസ് ഫാക്കൽട്ടിയിൽ ഡോ: തമ്പനൊരു പീഠം.

ഭാര്യയും രണ്ടു കുഞ്ഞുങ്ങളുമടങ്ങുന്ന കുടുംബം.

ജെ.എച്ച്.ക്ളാർക്കുമായി ചേർന്ന് ഈസ്ട്രജൻ റിസപ്ടറിനെക്കുറിച്ച് തയ്യാറാക്കിയ പ്രബന്ധം 'നേച്ചർ' പ്രസിദ്ധീകരിച്ചു. 1981-ൽ.

വരേണ്യവർഗ്ഗ സ്ഥാപനങ്ങൾ, പബ്ളിക് സ്ക്കൂളുകൾ തുടങ്ങിയവ. അവിടൊന്നും പഠിച്ചില്ലെങ്കിലും, കേരളത്തിലെ ഗ്രാമീണ സ്ക്കൂളുകളിൽ പഠിച്ചാലും, ശാസ്ത്രപ്രതിഭകളായി ജ്വലിക്കാൻ കേരളീയന് അവസരം നഷ്ടപ്പെടാറില്ല: ഇപ്പോഴും. ഇവരുടെ ജീവിതകഥ ആ സത്യം തെളിയിക്കുന്നു.

സന്തോഷം തോന്നുന്ന നിമിഷം.... ആത്മാഭിമാനവും!

ഈസ്ട്രജൻ-സ്ത്രീ അണ്ഡാശയത്തിലുണ്ടാകുന്ന ലൈംഗിക ഹോർമോൺ. സ്ത്രൈണതയുടെ നിമിത്തം. ലൈംഗിക ധർമ്മം നിർവ്വഹിക്കുന്ന രാസവസ്തു ഒരു അന്തഃസ്രാവമാണ്.

രക്തപ്രവാഹത്തിലേക്കു പ്രവേശിക്കുന്ന ഹോർമോണിനെ ഗർഭാശയ ഭിത്തിയിൽവെച്ച് ഒരു സ്വീകർത്താവ് കോശത്തിലേക്ക് എതിരേല്ക്കുന്നത്രേ. അവിടെനിന്ന് ന്യൂക്ളിയസിലെത്തി പ്രവർത്തിക്കുന്നു. ഈസ്ട്രജൻ റിസപ്ടറെ കേന്ദ്രീകരിച്ച് പഠനങ്ങൾ ഏറെ നടന്നു.

എന്നാൽ ഡോ: തമ്പാന്റെ കണ്ടെത്തലുകൾ അസമാനം. നൂതനം.

മറ്റൊരു സ്വീകർത്താവ്-RII-കൂടി ഈ ജൈവപ്രക്രിയയിൽ ഉണ്ടത്രേ! അതാര്? അതിന്റെ പ്രവർത്തനങ്ങളെന്ത്? ശത്രുതാപരമായ പ്രവർത്തനങ്ങളിൽ ഈ സ്വീകർത്താവ് വ്യാപരിക്കുന്നുവോ?

ഡോ: തമ്പാന്റെ ശാസ്ത്രീയ നിഗമനങ്ങളോട് ഇംഗ്ളണ്ടിലും മറ്റുമുള്ള ചില പണ്ഡിതന്മാരുടെ ആദ്യ പ്രതികരണമെന്തായിരുന്നെന്നോ? അദ്ദേഹം തന്നെ പറയുന്നതു കേൾക്കൂ:

"രണ്ടാമതൊരു റിസപ്ടറിനെക്കുറിച്ചാണല്ലോ എന്റെ ചിന്ത പോയത്. ഞാൻ നിഗമനത്തിലെത്തിയതും. "രണ്ടാം റിസപ്ടർ" അവരുടെ ദൃഷ്ടിയിൽ മിഥ്യാരൂപിയായ സ്വീകർത്താവത്രേ!-ഫാന്റം റിസപ്ടർ. ചുരുക്കത്തിൽ അയഥാർത്ഥ പ്രതിഭാസമെന്ന്! ആദ്യമൊക്കെ അവർക്ക് അംഗീകരിക്കാൻ മടി... പിന്നീട് അംഗീകരിക്കേണ്ടിവന്നു...."

ഡോ: തമ്പാൻ തന്റെ ഗവേഷണ പഠനങ്ങളുറപ്പിച്ചിരിക്കുന്നത്, അന്തഃസ്രാവ വിജ്ഞാനീയത്തിൽ.

സ്വന്തം നാട്ടാരോടുള്ള വർത്തമാനം പറച്ചിൽപോലെ, ഡോ: തമ്പാന്റെ വിനയാന്വിതമായ സംഭാഷണം. 'മഹിമാവ് ഞാൻ' എന്ന ഭാവമൊട്ടുമില്ലാതെ....

" 'ക്ളാസ്സിക്കൽ ഈസ്ട്രജൻ റിസപ്ടറിനെ' (ER-RI)-ക്കുറിച്ചുള്ള അറിവായിരുന്നു, ഇതുവരെ. സ്വീകർത്താവായ RI-നൊപ്പം മറ്റൊരു സ്വീകർത്താവുകൂടി ഉണ്ടാകില്ലേ? സന്ദേഹം ഉറക്കം കെടുത്തുന്നതായിരുന്നു. RI സവിശേഷതയാർന്ന ഡി.എൻ.എ-ഹോർമോൺ മണ്ഡലവ്യാപ്തിയുള്ളത്. RII-ER ഒരു പ്രോട്ടീനാണ്. RIൽനിന്ന് തുലോം വ്യതിരക്തവും. ഘടനയിലും കർമ്മത്തിലും എല്ലാം...."

ഹൈദ്രാബാദിലെ പരീക്ഷണശാലയിലാണ് ഗവേഷണങ്ങൾ നടന്നത്. ആടിന്റെ ഗർഭപാത്രത്തിലെ RII ശുദ്ധീകരിക്കാനുമായി ഡോ: തമ്പാന്. ലോകത്താദ്യം...

വിശദീകരണം തുടർന്നു, ഡോ: തമ്പാൻ.

"RI, RII സ്വീകർത്താക്കളുടെ പകർപ്പെടുക്കണം. In Vitro Transcription. ഈസ്ട്രജൻ പ്രവർത്തനങ്ങളുടെ തന്മാത്രാടിസ്ഥാനമറിയണം. അതിന് RII ന്റെ ഘടനാപരവും കർമ്മപരവുമായ കാര്യങ്ങളറിയണം. അതെല്ലാം കിട്ടിക്കഴിയുമ്പോൾ RI-ഉം RII-ഉം വഹിക്കുന്ന പ്രത്യേക പങ്ക് മനസ്സിലാക്കാനാകും....

ജന്മജന്മാന്തര വാസനകളുടെ ജൈവ പ്രക്രിയാ വിസ്തൃതി.... ചോരിവായ്ക്കുള്ളിലെ പ്രപഞ്ചദർശനമെന്നപോൽ...

അവിശ്വസനീയതയുടെ അതിർത്തി ലംഘനത്തിന് ഏറെ സമയമെടുത്തു, ഞാൻ....

ശ്രദ്ധേയമായ പഠനമാണ് ഈ ശാസ്ത്രജ്ഞൻ ആർ.ജി.സി.ബി.യിൽ തുടരുന്നത്. തിരുവനന്തപുരത്തെ അറവുശാലയിൽനിന്ന് ദിവസവും കൊണ്ടുവരുന്ന ആടിന്റെ ഗർഭപാത്രത്തിലാണ് ഡോ: തമ്പാൻ തന്റെ ഗവേഷണം നടത്തുന്നത്.

ഗവേഷണ ഫലങ്ങൾ അംഗീകരിക്കാൻ പാശ്ചാത്യ പണ്ഡിതർക്കുള്ള വിമുഖത വീണ്ടും തടസ്സങ്ങളാകുമോ?

"ഭാരതത്തിന് വിജ്ഞാനസമ്പത്തിൽ കുറവൊന്നുമില്ല. എങ്ങനെയോ നമുക്ക് മൂന്നാംലോകമെന്ന പേരുകിട്ടി. അതു കൊണ്ടുവരുന്ന കാലതാമസമേയുള്ളൂ. എന്നാൽ, നമ്മുടെ അറിവ് പരീക്ഷിച്ചുനോക്കാൻ ഇപ്പോൾ അവരുടെ അടുത്തേക്കു പോകാതെ നിവർത്തിയില്ല. സൗകര്യക്കുറവുകൾ കൊണ്ട് നമുക്ക് പിന്നോട്ടുപോകേണ്ടിവരുന്നു....

അവരത്ര മഹാമനസ്കരല്ല. നമ്മളെപ്പോലല്ല. എന്റെ നിഗമനങ്ങൾ തെളിയിക്കപ്പെട്ടപ്പോൾ യു.എസ്.എ.യിൽവെച്ച് ഞാനൊരു പ്രസ്താവം കേട്ടു:

നമുക്ക് ചിന്തിച്ചെത്താനാകാത്ത മണ്ഡലത്തിൽ അവരെങ്ങനെ (ഇന്ത്യാക്കാരൻ) കയറിക്കൂടി? നമുക്കെങ്ങനെ ചിന്തിക്കാൻ കഴിയാതെപോയി? ഇതെങ്ങനെ സംഭവിച്ചു?



ഇന്ത്യാക്കാർ ചിന്തിക്കാൻപോലും അവർക്കു പിന്നിലാണെന്ന്! അവരുടെ പ്രത്യേക മനോനിലയാണിത്.... എങ്കിലും കേട്ടോ, നമ്മുടെ കഴിവിൽ അവർക്ക് ഉള്ളാലെ ബഹുമാനമുണ്ട്...."

പാശ്ചാത്യപണ്ഡിതരുടെ അസഹിഷ്ണുത നമ്മുടെ ആഴ്മയുടെ നേരെ ഉയരുന്ന. വെല്ലുവിളി!

രക്തത്തിലുള്ളതാണ് ആന്റിബോഡി. രോഗാണു, അന്റിജൻ. രോഗാണുവിനെതിരേ ശരീരം പുറപ്പെടുവിക്കുന്ന പ്രതിദ്രവ്യമത്രെ ആന്റിബോഡി. രോഗാണുക്കളോടെതിർത്ത് അവയെ കീഴടക്കാൻ ശക്തിയുള്ള വസ്തു.

ഇതിനെ സംബന്ധിച്ച മറ്റൊരു ഗവേഷണവും ഡോ: തമ്പാൻ തുടരുന്നു. ആടിന്റെ മജ്ജയിൽ....

"ആന്റിബോഡി എങ്ങനെയുണ്ടാക്കുന്നു. ശരീരം ആന്റിബോഡി രൂപപ്പെടുത്തുമ്പോഴുണ്ടാകുന്ന തന്മാത്രായന്ത്രസൂത്രം-മോളിക്കുലാർ മെക്കാനിസം-അതിനെപ്പറ്റി ഒന്നിലധികം ഗവേഷണ-പഠനങ്ങൾ നടന്നിട്ടുണ്ട്.

എങ്കിലും. ആ മെക്കാനിസത്തിന്റെ സൂക്ഷ്മവിവരണം ഇതുവരെ കിട്ടിയിട്ടില്ല എന്ന് എനിക്കു തോന്നുന്നു. പത്തുകൊല്ലം കൊണ്ട് ഗവേഷണത്തിൽ. 1995-ൽ മാത്രമേ എന്റെ പ്രബന്ധം പ്രസിദ്ധപ്പെടുത്തിയുള്ളൂ. 'സൈറ്റോ ബയോസിസ്' എന്ന ബ്രിട്ടീഷ് ജേർണലിൽ. എന്നെ അലട്ടുന്ന പ്രശ്നത്തിന് ഉത്തരം കാണാനാകും-ഉറച്ച വിശ്വാസമുണ്ട് എനിക്ക്...."



പരീക്ഷണശാലയിൽ

ഡയറക്ടറുടെ കൂടെ ഗവേഷണം നടത്തുന്നു, ഡോ: സതീഷ്. ക്ഷയരോഗത്തിന്റെ ദക്ഷിണേന്ത്യൻ രൂപാന്തരം കണ്ടെടുക്കുന്ന ഗവേഷണം.

രക്തം കട്ടപിടിച്ച് മുറിവിൽ നിന്നുള്ള രക്തസ്രാവം പിടിച്ചുനിർത്തുന്നത്പ്ളേറ്റ് ലെറ്റ്സ്. പ്ളേറ്റ് ലെറ്റ്സുകളുടെ പങ്ക്-ബയോകെമിസ്റ്റായ ഡോ: ജമാലുദ്ദീന്റെ ഗവേഷണമതാണ്.

ഡോ: ജമാലുദ്ദീൻ പറഞ്ഞു:

"പടിഞ്ഞാറുള്ളവർ പറയുന്നതിൽ കൂടുതൽ അറിവ് നമുക്കുണ്ട്.... മേനിപറച്ചിലല്ലിത്.... നേടിയ വിജ്ഞാനം, പക്ഷെ, പിന്തുടരപ്പെടാനും പരീക്ഷിച്ച് അറിയാനും നമ്മൾ ശ്രദ്ധിച്ചില്ല.... ഇന്നാണെങ്കിൽ പശ്ചാത്തല സൗകര്യക്കുറവ് നന്നേയുണ്ടുതാനും.

എല്ലാ തടസ്സങ്ങളും അതിജീവിച്ച് മുന്നോട്ടുപോകാൻ ഈ കേന്ദ്രത്തിനാകും...."

മൂന്നാം പ്രാവശ്യം ഞങ്ങൾ ആർ.ജി.സി.ബി.യിൽ ചെല്ലുമ്പോൾ അവിടെ നിറഞ്ഞ സന്തോഷം. പരീക്ഷണശാല ഏറിയപങ്കും പ്രവർത്തിക്കാനയതിന്റെ പ്രഹ്ളാദം....

ഡോ: ദാസ് ഞങ്ങളെ പരീക്ഷണശാലയിലേക്കു കൂട്ടിക്കൊണ്ടുപോയി.... എല്ലാം വിശദീകരിച്ചു....

'ബെക്മാൻ അൾട്രാസെൻട്രി ഫ്യൂജ്'-ചെറിയൊരു യന്ത്രം. കാൽ കോടി രൂപ വിലയുണ്ടത്രേ ഇതിന്.... ഊർജ്ജ രസതന്ത്രത്തിലെ ഒരതിവേഗ യന്ത്രം. 90,000 ആർ.പി.എം..... തന്മാത്രാശൃംഖലാഗണത്തിന്റെ സാന്ദ്രീകരണമറിയാന്നും മറ്റും ഉപയോഗം. പ്രോട്ടീനും ഡി.എൻ.എ.യും സഹജലക്ഷണങ്ങൾ ആസ്പദിച്ച് വിവരിക്കാനും.... സോർവാർ സെൻട്രിഫ്യൂജിന് ഇരുപതിനായിരം ആർ.പി.എം.

തണുത്ത അറ-മറ്റൊരു പരീക്ഷണവേദി. പ്രോട്ടീൻ ന്യൂക്ളിക് അമ്ളം എന്നിവ തയ്യാറാക്കുന്നതിനും പരീക്ഷണങ്ങൾക്കുമുള്ളത്.

ഈ അറയിലേക്ക് ഒന്നെത്തിനോക്കൂ. തണുപ്പിന് അസംഖ്യം സൂചിമുനകളുടെ മൂർച്ചയുണ്ടെന്ന് അനുഭവിക്കാനാകുന്നു.

തന്മാത്രയുടെ വിധി നിശ്ചയിക്കും. ലിക്വിഡ് സിന്റിലേഷൻ കൗണ്ടർ.

പെപ്റ്റൈഡ് സിന്തസൈസർ-സാധാരണ രോഗനിർണ്ണയത്തിലൊതുങ്ങാത്ത കാര്യങ്ങളറിയാൻ. അമീനോ അമ്ളത്തിന്റെ പൂരതത്വമറിയാൻ സ്പെക്റ്റോ ഫോട്ടോ മീറ്റർ.

ക്ളിയർ റൂ ഫെസിലിറ്റി-സ്റ്റെറൈൽ സ്ഥലം. മൃഗങ്ങളുടെ ടിഷ്യൂ കൾച്ചറിന്.

പ്രോട്ടീൻ. ന്യൂക്ളിക് അമ്ളം തുടങ്ങിയവയുടെ പഠനം രേഖാമൂലമുള്ള തെളിവുകളിലായി സൂക്ഷിക്കാൻ. 'ജെൽ ഡോക്കുമെന്റേഷൻ സിസ്റ്റം.'

വാറ്റുവെള്ളത്തെക്കാൾ ശുദ്ധം അൾട്രാ പ്യൂർ വാട്ടർ. പരീക്ഷണശാലയ്ക്ക് ഈ ജലം ഒഴിച്ചുകൂടാനാവില്ല. ഇതുണ്ടാക്കുന്ന സംവിധാനവുമുണ്ട്....



ഡോ: സന്തോഷ് കുമാർ

പരിശോധനാന്വേഷണ പരിധിക്കു താഴെയാണ് ഡി.എൻ.എ.യെങ്കിൽ. ജീവാണുവിനെ കണ്ടുപിടിക്കാനാവില്ല. അതിർത്തിക്കപ്പുറമുള്ള ഡി.എൻ.എ കണ്ടുപിടിക്കാനെന്തു സംവിധാനം?

ശാസ്ത്രജ്ഞരെ നിരന്തരം അലട്ടി. ഈ ചോദ്യം.

അവസാനം പുതിയൊരു സാങ്കേതികമാർഗ്ഗത്തിലെത്തി.

അതത്രേ. 'പോളിമെറേസ് ചെയിൻ റീയാക്ഷൻ'-പി.സി.ആർ.

സൂക്ഷ്മവേദി ഈ സങ്കേതം. ഡി. എൻ. എ.യെ അതിസൂക്ഷ്മത്തിൽ കണ്ടറിയാനുള്ള സാങ്കേതികവിദ്യയത്രേ പി.സി.ആർ.

പി. സി.ആർ കണ്ടുപിടിച്ച കാരിമുള്ളിസ് നോബൽ സമ്മാനിതനായി.

ഫോസിലുകളിൽ പറ്റിപ്പിടിച്ചിരിക്കാവുന്ന ഡി. എൻ. എ ശകലങ്ങളുടെ പഠനങ്ങൾക്കും പി.സി.ആർ പ്രയോഗിക്കാമത്രേ!

മഹാകല്പങ്ങളിൽ നിത്യനിതാന്ത നിദ്രയാണ്ടുകിടക്കും ജീവൻ പുനഃസൃ



*പരീക്ഷണശാലയിൽ*

ഷ്ടിക്കാനാവുമെന്നോ?

പി.സി.ആർ രൂക്ഷവിമർശനങ്ങളിൽപ്പെട്ടിട്ടുണ്ടെന്ന് പ്രൊഫ: സ്മിത്തും പറയുന്നു:

വയ്ക്കോൽത്തുറുവിൽ പോയ സൂചി കണ്ടെടുത്തിട്ട്, പ്രത്യേക വിപുലീകരിക്കൽ വഴി സൂചിക്കൂനയുണ്ടാക്കുന്ന സമ്പ്രദായമത്രേ, പി.സി.ആർ....

"വിമർശനങ്ങൾ നല്ലതുതന്നെ. പലപ്പോഴും വഴികാട്ടിയാകാറുണ്ടല്ലോ, വിമർശനങ്ങൾ."

വിരാഗിയുടെ ഭാവം ഡോ: ദാസിൽ....

പി. സി. ആർ സംവിധാനവും ആർ.ജി.സി.ബിയിലുണ്ട്.

പരീക്ഷണശാലയിൽ നില്ക്കുമ്പോൾ ഞാൻ ഡയറക്ടറോട് ചോദിച്ചു.

ബോധധാര എന്നൊക്കെ പറയുന്നതെന്ത്?

"ജൈവ വ്യാപാരങ്ങളുടെ തന്മാത്രാ അടിസ്ഥാനം ഏറിയപങ്കും അറിയാനായിട്ടില്ല.... പൊയ്പോയ ഓർമ്മ തിരഞ്ഞുപിടിച്ച് തിരിയെ കൊണ്ടുവരാനാകുമോ? അന്വേഷണം നടക്കുന്നുവെന്നുപറയാം... ഗണിത ശാസ്ത്രത്തിന്റെ ഉന്നത മേഖലകളിൽ വ്യവഹരിക്കാൻ മുപ്പതു വയസ്സിനു താഴെയുള്ളവർക്കുമാത്രമെ കഴിയൂ. മുപ്പതു വയസ്സുകഴിഞ്ഞാൽ, അത്തരം പ്രവർത്തനങ്ങൾക്ക് തലച്ചോർ വഴങ്ങില്ല. കാരണമെന്ത്? അറിഞ്ഞിട്ടില്ല.... പൂർണ്ണത പ്രാപിച്ച ശബ്ദനാളത്തിന് ഭാഷാസിദ്ധി നേടാനാവില്ല.

ഗോളാന്തരയാത്ര ഇന്ന് ഏതാണ്ട് യാഥാർത്ഥ്യമാണല്ലോ? എന്നെങ്കിലും അന്യഗോളത്തിലെത്തുന്നുവെന്ന് സങ്കല്പിക്കുക: അവിടെ മറ്റൊരു മനുഷ്യനുണ്ടെന്നും.... അവനോട് എങ്ങനെ ആശയവിനിമയം നടത്തും? സംസാരിക്കും? അതിനുപറ്റിയവർ, വർത്തമാനം പറഞ്ഞുതുടങ്ങാത്ത കുഞ്ഞുങ്ങളത്രേ. കാരണം, അവർക്ക് 'അന്യ മനുഷ്യനു'മായി വേഗത്തിൽ സംവേദനം നടത്താനാകുമെന്ന്....

തലച്ചോറിന്റെ ജനിതക അടിസ്ഥാനം പൂർണ്ണമായറിയാനായിട്ടില്ല...."

ജർമ്മി റിഫ്കിൻ പറയുന്നു, ഇതെല്ലാം ദൈവത്തെ തൊട്ടുള്ള കളിയെന്ന്?

സുസൂക്ഷ്മം അളന്നുകുറിച്ച വാക്കുകൾ ഡോ: ദാസിൽനിന്നു വീണു.

"അതിർ കടന്ന വീക്ഷണമിത്... ഏതാണ്ടൊരു അന്തിമവിധിദിന ഷെനാറിയോ.... മുത്തശ്ശിമാർ പറയാറുണ്ടായിരുന്നല്ലോ വൈദ്യുതി ദൈവവിരുദ്ധമെന്ന്.

ദൈവത്തെ അല്ലെങ്കിൽ അതുപോലുള്ള പ്രപഞ്ചശക്തിയെ തൊട്ടറിയാനുള്ള ശ്രമം ദൈവവിരുദ്ധമാകുന്നതെങ്ങനെ? അറിവിന്റെ പ്രയോഗ-പ്രചാരങ്ങൾ ദൈവസൗഹൃദം!"

കൃഷ്ണപ്രതിപദത്തിലെ ബാലചന്ദ്രന്റെ നഗ്നതയിൽ ഖിന്നരായ് നൂലെറിഞ്ഞു തൊഴുതു വണങ്ങും മുത്തശ്ശിമാരുടെ നീണ്ടനിര പതുക്കവേ. തെളിഞ്ഞുവന്നു ഡോ: ദാസിന്റെ നാനാർത്ഥ പ്രസന്നതയാർന്ന സംഭാഷണം കേൾക്കേ.

ഒരു ബ്ലൂപ്രിന്റുമായിട്ടാണ്-നിഗൂഢ ശിരോരേഖ-മനുഷ്യൻ പിറക്കുന്നത് എന്നാണല്ലോ? ദൈവമെന്ന മനോഹര സങ്കല്പത്തെപ്പറ്റി? ദൈവവിശ്വാസത്തെപ്പറ്റി?

ഡോ: ദാസ് എന്ന ശാസ്ത്രജ്ഞനിലെ ദാസ് എന്ന സാധാരണക്കാരനോടുള്ള കാര്യം വിചാരം കണക്കേ. ചോദ്യം അദ്ദേഹം ശാന്തമായി സ്വീകരിച്ചു. ആലോചനയ്ക്ക് കൂടുതൽ നേരമെടുത്തില്ല....

"ജ്യോതിഷം, ജാതകം, കാലം, ശകുനം, അനുഷ്ഠാനാത്മകമായ മതം- ഇതൊന്നും എനിക്ക് സ്വീകരിക്കാനാവില്ല. അത്തരം വിശ്വാസങ്ങൾ തടസ്സങ്ങൾ സൃഷ്ടിക്കുന്നു.

ചെറുപ്പത്തിൽ ഞാനൊരു വിശ്വാസിയായിരുന്നു എന്നുപറയാം, സാഹചര്യസമ്മർദ്ദത്താൽ....

ഒരു സൂചിമുനയിൽ നാല്പതിനായിരത്തോളം മാലാഖമാർ നൃത്തം വയ്ക്കുന്നുവെന്നത് ഒരു സ്വകാര്യ കിനാവുമാത്രം. അത് അപ്പടി വിശ്വസിക്കണോ? കണ്ണടച്ചുള്ള അത്തരം വിശ്വാസങ്ങൾ നമ്മളെ പിൻപുറത്തേക്കായിരിക്കും നയിക്കുക. 'എന്ത് എന്തിന്' എന്നു ചോദിക്കാതെ വിശ്വാസങ്ങളിൽ മാത്രം അഭയമന്വേഷിക്കുന്നത് നല്ലതല്ല....

ഈ കാര്യങ്ങളിൽ എനിക്ക് സ്വീകരിക്കാൻ തോന്നുന്നത് ബെർട്രാന്റ് റസ്സലിന്റെ വീക്ഷണങ്ങളാണ്. പ്രത്യേകിച്ചും, 'Why I am not a Christian' എന്ന പുസ്തകം.



*ഡോ: തമ്പാൻ*

ഈശ്വര സങ്കല്പത്തിലെ ശാസ്ത്രീയതയില്ലായ്മയെ തിരസ്കരിക്കുന്നു, ഡോ: ദാസ്..... മതത്തെക്കുറിച്ചുള്ള തന്റെ വീക്ഷണം, നെഹ്റുവിന്റെ വീക്ഷണത്തോട് അടുത്തുനിർത്താൻ അദ്ദേഹത്തിനിഷ്ടം....

ഡോ: ദാസ് പറഞ്ഞു:

"രാസപരിണാമം അറിയാൻ കഴിഞ്ഞിട്ടുണ്ട്. ഡാർവീനിയൻ പരിണാമവും. പക്ഷെ, ജീവന്റെ ഉല്പത്തി?

രാസപരിണാമത്തിനും ഡാർവീനിയൻ പരിണാമത്തിനും ഇടയിലെവിടെയോ ഒരു കറുത്ത പെട്ടിയിൽ അടച്ചുപൂട്ടിക്കിടക്കുന്നു.

അതെ: ജീവോല്പത്തി പൂട്ടിക്കിടക്കും കറുത്ത പെട്ടിയിൽത്തന്നെ. ഇന്നും!"

സമയതീര വസ്തുതിയിലൊരു നികുംഭില.... വിസ്മയ വിഹ്വലത മനസ്സിൽ....

പൂർവ്വ നിർണ്ണീതം ഏതാണ്ടെല്ലാം എന്നുപറയാനാകുമോ?

"ശാസ്ത്രാന്വേഷണത്തിൽ അവസാന വാക്ക് എന്നൊന്നില്ല. ശാസ്ത്രജ്ഞന് എല്ലാത്തിനും ഉത്തരങ്ങളുമുണ്ടാകില്ല. ഇന്നവരെ അറിഞ്ഞതിന്റെ വെളിച്ചത്തിലിരുന്ന് അപഗ്രഥനം നടത്തുന്നു... ചോദ്യങ്ങളിനിയും ബാക്കി നില്ക്കുന്നു.... ഉത്തരം കാത്ത്....



കൂടുതൽ ചോദ്യം ചെയ്യുക. കൂടുതൽ അറിയുക. അതാണ് ശാസ്ത്രീയതയുടെ കാതൽ....

മനുഷ്യമനസ്സിന് ശാന്തിയും സാന്ത്വനവും വേണം. അതിനായി മന:ശാസ്ത്രജ്ഞന്റെ സഹായം തേടാം....

പ്രാർത്ഥന നടത്താം, അതിനായി അനുഷ്ഠാനങ്ങൾ സാന്ത്വനങ്ങളാകുമെങ്കിൽ അതിലേക്കും തിരിയും.... ഇവിടൊക്കെ, പക്ഷെ, വസ്തുനിഷ്ഠതയ്ക്കു സ്ഥാനം ഉണ്ടാകില്ല...."

ഭാരതത്തിൽ ശാസ്ത്രീയ പഠനങ്ങളും പുരോഗതിയും. ശാങ്കരദർശനവും മായാവാദവും പിറകോട്ടു പിടിച്ചു-ഈ വാദത്തെപ്പറ്റി?

ഏറെനാളായി മനസ്സിനെ മഥിക്കുന്ന പ്രശ്നം ചോദ്യരൂപം പൂണ്ടു.

ഇത്തിരിനേരത്തെ നിശ്ശബ്ദത.... കൃത്രിമ ശീതികരണം നടക്കുന്ന മുറിയിൽ, യന്ത്രശബ്ദത്തിനായി വ്യക്തത....

"സന്ദേഹിയുടെ മനസ്സ് നല്ലതാണ്. ചോദ്യം ചെയ്യൽ മനോഭാവം വളർച്ചയ്ക്ക്, പുരോഗതിക്ക് ആവശ്യമാണ്. മറിച്ച്, എല്ലാം വിധികല്പിതമെന്ന വിശ്വാസം ചോദ്യം ചെയ്യലിനുള്ള കഴിവ് കെടുത്തുന്നു .....

ശാങ്കരദർശനവും ഒരു ചോദ്യംചെയ്യലിന്റെ ഫലമല്ലേ.... അന്വേഷിയായിരുന്നല്ലോ ശങ്കരാചാര്യർ. മായാവാദത്തിൽ അന്വേഷണത്തിന്റെ ആത്മാവ് കാണാനാകുന്നുണ്ടല്ലോ? പുരോഗതി പിറകോട്ടടിച്ചു എന്ന വാദത്തോട് യോജിക്കാനാകുന്നില്ല.

എന്നാൽ, ജാതിമത വേലിക്കെട്ടുകളാകട്ടെ, നല്ലൊരു ജനവിഭാഗത്തെ ഒഴിച്ചുനിർത്തി, ഭാരതത്തിൽ. അബ്രാഹ്മണരുടെ കഴിവുകൾ ഉപയോഗിച്ചില്ല. മാത്രമല്ല, അവരുടെ കഴിവുകളെ ആട്ടി ഓടിച്ചു.... നമ്മുടെ സാമൂഹ്യവ്യവസ്ഥ തടാകജലംപോലെ ഒഴുക്കറ്റു.... മലിനമായി.... ജീർണ്ണിച്ചു....

സഹസ്രാബ്ദങ്ങളായി സമ്പാദിച്ച വിജ്ഞാനം പരീക്ഷിച്ചുനോക്കാനാവാതെ പരിജീർണ്ണാവസ്ഥയിലെത്തി....

എവിടെവിടെ വസ്തുനിഷ്ഠമായ ചോദ്യം ചെയ്യൽ നടക്കാതിരിക്കുന്നുവോ അവിടവിടെ ജീർണ്ണത സ്ഥാനം പിടിക്കും...."



*ഡോ: എം.ആർ. ദാസ്*

സന്ദേഹിയുടെ സംവാദത്തിന് നിറപറയും നിലവിളക്കുമൊരുക്കാൻ ഡോ: ദാസിന് മടിയില്ല....

ശാസ്ത്രാന്വേഷണങ്ങളിലേക്കു തിരിയാനുള്ള പ്രചോദനങ്ങൾ?

"തിരുവല്ലയിലെ സിറിയൻ ക്രിസ്ത്യൻ സെമിനാരി സ്ക്കൂളിലാണ് ഞാൻ പഠിച്ചത്. പിന്നെ, ചങ്ങനാശ്ശേരി എസ്.ബി. കോളജിലും....

അധികമറിയപ്പെടാത്ത ഒരു സ്ക്കൂൾ അധ്യാപകനാണ് ശ്രീ. ഐപ്പ്. ഞങ്ങളെ ശാസ്ത്രവിഷയങ്ങൾ പഠിപ്പിച്ചത് അദ്ദേഹമായിരുന്നു.

ഞാനിന്നും ഓർക്കുന്നു, ഐപ്പ് സാറിനെ.... ഗന്ധകത്തെപ്പറ്റിയുള്ള ക്ലാസ്സും. നിർവ്വചനം ആവർത്തിച്ചാവർത്തിച്ച് ചൊല്ലാനാവശ്യപ്പെടുകയല്ലായിരുന്നു അദ്ദേഹം ചെയ്തത്. ഗന്ധകം കാണിച്ച് ഓരോരുത്തരുടെയും അറിവ് പരിശോധിക്കുകയും ഓരോരുത്തർക്കും അറിവ് പകരുകയുമായിരുന്നു, അദ്ദേഹം ചെയ്തത്. "അതെന്ത്?" എന്നുചോദിക്കാൻ പഠിപ്പിക്കുക. ഹൈസ്ക്കൂൾ മുതൽ ഈ മനസ്സ് വളർത്തിയെടുക്കാനായി. എനിക്ക്.....

അധ്യാപകനായ ഐപ്പ് എന്നിലെ ശാസ്ത്ര കുതൂഹലം തൊട്ടുണർത്തി. ഉള്ളുണർവ്വായി അതിന്നും എന്റെ കൂടെ...."

പണ്ടങ്ങോ പഠിപ്പിച്ചിരുന്ന ആൾ..... എങ്കിലും, തന്റെ കുരുന്നുമനസ്സിൽ ശാസ്ത്രകൗതുമുണർത്തിയ ആചാര്യനോടു ആദരത്തികവ് ഡോ: ദാസിന്റെ വാക്കുകളിലിറ്റു.



*ഡോ: തമ്പാൻ*

"വേദോച്ചാരണം പോലെ സമവാക്യങ്ങൾ ഉരുവിടുന്നത് പഠിത്തമോ ഉരുവിടുവിക്കുക പഠിപ്പിക്കലോ ആകുന്നില്ല.... വിദ്യാർത്ഥികളിൽ ജിജ്ഞാസ ഉറങ്ങിക്കിടപ്പുണ്ട്. അതിനെ തലോടിയുണർത്തുന്ന അദ്ധ്യാപനം... ആ രീതി ഇന്നുണ്ടോ?

നല്ല പ്രൊഫസറന്മാർ നമുക്കുണ്ടായിരിക്കാം. പക്ഷെ, ഒരു അക്കാദമീഷ്യൻ? സംശയമാണ്... ഉരുവിടലിൽമാത്രം ഒതുങ്ങുന്ന വിദ്യാഭ്യാസ സമ്പ്രദായം ചോദ്യം ചെയ്യാനുള്ള മന:പ്രാപ്തി ഊതിക്കെടുത്തുന്നു.

പിന്നെ, അടിസ്ഥാന ശാസ്ത്രങ്ങളിൽ അറിവു നേടണമെന്ന ചിന്ത നമ്മളെ വിട്ടുപിരിഞ്ഞതുപോലെ.... പൊള്ളമാനസരായ ഒരു ജനതയാകുന്നതിൽനിന്ന് നമുക്കു രക്ഷ വേണ്ടേ?"

മുഷിപ്പൻ ക്ലാസ്സ് മുറികൾ ഉടച്ചുവാർക്കണമെന്ന ആഹ്വാനമല്ലേ ഡോ: ദാസ് എന്ന അദ്ധ്യാപകന്റെ നിരീക്ഷണങ്ങളിൽ നിഴലിക്കുന്നത്.

അവ്യാഖ്യേയമായ പ്രപഞ്ചശക്തിയുടെ സാന്നിദ്ധ്യം പെട്ടെന്നങ്ങ് തള്ളിക്കളയാനാകുന്നില്ല ഡോ: തമ്പാന്. പര്യവേക്ഷണാത്മകമായ തെളിവുകൾ എവിടെ എന്നൊന്നും ആവശ്യപ്പെടരുതെന്നും അഭ്യർത്ഥനയുണ്ട്, അദ്ദേഹത്തിന്.

"ശാസ്ത്രീയ നിശ്ചയാത്മകതയിലും അപൂർണ്ണത കാണാം.... പ്രകൃതി പ്രതിഭാസങ്ങളെ വിശദീകരിച്ച് ബഹുദൂരം പോകാനായി, ശാസ്ത്രത്തിന്. എന്നാൽ, എല്ലാം അപഗ്രഥിച്ചുവോ എന്നു ചോദിച്ചാൽ ഉവ്വ് എന്ന് ഉത്തരം പറയാനാകുന്നില്ല...."

ഡോ: തമ്പാന്റെ ആത്മഭാഷണം സർവ്വംസ്പർശി....

ജനിതക എൻജിനീയറിങ്ങും ജേംസെൽ ജീൻ തെറാപ്പിയും ആവനാഴിയിലുള്ള ജൈവസാങ്കേതിക വിദ്യ മഞ്ഞുമൂടി കിടക്കും അഗ്നിപർവ്വതം കൂടിയാണ്. ഇതിനെപ്പറ്റി?

"ഒരു നവധീര ലോകം കെട്ടിപ്പടുക്കാനാകും, ഈ വിദ്യ ഉപയോഗിച്ച്. ഭാവി, ഇന്നുതന്നെ നമ്മുടെ കൈക്കുടന്നയിലാക്കിത്തരും....

ജനിതക എൻജിനീയറിങ്ങ് ഉപയോഗിച്ചുണ്ടാക്കിയ ആഹാരപദാർത്ഥം ബ്രിട്ടനിലെ ഒരു വ്യാപാരശാലയിൽ വെച്ചിരിക്കുന്നു, ഇന്ന്, റ്റൊമോറ്റോ പ്യൂരി.... 'നട്ടുഫീൽഡ് ലൈറ്റ്'- ബീറിനെക്കാൾ അല്പം ലഹരി കൂടിയ പാനീയം, ജനിതക മിതപ്പെടുത്തലിന് വിധേയമാക്കിയ ഈസ്റ്റുകൊണ്ട് ഇത് പരുവപ്പെടുത്തിയിരിക്കുന്നു.

Quoron myco-protein ആഹാരത്തിലെ പുതിയ ഘടക പദാർത്ഥം, കൊഴുപ്പു കുറഞ്ഞതും പ്രോട്ടീൻ സമ്പന്നവുമിത്, ബ്രിട്ടനിൽ ഇതും വികസിപ്പിച്ചിരിക്കുന്നു, വാർത്തയായി ഇതെല്ലാം...

ഇതെല്ലാം മനുഷ്യോപകാരപ്രദമല്ലേ.... ഉദ്ദേശശുദ്ധിയില്ലായ്മയ്ക്ക്.

പക്ഷെ, മാപ്പുണ്ടാകില്ല.... സുതാര്യതയ്ക്ക് ഇന്ന് ജാഗ്രത്തായ പ്രസ്ഥാനങ്ങളുമുണ്ട്."



പ്രാണഭൂതങ്ങൾ.

അതു മനുഷ്യനാകട്ടെ. പക്ഷിമൃഗാദികളോ, വൃക്ഷലതാദികളോ ആകട്ടെ. അതീവ സൂക്ഷ്മാണുജീവികൾതന്നെയായിക്കൊള്ളട്ടെ. ഓരോന്നിന്റെയും ഉള്ളിന്റെയുള്ളിൽ ഒരു അതിസ്ഥൂലപ്രപഞ്ചം കുടികൊള്ളുന്നു. സൂക്ഷ്മപ്രപഞ്ചത്തിലെ സ്ഥൂലപ്രപഞ്ചം.....

അതിൽ സങ്കീർണ്ണ ജൈവപ്രക്രിയകളുടെ അനന്തപരമ്പര. അവ എന്ത്? എങ്ങനെ നടക്കുന്നു? അതിന്റെയെല്ലാം അനുകരണം സാദ്ധ്യമോ? ആ ജൈവപ്രക്രിയകളുടെ പ്രതിരൂപങ്ങൾ സൃഷ്ടിക്കാനാകുമോ?

ജ്ഞാനതൃഷ്ണത സ്വയം കണ്ടെത്തിയ തൽക്കാലശാന്തിയത്രേ, ബയോടെക്നോളജി.....

ജൈവ സാങ്കേതികവിദ്യയ്ക്കുമുണ്ട്, പുരാവൃത്തം.

പണ്ടേക്കുപണ്ടേ.....

എന്നുപറഞ്ഞാൽ, ആറേഴു സഹസ്രാബ്ദങ്ങൾക്കുമുമ്പേ മനുഷ്യന് അറിവില്ലാത്തതല്ല ഈ വിദ്യയുടെ അകപ്പൊരുൾ....

നിത്യവിസ്മയം, ആറായിരം സംവത്സരങ്ങളുടെ പഴമ പേറുന്ന ഒരു ബാബിലോണിയൻ ശിലാചിത്രം....

കുതിരകളുടെ വ്യത്യസ്തതരം തലയും പൂഞ്ഞും അഞ്ചു തലമുറകളിലേക്കു പകർത്തപ്പെടുന്നത്രേ ചിത്രണം.....

സസ്യങ്ങളുടെയും ജന്തുക്കളുടെയും സങ്കരവർഗ്ഗങ്ങളിലൂടെ മെച്ചപ്പെട്ട വംശങ്ങൾ സൃഷ്ടിച്ചു നിലനിർത്താനുള്ള പരിശ്രമങ്ങൾ അതിപ്രാചീനകാലം മുതലേ ഉണ്ടെന്നല്ലേ ഈ ചിത്രവിചിത്രതയുടെ ആത്യന്തികത!

പ്രൊഫസർ ജോൺ. ഇ. സ്മിത്ത് ജൈവ സാങ്കേതികവിദ്യയുടെ പുരാകഥകൾ വിവരിക്കുന്നു, "ബയോ ടെക്നോളജി" എന്ന ഗ്രന്ഥത്തിൽ (മൂന്നാം എഡിഷൻ, 1996 : ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് ബയോളജി ക്യാൻസ്ബറിപ്ളേസ്, ലണ്ടൻ: കേംബ്രിഡ്ജ് യൂണിവേഴ്സിറ്റി പ്രസ്സ്-പുസ്തകം തന്ന ശ്രീ. ലൂയിസിന്-ബുക്ക്മാർട്ട് തിരുവനന്തപുരം-നന്ദി)

ജൈവ സാങ്കേതികവിദ്യയുടെ നിദാനം, പ്രാചീന ഉത്സേകസമ്പ്രദായങ്ങളല്ലാതെ (ഫെർമെന്റേഷൻ-കിണ്വനം) മറ്റൊന്നുമല്ല. വീഞ്ഞ്, ബീർ, റൊട്ടി തുടങ്ങിയവ ഉല്പാദിപ്പിക്കാൻ പ്രയോഗിച്ചിരുന്ന നുരപ്പിക്കൽവിദ്യ. ചുരുക്കത്തിൽ, പാനീയങ്ങളും (ബിവറേജ്) ആഹാരപദാർത്ഥങ്ങളും ഉണ്ടാക്കുന്നതിനു പ്രയോഗിച്ചിരുന്ന ആദ്യവിദ്യ ജൈവ സാങ്കേതിക വിജ്ഞാനീയത്തിലധിഷ്ഠിതം.

സുമേറിയാക്കാരും ബാബിലോണിയാക്കാരും സുരാപാനത്തിൽ തത്പരരായിരുന്നു: ക്രിസ്തുവിന് ആറായിരമാണ്ടുമുമ്പേ. ബി.സി നാലാം സഹസ്രാബ്ദത്തിൽ, ഈജിപ്റ്റുകാർ കുഴച്ച ധാന്യമാവു നുരപ്പിച്ചു റൊട്ടിയുണ്ടാക്കിയിരുന്നു. മുന്തിരിയിൽനിന്നു വീഞ്ഞുണ്ടാക്കുന്നതിനും പാൽക്കട്ടിയുണ്ടാക്കുന്നതിനും കൂൺകൃഷിക്കും ഈ വിദ്യയെ പൗരാണികർ ആശ്രയിച്ചിരുന്നത്രേ.....

പ്രാക്കാല ഭാരതീയർക്ക് ഇതൊന്നും അറിയില്ലായിരുന്നെന്നോ? പ്രൊഫ. സ്മിത്തിന്റെ വർണ്ണനകളിൽ ലയിച്ചിരിക്കവേ, പ്രതിഷേധക്കൊടിയുയർത്തി, മനസ്സ്.

കാലദേശാതീതമല്ലോ അറിവ്.....

ഓഷധികളെ അമ്മമാരായി സങ്കല്പിച്ചുകൊണ്ടുള്ള അഥർവപുത്രന്റെ ഋഗ്വേദസൂക്തം (പത്താം മണ്ഡലം) കേൾക്കു:

"അമ്മമാരേ, നിങ്ങൾക്കു നൂറിരിപ്പിടമുണ്ട്: നിങ്ങൾക്ക് ആയിരം മുളകളുണ്ട്. ഒരു നൂറു ജോലികളുള്ള നിങ്ങൾ എന്റെ ആളെ രോഗവിമുക്തനാക്കിയാലും....

നിഷ്കൃതിയെന്നവളാണല്ലോ നിങ്ങളുടെ അമ്മ. അതിനാൽ നിങ്ങൾ നിഷ്കൃതികളാകുന്നു...."

അവ്യക്തമാധുര്യം നിറഞ്ഞുതുളുമ്പും പ്രാക്തനഭാവനയും ആധുനിക ഗവേഷകമനസ്സും അത്ര വളരെ ദൂരത്തല്ല.

ഇനി 'സുശ്രുത സംഹിത'യിലെ ഈ ശ്ലോകം ശ്രദ്ധിക്കൂ:

"രസജം പുരുഷം വിദ്യാത്,
രസം രക്ഷേത് പ്രയത്നതഃ"

രസത്തിൽ ജനിക്കുന്നു പുരുഷൻ...... മനുഷ്യശരീരം രസത്തിൽനിന്നുദ്ഭൂതമെന്ന്. അതിനാൽ രസം സംരക്ഷിക്കൂ.....

ഈ രസം എന്നാലെന്ത്?

ദേവീപ്രസാദ് ചതോപാദ്ധ്യായ ഉൾപ്പെടെ ആധുനിക പണ്ഡിതന്മാർ 'രസ'ത്തെ നിർവ്വചിച്ചിട്ടുണ്ട്.

ഇത് ജൈവദ്രവ്യമത്രേ-Organic Sap. ഇതത്രേ ജീവന്റെ അടിസ്ഥാന ഘടകം...

സ്ഫടികനാളിയിൽ ലയിപ്പിക്കപ്പെട്ട ഒരു തെളിഞ്ഞ ദ്രവമാകുന്നു, ജീവന്റെ സത്ത. നഗ്നനേത്രങ്ങൾക്ക്, അതു വെള്ളംപോലിരിക്കുന്നു....

"ടൈം" മാസികയിൽ (ജനുവരി 17, 1994: വാല്യം 143: നമ്പർ 3: പുറം 32) ജനിതകവിദ്യയെക്കുറിച്ചുള്ള ലേഖനം തുടങ്ങുന്നതുതന്നെ, ഇങ്ങനെ....

ഒന്ന് ഒരുൾക്കാഴ്ചയിൽനിന്നു ലഭിച്ച സങ്കല്പരൂപം. മറ്റേതാകട്ടേ, ആധുനിക പരീക്ഷണ-നിരീക്ഷണ മാർഗ്ഗങ്ങളിലൂടെ എത്തിച്ചേർന്ന ശാസ്ത്രീയ നിഗമനം. ഈ വ്യത്യസ്തത നിലനില്ക്കെത്തന്നെ, ഏതാണ്ട് രണ്ടു സഹസ്രാബ്ദങ്ങൾക്കുമുമ്പു ഭാരതീയാചാര്യന്മാർ എത്തിച്ചേർന്ന അനുമാനം ആധുനിക ശാസ്ത്രീയതയിൽനിന്നു വളരെയൊന്നും അകലെയല്ല....

സുരാബീജത്തെപ്പറ്റിയുള്ള അറിവ് ഭാരതീയർക്കു പണ്ടേക്കുപണ്ടേയുണ്ട്. പ്രപഞ്ചത്തിലുള്ള ഗുണങ്ങളത്രയും മനുഷ്യശരീരത്തിൽ സന്നിവേശിതമെന്നു നമ്മുടെ പൂർവ്വസൂരികൾക്ക് അറിയാമായിരുന്നു.

ഗോവർദ്ധനത്തിൽ പൂമരങ്ങൾ നട്ടും ഓഷധികൾ വളർത്തിയും ജീവിച്ച ഭരധ്വാജൻ, പ്രകൃതി-മനുഷ്യൈക്യത്തിലൂന്നിയ ചികിത്സാവിധിയിലൂടെ വൈദ്യശാസ്ത്രത്തിൽ ലോകവീക്ഷണമാവിഷ്കരിച്ച ആദ്യ ഭിഷഗ്വരൻ.... ദേവാംശാരോപിതനല്ലാത്ത ആദിവൈദ്യൻ! 'ബൃഹദ് സംഹിത'യിലെ 'പുരുഷലക്ഷണം' എന്ന അദ്ധ്യായത്തിൽ വംശപരമ്പരാഗതമായ ഘടകങ്ങളെപ്പറ്റി പ്രതിപാദിക്കുന്നു, വരാഹമിഹിരൻ.

പണ്ടൊക്കെ, ഭാരതത്തിലേക്കായിരുന്നല്ലോ വിജ്ഞാനഭിക്ഷുക്കളുടെ യാത്ര.... ഫാഹിയാനും ഹുവാൻസാങ്ങും ഇവിടെ വന്നത്, ഭാരതീയ വിജ്ഞാന മാഹാത്മ്യം തേടിയായിരുന്നു.... ഹർഷ മഹാരാജാവ്, തന്റെ കൈവശമുണ്ടായിരുന്ന 657 കൈയെഴുത്തുപ്രതികളും ഹുവാൻസാങ്ങിനു സമ്മാനിച്ചത്രേ! 'പെരിപ്ളസു'കാരന് ഇന്ത്യ മഹാശ്ചര്യമായിരുന്നു..... 'ബൃഹദ് സംഹിത' പഠിക്കാനായിരുന്നു അൽബിറൂണി ഇന്ത്യയിൽ വന്നത്!

പക്ഷേ, ഇന്നോ?

അസ്വീകാര്യൻ, അനഭിമതൻ, നമ്മുടെ വിജ്ഞാനി. മൂന്നാംലോക രാജ്യമെന്ന നസ്യപ്പേരിലറിയും ഇന്ത്യയ്ക്ക് ഇതിലെല്ലാം എന്തു പ്രസക്തി എന്നായി ചോദ്യം....

പുരാനവ വിജ്ഞാനമത്രയും കൂടുതൽ കൂടുതൽ നിരീക്ഷണപരീക്ഷണങ്ങൾക്കു വിധേയമാക്കാനുള്ള തിരിച്ചറിവ് ഏതോ ചരിത്രസന്ധ്യയിൽ നമുക്കു നഷ്ടമായി.... പിന്തുടരപ്പെടാതെ, പ്രയോഗിക്കാനുള്ള ക്ഷമത നശിച്ച്, ഭാരതീയവിജ്ഞാനം ആത്മശ്ലാഘിയാം ഡംഭുപറച്ചിലായി കലാശിച്ചു.... ജൈവവിജ്ഞാനീയത്തിലും ഭാരതഗൗരവം കൈമോശം വന്നു....

ഗവേഷണനേട്ടങ്ങൾക്ക് ആധികാരികതയുടെ മുദ്ര ചാർത്താനുള്ള അവകാശം പാശ്ചാത്യ സ്ഥാപനങ്ങളിൽ മാത്രം നിക്ഷിപ്തമെന്ന ധാരണ നമ്മുടെ നാട്ടിൽ വളർന്നുവശായി.... നമ്മുടെ ശാസ്ത്രജ്ഞർ അവരുടെ കവാടങ്ങളിൽ അംഗീകാരത്തിനായി കാവൽ കിടന്നു....

ഏതോ യജമാനശബ്ദം കേൾക്കാനായി പടിഞ്ഞാട്ടു കാതുകൂർപ്പിച്ചിരിപ്പായി, നമ്മൾ!

എന്നാൽ, കാത്തുകെട്ടിക്കിടപ്പ് അവസാനിപ്പിക്കേണ്ടത് എന്ന ബോധം നമ്മളിൽ ഉദിച്ചു, ഈ അടുത്തകാലത്ത്.... ശുഭോദർക്കമിത്....

ഭാരതീയ വിജ്ഞാന പഠനകേന്ദ്രങ്ങൾ ഇന്നു വളർന്നുവരുന്നു എന്നതും സത്യം.... എന്നാൽ, അവ കൂടുതൽ ശക്തിയാർജ്ജിക്കേണ്ടിയിരിക്കുന്നു....

ആത്രേയനും, ഭരധ്വാജനും, ചരകനുമെല്ലാം പാടേ മറക്കപ്പെടേണ്ടവർ എന്നു നിനച്ചു മെഡിക്കൽ കോളേജ് അങ്കണത്തിൽ ഹിപ്പോക്രാറ്റിസിനെ ഈയിടെ

(ശേഷം 56-ാം പേജിൽ)



ടി. എൻ. എൻ. ഭട്ടതിരിപ്പാട്

# വൈദ്യുതി ഉണ്ടാക്കാം കുടിവെള്ളവും കിട്ടും

> വൈദ്യുതിബോർഡ്, ജല അതോറിറ്റി, ജലസേചനവകുപ്പ്, പൊതുമരാമത്ത്‌വകുപ്പ് എന്നീ സ്ഥാപനങ്ങളുടെ ഏകോപിതമായ പ്രവർത്തനമാണ് ജല-വൈദ്യുത പദ്ധതികളുടെ വളർച്ചയ്ക്ക് ആവശ്യം. സംസ്ഥാന പ്ലാനിംഗ് ബോർഡും മന്ത്രിസഭയും മുൻകൈയെടുത്ത് ജനപങ്കാളിത്തത്തോടെ ഈ സമീപനം കൈക്കൊള്ളുന്നു എങ്കിൽ കേരളത്തിലെ വൈദ്യുതിക്ഷാമം ഒരുപരിധിവരെ പരിഹരിക്കാനാവും



ഇടതുമുന്നണി സർക്കാർ അധികാരത്തിലേറിയിട്ട് നൂറുദിവസങ്ങൾ കഴിഞ്ഞെങ്കിലും പവർ കട്ടും, ലോഡ്ഷെഡ്ഡിംഗും, മിക്കയിടത്തും അപര്യാപ്തങ്ങളായ കുടിവെള്ള വിതരണവും തുടർന്നുപോവുകയാണ്. കേരളം ഇന്നനുഭവിക്കുന്ന രണ്ടു മുഖ്യപ്രശ്നങ്ങളാണ് വൈദ്യുതിയും വേനൽക്കാലത്തെ കുടിവെള്ളത്തിന്റെ കാര്യവും. കാലവർഷക്കാലത്തുപോലും ക്രമമായ കുടിവെള്ളവിതരണം പലനഗരങ്ങളിലും ഗ്രാമപ്രദേശങ്ങളിലും നടക്കുന്നില്ല. ഉല്പാദനത്തിലെ കമ്മിയും, വഴിച്ചെലവും ഉപഭോഗത്തിലെ വർദ്ധനവുമാണ് പ്രധാനപ്രശ്നങ്ങൾ. ഇതിനെപ്പറ്റി ധാരാളം പഠനങ്ങൾ പുറത്തുവന്നുകഴിഞ്ഞിരിക്കുന്നു.

കേരളത്തിലെ 44 നദികളിലായി ഒഴുകുന്ന വെള്ളം ശരാശരി ഒരു വർഷം 72,000 ദശലക്ഷം ഘനമീറ്ററാണ്. ഇതിൽ ആയിരത്തോളം ദശലക്ഷം ഘനമീറ്റർ ജലം 10 സംഭരണികളിലായി തമിഴ്നാടിനു പകർന്നുകൊടുക്കുന്നു. പിന്നെ കേരളത്തിനുപയോഗിക്കാവുന്ന 34 സംഭരണികളിലായി 3500 ദശലക്ഷം ഘനമീറ്റർ ജലം മാത്രമേയുള്ളൂ. ശേഖരിക്കുന്ന ജലം 2.50 ലക്ഷം ഹെക്ടർ സ്ഥലത്ത് ജലസേചനത്തിനും 1500 മെഗാവാട്ട് വൈദ്യുതി ഉല്പാദനത്തിനും ഉദ്ദേശിച്ചുള്ളതാണ്.

ഒരു ദശകത്തിലേറെക്കാലം സംസ്ഥാനതലത്തിലും ദേശീയതലത്തിലും പൊന്തിവന്നിട്ടുള്ള പരിസ്ഥിതി സംരക്ഷണതർക്കവിതർക്കങ്ങൾ മൂലം പുതിയ ജലസംഭരണികൾക്ക് കേന്ദ്ര അനുവാദം നിഷേധിച്ചിരിക്കുകയാണല്ലോ. ഇപ്പോഴുള്ള 34 സംഭരണികളും നിർമ്മിച്ചിരിക്കുന്നത് എട്ടു നദീതടങ്ങളിൽ മാത്രമാണ്. എന്നുവച്ചാൽ സംഭരണികൾ ഇല്ലാത്ത 36 നദീതടങ്ങളിൽ മഴക്കാലത്ത് ഒഴുകിപ്പോകുന്ന വെള്ളത്തിന്റെ ഒരംശവും കെട്ടിനിർത്തി വേനൽക്കാലാവശ്യങ്ങൾക്ക് ഉപയുക്തമാക്കാൻ സാദ്ധ്യതയില്ല എന്നർത്ഥം. തെക്കേ അറ്റം മുതൽ വടക്കേ അതിർത്തി വരെ കേരളത്തിന് ഒരു ചതുരശ്രകിലോമീറ്ററിന് 800 ജനങ്ങളാണ് പാർക്കുന്നതെന്നോർക്കുക. ഈ അവസ്ഥയിൽ ജലവൈദ്യുതി, കുടിവെള്ളം, ജലസേചനം എന്നിവയ്ക്കായി എല്ലാനദീതടങ്ങളും പ്രയോജനപ്പെടുത്താൻ എന്തെങ്കിലും മാർഗ്ഗങ്ങൾ കാണേണ്ടിയിരിക്കുന്നു.

കേരളത്തിൽ കിഴക്കാംതൂക്കായി കിടക്കുന്ന മലഞ്ചെരിവുകളിൽ കെട്ടാവുന്ന സംഭരണികളുടെ വ്യാപ്തി തുലോം കുറവാണ്. 44 നദികളിലും അങ്ങനെ ഒരു പ്രയോഗം വ്യയഹേതുകമാണ്. ഇവിടെ സ്വീകാര്യമായത് മിനി - മൈക്രോ ഹൈഡൽ പദ്ധതി എന്നു വിളിക്കുന്ന സാങ്കേതികസംവിധാനം മാത്രമാണ്. കേരളത്തിന്റെ ഭൂപ്രകൃതിക്ക് ഇത് അനുയോജ്യമാണ്.

കേരളത്തിൽ സമുദ്രനിരപ്പിൽ നിന്ന് ഏറെക്കുറേ 1500 മീറ്റർ ഉയരത്തിൽ സ്ഥിതിചെയ്യുന്ന സഹ്യാദ്രി ശിഖരങ്ങളിൽ ഉദ്ഭവിച്ച് താഴോട്ടൊഴുകുന്ന നദികൾ 70 കിലോമീറ്ററോളം പടിഞ്ഞാറായി കിടക്കുന്ന അറബിക്കടലിൽ ചെന്നുവീഴുന്നതിന് 24 മണിക്കൂറുകളിൽ കൂടുതൽ സമയം എടുക്കുന്നില്ല. 44 നദീതടങ്ങളുടേയും കഥയിതാണ്. ഈ നദികളിൽ നിന്നുള്ള ജലശക്തി വൈദ്യുതശക്തിയായി മാറ്റാൻ സംഭരണികളില്ലാതെ തന്നെ കഴിയും. 100 കിലോവാട്ട് ശക്തി മുതൽ 1000 കിലോവാട്ട് ശക്തി വരെ ഉത്പാദനശേഷിയുള്ള 10 ചെറിയതരം ജനറേറ്ററുകൾ ഇതിനായി പ്രയോഗിക്കാവുന്നതാണ്.

10 - 20 മീറ്റർ താഴ്ചയിൽ തുടരെത്തുടരെ ഓരോ നദീതടത്തിലും ഇത്തരം ജനറേറ്ററുകൾ സ്ഥാപിക്കാം. താഴോട്ടു വരുമ്പോൾ വെള്ളത്തിന്റെ പ്രവാഹാധിക്യത്തിനനുസരിച്ച് ഓരോ വശത്തും 2, 3, 4 എന്ന കണക്കിൽ ജനറേറ്ററുകളുടെ എണ്ണം വർദ്ധിപ്പിക്കാവുന്നതാണ്. ഓരോ സ്ഥാനത്തും ഒഴുകിപ്പോകുന്ന ജലത്തിന്റെ 25 ശതമാനം ജലവും ജനറേറ്ററുകൾ വഴി പ്രയോഗിക്കാനാകും. കാലക്രമത്തിൽ ഇതിന്റെ അളവ് 75% വരെ കൂട്ടുകയും ചെയ്യാം. ഇന്നുപയോഗിക്കുന്ന വൈദ്യുതി ഏകദേശം 3000 ദശലക്ഷം ഘനമീറ്റർ സംഭരണികളിൽ കെട്ടിനിർത്തി ഉപയോഗിക്കുന്ന ജലം കൊണ്ടാണ്. അവയുടെ ശരാശരി ഉത്പാദന സ്ഥാനത്തേയ്ക്കുള്ള താഴ്ച ഏകദേശം 350 മീറ്ററാണ്. മലഞ്ചെരിവുകളിൽ നിന്നുമാത്രം വരുന്ന ജലത്തിന്റെ കണക്ക് ശരാശരി ഒരാണ്ടിൽ 42,000 ദശലക്ഷം ഘനമീറ്ററാണ്. ഇതിൽ 25 ശതമാനം തന്നെ മിനി മൈക്രോ ഹൈഡൽ പദ്ധതികൾ വഴി ഉപയോഗിച്ചാൽ ശരാശരി 700 മീറ്റർ താഴ്ചയിലേക്കുള്ള ഇതിന്റെ പ്രയോഗം വഴി 4000-ൽ പരം മെഗാവാട്ട് വിദ്യുച്ഛക്തി ഉത്പാദിപ്പിക്കാൻ സാധ്യമാണ്.

1980 കളിൽ ജലദശകകാലഘട്ടത്തിൽ വിദ്യുച്ഛക്തി ക്ഷാമം ആണ്ടോടാണ്ട് വർദ്ധിച്ചുകൊണ്ടിരിക്കുന്ന പ്രവണതയിൽ ദേശീയതലത്തിലും പരമ്പരാഗതമല്ലാത്ത വിദ്യുച്ഛക്തി ഉത്പാദനശേഷി വളർത്തിയെടുക്കാൻ ശാസ്ത്രജ്ഞന്മാർ ശ്രദ്ധിച്ചിരുന്നു. കടലലകളിൽ നിന്നും . വേലിയേറ്റ- വേലിയിറക്കങ്ങളിൽ നിന്നും കാറ്റിൽ നിന്നും സൂര്യരശ്മിയിൽ നിന്നും ഊർജ്ജം ഉത്പാദിപ്പിക്കൽ ഇപ്പോഴും നടന്നുകൊണ്ടിരിക്കുന്നു. ഇതൊക്കെ വലിയ തോതിൽ കാര്യക്ഷമമായി പ്രവർത്തിപ്പിക്കാനാകുമോ എന്നറിയില്ല. എന്നാൽ നദികളിൽക്കൂടി ഒഴുകുന്ന ജലം ആ അവസ്ഥയിൽത്തന്നെ സംഭരണികളിൽ നിർത്താതെ ചെറിയ തോതിലൂടെ ജലവൈദ്യുതി ഉത്പാദനം എല്ലാ മലഞ്ചെരിവുകളിലും സാധ്യമാക്കാം എന്ന കാര്യം വേണ്ടത്ര ശ്രദ്ധിച്ചുകാണുന്നില്ല. ഇതിനുള്ള ഉദ്യമം കേരളത്തിൽ നേരത്തേ നടന്നിരുന്നെങ്കിൽ ഇതിനകം 1500 മെഗാവാട്ട് ശക്തിയുള്ള മൂവ്വായിരത്തോളം മിനിമൈക്രോ ജലവൈദ്യുതി ഉത്പാദനകേന്ദ്രങ്ങളും പരസഹായം കൂടാതെ പ്രവർത്തിപഥത്തിൽ കൊണ്ടുവരാമായിരുന്നു.

ഇടുക്കി - ശബരിഗിരി പോലുള്ള സ്കീം അല്ലാതെ ചെറിയ ചെറിയ വിദ്യുച്ഛക്തി ഉത്പാദനകേന്ദ്രങ്ങൾ നിർമ്മിക്കുന്നതിന് അധികാരസ്ഥർക്കിടയിൽ വൈമനസ്യം കാണുന്നു. കാരണങ്ങൾ പ്രധാനമായി രണ്ടാണ്. ഒന്ന് ചെറുത് എന്ന കുറവ്: രണ്ട് ദേശീയതലത്തിൽ ഇതിന് പ്രാധാന്യം കല്പിച്ചിട്ടില്ല.

അനുകരണീയമായ മാതൃക: അന്താരാഷ്ട്രതലത്തിൽ ചീനയിൽ മാത്രമാണ് മിനി മൈക്രോസ്കീം എന്ന സംരംഭത്തിന് ബാക്കിയുള്ള സങ്കേതങ്ങളോടൊപ്പം പ്രാധാന്യം കല്പിച്ചിട്ടുള്ളത്. കഴിഞ്ഞ മൂന്നുദശകത്തിനിടയിൽ 60,000ത്തോളം മെഗാവാട്ട് ഉത്പാദനശേഷി കൈവരുത്തിയ ചീന മിനിമൈക്രോ ജലവൈദ്യുതിയിൽ മാത്രമായി അതിന്റെ 15 ശതമാനത്തിലേറെ ജലവൈദ്യുതി ഉത്പാദിപ്പിക്കുന്നു. ഇതെല്ലാ മുക്കിലും മൂലയിലുമുള്ള നദിയൊഴുക്കിലെല്ലാമായി ഒരു ലക്ഷത്തോളം മിനിമൈക്രോ ജലവൈദ്യുതി യന്ത്രസജ്ജീകരണങ്ങൾ ഘടിപ്പിച്ചാണ്. കേരളത്തിലെ ശാസ്ത്ര - സാങ്കേതിക പരിസ്ഥിതി വകുപ്പിന്റെ മുൻഡയറക്ടർ വി.കെ. ദാമോദരൻ ഇതുസംബന്ധിച്ച് പഠിക്കാൻ ചീന സന്ദർശിച്ചിട്ടുണ്ട്. അതുകൊണ്ട് ഊർജ്ജവികസനപദ്ധതിക്ക് കേരളം ഒരു പുതിയ നിലപാട് സ്വീകരിക്കാൻ ഇനി

യും വൈകിക്കൂടാ. പ്രത്യേകിച്ചും ഒൻപതാം പദ്ധതിയുടെ അവസാന മിനുക്കു പണികൾക്ക് ഒരുങ്ങിയിരിക്കുന്ന ഈ അവസരത്തിൽ സംസ്ഥാന പ്ലാനിംഗ് ബോർഡ് മിനി - മൈക്രോ ഹൈഡൽ പദ്ധതികളുടെ കാര്യം ഗൗരവബുദ്ധ്യാവീക്ഷിക്കണം.

ത്രിമാന ജല പദ്ധതികൾ: മിനി -മൈക്രോ ജലവൈദ്യുതി ഉത്പാദന കേന്ദ്രങ്ങൾ നിലവിൽ വരുന്നതോടെ അവിടെയെല്ലാം തുലാവർഷത്തിന്റെ അന്തിമഘട്ടങ്ങളിൽ അതായത് ഡിസംബർ മുതൽ ഇടവപ്പാതി തുടങ്ങുന്നതിനു മുൻപുവരെയുള്ള അഞ്ചുമാസങ്ങളിൽ അനുഭവപ്പെടുന്ന വരൾച്ച കാലത്തെ കുടിവെള്ളക്ഷാമം, ജലസേചനത്തിനുള്ള വെള്ളം 44 നദികളിലും സംഭരിച്ചുവയ്ക്കാൻ സൗകര്യം ഉണ്ടാക്കുന്നു. ഇത് അവഗണിക്കാവുന്ന ഒരു കാര്യമല്ല. കുടിവെള്ളം , വൈദ്യുതി. ജലസേചനം എന്നീ വിഷയങ്ങളിൽ കേരളം ഒരു പ്രശ്നസംസ്ഥാനമാകയാൽ ഇത്തരം ത്രിമാനജലപദ്ധതികൾക്ക് വർദ്ധിച്ച പ്രാധാന്യമാണുള്ളത്. പ്രത്യേകിച്ചും ഇനിയുള്ള കാലത്ത് പരമ്പരാഗതരീതിയിൽ വലിയ അണകൾകെട്ടി സംഭരിച്ച ജലം കൊണ്ടുണ്ടാക്കുന്ന ജലവൈദ്യുതിക്ക് കേരളത്തിൽ സാദ്ധ്യതയില്ലെന്ന വസ്തുത കൺമുന്നിൽ ഇരിക്കുമ്പോൾ കേരളത്തിന്റെ പ്രത്യേകതയിൽ പ്രാധാന്യം ജനസാന്ദ്രതയും ദേശീയ ശരാശരിയുടെ മൂന്നിരട്ടി മഴമൂലമുണ്ടാകുന്ന ജലവുമാണല്ലോ! സഹ്യാദ്രി ഉള്ളിടത്തോളം കാലം ഇടവപ്പാതിയും , തുലാവർഷവും മുടങ്ങുകയില്ല. 72,000 ദശലക്ഷം ഘനമീറ്റർ നദീജലം കേരളത്തിലൂടെ ഓരോവർഷവും ഒഴുകിപ്പോകുന്നുണ്ട്. ഇതിൽ തമിഴ്നാടിനു പകർന്നുകൊടുക്കുന്ന ജലവും കൂട്ടി 67,500 ദശലക്ഷം ഘനമീറ്റർ ജലവും പാഴായി അറബിക്കടലിലേക്കു പതിക്കുകയാണ്. ഇങ്ങനെ ഒഴുക്കിക്കളയുന്ന ജലത്തിന്റെ നല്ലൊരു ഭാഗം കൊണ്ട്, അതായത് 25 ശതമാനത്തോളം - മിനി - മൈക്രോസ്കീം മുഖേന വിദ്യുച്ഛക്തി ഉത്പാദനം എന്തുകൊണ്ട് നടത്തികൂടാ?

പ്രബുദ്ധതയിലായാലും സാങ്കേതിക പരിജ്ഞാനത്തിലായാലും ആരുടേയും പിന്നിലാകാത്ത കേരളീയർക്ക് ഈ സംരംഭത്തിനാവശ്യമായ സാമഗ്രികൾ ഇവിടെത്തന്നെ ഉണ്ടാക്കാൻ കഴിയും. തൊഴിലവസരങ്ങൾക്കാകട്ടെ ഏറെ സാദ്ധ്യതകളുണ്ട്.

വൈദ്യുതി ബോർഡ്, ജല അതോറിറ്റി, ജലസേചനവകുപ്പ്. പൊതുമരാമത്തുവകുപ്പ് എന്നീ സ്ഥാപനങ്ങളുടെ ഏകോപിതമായ പ്രവർത്തനമാണ് ജലപദ്ധതികളുടെ കാര്യത്തിൽ വേണ്ടത്. ഒരു എൻജിനീയർ ഇൻ ചീഫും അദ്ദേഹത്തിന്റെ കീഴിൽ വിവിധ വകുപ്പുകളിൽ നിന്നുമുള്ള ചീഫ് എൻജിനീയർമാർ ഉൾപ്പെടുന്ന സമിതിയും വേണം. നമുക്കുവേണ്ടത് മേൽസൂചിപ്പിച്ച നാലുവകുപ്പുകളുടേയും കൂട്ടായ യത്നമാണ്. ഇതിനെ ത്വരിതപ്പെടുത്താനുള്ള ഉപാധികൾ സംസ്ഥാന പ്ലാനിംഗ് ബോർഡും. മന്ത്രിസഭയും കൈക്കൊള്ളണം. വിശിഷ്യ ജനകീയാസൂത്രണത്തിൽ ഇത്തരമൊരു സമീപനം അനിവാര്യമാണ്. ശുഭസ്യ ശീഘ്രം എന്നേ പറയുവാനുള്ളു.

(7-ാം പേജിൽ നിന്നും തുടർച്ച)

ദിവസവും കാത്തിരിക്കുകയാണ് അമ്മൂമ്മക്കഥയിൽ തലവച്ചുറങ്ങുന്നവർ.

ഇനിയും പട്ടണലക്ഷണം കാണിക്കാത്ത പട്ടിക്കാട്ടിലേക്കു പഴയ 'ഗോൾഡ് റഷ്'പോലെ ഒരു പുതിയ 'ഹെർബൽ പെട്രോൾ റഷ്' ഉണ്ടാകാനുള്ള സാദ്ധ്യത കാണുന്നില്ല. ഭൂമിയുടെ ആഴത്തിൽ നിന്നല്ല ഈ പുതിയ പെട്രോളിന്റെ ഉറവ പൊട്ടുന്നത്. പട്ടിക്കാട്ടു സ്കൂളിൽനിന്ന് ആറാം ക്ളാസ്സിൽ ഡ്രോപ്പ് ഔട്ടായ രാമർപിള്ളയുടെ ഉള്ളം കുഴിച്ചു നോക്കണം ഹെർബൽ പെട്രോളിന്റെ സൂത്രവാക്യമറിയാൻ. അവിടെയാണല്ലോ ഹെർബൽ പെട്രോളിയത്തിന്റെ ഫോർമുല അയാൾ കുഴിച്ചിട്ടിരിക്കുന്നത്. പക്ഷേ. ഏറ്റവും ഒടുവിൽ രാജപാളയത്തിൽനിന്നു വീശിവരുന്ന കാറ്റു പറയുന്ന വിശേഷത്തിൽ മരണഭീഷണിയുണ്ട്. ഇടയാംകുളത്തുള്ള ഹെർബൽ പെട്രോൾ റിസർച്ച് പ്ളാന്റ് ഒരുകൂട്ടം കില്ലാഡികൾ വന്നു തല്ലിത്തകർത്തിരിക്കുന്നു. രാമർപിള്ളയുടെ ഹെർബർ പെട്രോൾ ഉല്പാദന ഫോർമുലയിൽ മുഖ്യ റോൾ വഹിക്കുന്ന കാട്ടുചെടി ഏതാണെന്നറിയാൻ ഒരു പണക്കാരപിള്ളയും സംഘവും ശ്രമിക്കുന്നുണ്ടെന്നു രാമർപിള്ള ഉവാച. പിള്ള പറയുന്ന സംഭവങ്ങൾക്ക് ഒരു സത്യരാജ് സിനിമയുടെ കഥയ്ക്കും താഴെ നില്ക്കുന്ന കഥയുടെ വിശ്വസനീയതയേയുള്ളൂ. സീലിംഗ് ഫാനിൽ മനുഷ്യനെ കെട്ടിയിട്ടശേഷം ഫാൻ കറക്കുന്ന സംഭവം തമിഴ് സിനിമയ്ക്ക് ഒരു പുതിയ ഫോർമുല നല്കാതിരിക്കില്ല.

ഇതൊക്കെയാണ് 'ഹെർബൽ പെട്രോൾ' തിരക്കഥയിലെ ഏറ്റവും ഒടുവിലത്തെ സീനുകളാണെന്ന കാര്യം മറക്കാതെ പറയട്ടെ- രാമർപിള്ളയെ നമ്മുടെ വാർത്തകളിൽനിന്ന് അത്ര എളുപ്പം ഇറക്കിവിടാൻ പ്രയാസമാണ്. ഡെൽഹി ഐ.ഐ.റ്റിയിലെ കെമിസ്ട്രി പ്രൊഫസറായ എൻ.കെ. ഝായുടെ വാക്കുകൾ പാഴ്വാക്കുകളായി തള്ളിക്കളനാനാവില്ലല്ലോ.

"മനസ്സിൽ നാമ്പിട്ട സംശയങ്ങളുടെ കളകൾ പിഴുതുമാറ്റിക്കൊണ്ടു ഞാൻ പറയട്ടെ. ഇതു സത്യമാണ്. കണ്ണുകൾക്ക് അവിശ്വസിക്കാൻ കഴിയാത്ത തരത്തിലുള്ള സത്യം."

'വെറും ഒരു മണ്ണെണ്ണ സ്റ്റൗ. അതിലെന്തിരിക്കുന്നുവെന്നു നിങ്ങൾ ചോദിച്ചേക്കാം. മണ്ണെണ്ണ സ്റ്റൗവിൽനിന്ന് ഒരു തീപ്പൊരി ഒരു കാട്ടുചെടിയുടെ ഇലയിൽ വീണതു കണ്ടിട്ടാണ് രാമർപിള്ള രഹസ്യമായി മനസ്സിൽ 'യുറേക്കാ' എന്നു വിളിച്ചു കൂവിയതും പിന്നിടങ്ങോട്ട് ആറാം ക്ളാസ്സിൽ തോറ്റു 'മൊട്ടയിട്ട പട്ടിക്കാട്ടു പയൽ റിസർച്ച് തുടങ്ങിയതും. ഇടയംകുളത്തുകാർക്കു രാമർപിള്ളയും റിസർച്ചും വൈകാതെ ഒരു ഫലിതക്കഥയായി മാറി. പക്ഷേ. രാജപാളയത്തിലെ മുക്കാലിവാഹനങ്ങൾ രാമർപിള്ള ഒഴിച്ചുകൊടുത്ത ഹെർബൽ പെട്രോളിൽ കാതങ്ങൾ താണ്ടിയപ്പോൾ ഫലിതം ആസ്വദിച്ചു നടന്നവർ അത് ആരുമറിയാതെ പൂഴ്ത്തിപ്പിടിച്ചു. രാമർപിള്ളയുടെ 'ഹെർബൽ പെട്രോളിയ'ത്തിന്റെ കഥയുംകൊണ്ടു കിഴക്കൻകാറ്റ് ചെന്നൈയ്ക്കുതന്നെ പറന്നു. ഡെൽഹിയിലെ ഡിപ്പാർട്ടുമെന്റ് ഓഫ് സയൻസ് ആൻഡ് ടെക്നോളജി (ഡി.എസ്.റ്റി)യിൽ ഹെർബൽ പെട്രോൾ ഉല്പാദന പരീക്ഷണത്തിനു വേദിയായൊരുങ്ങി.

പരീക്ഷണം ഇങ്ങനെ സംക്ഷിപ്തമാക്കാം-ആദ്യം കുറേ വെള്ളമെടുക്കുന്നു. അതിൽ കുറേ ഇലകൾ ഇട്ടു ചൂടാക്കുന്നു. മുപ്പതു മിനിട്ടുനേരം ചൂടാക്കൽപ്രക്രിയ നീണ്ടുനില്ക്കും. ആ 'ഹെർബൽ വാട്ടർ' തണുത്തു കഴിയുമ്പോൾ അതിൽ ഉപ്പും സിട്രിക് ആസിഡും ഒരു കെമിക്കലിന്റെ തരികളും ചേർക്കുന്നു. ഈ ലായനിയെ കുറേനേരം ഇളക്കിക്കഴിയുമ്പോൾ മുകൾത്തട്ടിൽ എണ്ണപ്പാട രൂപം കൊള്ളുന്നതു കാണാം. ഈ എണ്ണയെ ഒരു ടെസ്റ്റ് ട്യൂബിലൊഴിച്ചു തീപ്പെട്ടിക്കൊള്ളി കത്തിച്ചിട്ടാൽ ശുദ്ധ ചാരായത്തിൽ തീപിടിക്കുന്നതുപോലെ കത്തിയാളും.

ഡിപ്പാർട്ടുമെന്റ് ഓഫ് സയൻസ് ആൻഡ് ടെക്നോളജിയുടെ സെക്രട്ടറിയായ വി. രാമമൂർത്തി പറയുന്നത് ഒരുരൂപയുണ്ടെങ്കിൽ ഒരു ലിറ്റർ ഹെർബൽ പെട്രോൾ ഉല്പാദിപ്പിക്കാമെന്നാണ്. അറബിനാടുകളിൽനിന്നു സ്വർണ്ണവിലയ്ക്ക് ഇറക്കുമതിചെയ്തു സുഖത്തിനായി നാം ദിനവും കത്തിച്ചുകളയുന്ന പെട്രോളിനെക്കാൾ പതിനഞ്ചിരട്ടി ശക്തി 'രാമർപിള്ള കമ്പനി'യുടെ പെട്രോളിനുണ്ടത്രേ.

ഹെർബൽ പെട്രോളിനു കെമിക്കൽ ന്യായപത്രങ്ങൾ രാമമൂർത്തിയും എൻ.കെ. ഝായും നിരത്തിവയ്ക്കുന്നുണ്ട്. പക്ഷേ, അവരുടെ വാക്കുകളിൽ അവിശ്വസനീയത നിറഞ്ഞുനില്ക്കുന്നു. ഡെൽഹിയിൽനിന്നു മദിരാശിയിലേക്ക് ഒരു സാദാ തീവണ്ടിയിലെ സാദാ ക്ളാസ്സിൽ ഈ രാജപാളയം 'യുറേക്ക'യെ പറഞ്ഞുവിട്ടതിനു പിറകിൽ സംശയങ്ങൾ തലപൊക്കുന്നു. പെട്രോളിയം ഉല്പാദനരംഗത്തെ ശക്തന്മാർ വാർത്ത കേട്ടു വിറളികൊണ്ട് അവരുടെ ഏജന്റന്മാരെ നിയോഗിച്ചുകഴിഞ്ഞുവോ? അവർ 'തില്ലാഡി' വേഷങ്ങളിൽരാജപാളയത്തു വണ്ടിയിറങ്ങിക്കഴിഞ്ഞുവോ? രാജപാളയത്തെ കേഴ്വികേട്ട നായ്ക്കൾക്കുംശത്രുസാമീപ്യം മനസ്സിലായില്ലെന്നു വരുമോ?

ഒരുകാര്യംകൂടി പറയാം-രാമർപിള്ളയുടെ ഹെർബൽ പെട്രോളിന്റെയുള്ളിൽ അടങ്ങിയിരിക്കുന്ന രഹസ്യമായ കാട്ടുചെടി അഗസ്ത്യമലയുടെ അങ്ങേച്ചരിവിലുണ്ടെന്നുള്ളതു തീർച്ച. അതുകൊണ്ടാണല്ലോ രാമർപിള്ള ഇടയ്ക്കിടെ തെങ്കാശിവഴി അംബാസമുദ്രഭാഗത്തു രഹസ്യമായി എത്തുന്നതും കാട്ടിൽ ചുറ്റിയടിച്ചു നടക്കുന്നതും. കോട്ടൂർ വനത്തിൽ നിന്നു കാട്ടുകിഴങ്ങു തേടി അഗസ്ത്യമലയുടെ അങ്ങേപ്പുറത്തു പോകുന്ന കാണിക്കാരിൽ ചിലർ കാട്ടിൽ രാജപാളയം പെട്രോൾ ഉല്പാദകൻ അലഞ്ഞുതിരിഞ്ഞു നടക്കുന്നതു കണ്ടിട്ടുണ്ടത്രേ. അഗസ്ത്യമലയ്ക്കപ്പുറത്തുനിന്നു ചാരായവും വിദേശമദ്യവും കടത്തിക്കൊണ്ടു വരുന്നവർ ഇപ്പോൾ ഹെർബൽ പെട്രോളിന്റെ ജന്മരഹസ്യമറിയാനുള്ള ശ്രമത്തിലാണെന്നും കേൾക്കുന്നു.



മരുത്വാമല

ടി. പ്രേമാനന്ദകുമാർ

# നാരായണഗുരു നടന്നുപോയ വഴികൾ

## ശ്രീനാരായണഗുരു പിന്നിട്ട പാതകൾ തേടി

**കാ**റ്റ് കാതിൽ ഒരു കഥ പറഞ്ഞു; പൊടിമണ്ണുയർത്തി കടന്നുപോയ മരുത്വാമലയിലെ കാറ്റ്. കഥയിൽ ഭാഷയും വ്യാകരണവും ഇല്ലായിരുന്നു. വാക്കുകളും ഇല്ലായിരുന്നു. തികഞ്ഞ മൗനം മാത്രം. ആവോളം മൗനം നിറഞ്ഞു പരന്ന കഥകൾ എന്റെ പ്രജ്ഞയുടെ ആധാരശിലകളിൽ അജ്ഞാതമായ ഒരുൾക്കിടിലം സമ്മാനിച്ചു. കാറ്റ് കവർന്നെടുത്തു വാക്കുകൾക്കതീതമാക്കി മാറ്റിയ കഥകൾ കേരളചരിത്രത്തിലെ ധന്യമായ ഒരു യാത്രയുടേതാണ്. നമ്മുടെ സമൂഹത്തിന്റെ ചിത്തഭ്രമങ്ങളെ ചികിത്സിച്ചു ഭേദപ്പെടുത്താനുള്ള കരുത്ത്. നാരായണ ഗുരു ധ്യാനിച്ചു കൈവശപ്പെടുത്തിയത് ഈ യാത്രയിലാണ്. കേരളത്തിന്റെ തലക്കുറി മാറ്റിയെഴുതിയ സാമൂഹ്യവിപ്ളവത്തിനു ഗർഭഭൂമിയായി നാഞ്ചിനാടിന്റെ കുന്നുകളും കടലോരങ്ങളും മാറിയത് ഒരുപക്ഷേ. കാലത്തിന്റെ നിയോഗമായിരിക്കാം. സ്വപ്നസന്നിഭവും കാവ്യാത്മകവുമായ ആ യാത്രയുടെ സ്മരണകൾ നാഞ്ചിനാടിന്റെ പുതിയ തലമുറയുടെ ബോധത്തിൽ നിന്നും നിശ്ശേഷം മാഞ്ഞുപോയിരിക്കുന്നു.

മലയാളത്തിന്റെ മനസ്സാക്ഷി അയിത്ത ചിന്തകളുടെ ആന്ധ്യം ബാധിച്ചു വലഞ്ഞ കാലത്ത് വിമോചനത്തിന്റെ അഗ്നിയും അറിവുമായി ശ്രീനാരായണ ഗുരു അരുവിപ്പുറത്തു പ്രത്യക്ഷപ്പെടുന്നത് നമ്മുടെ ചരിത്രം സ്വർണ്ണലിപികളിലാണ് രേഖപ്പെടുത്തിയത്. ആര്യമതത്തെ അതിന്റെ ശ്രീകോവിലുകളിൽ ച്ചെന്നു വെല്ലുവിളിച്ച ഗുരു അരുവിക്കരയിൽ യാഥാസ്ഥിതികരുടെ നേർക്കുതിർത്ത വാക്കുകൾക്ക് അമൂരുക്ഷമായ രോഗശമനശേഷി ഉണ്ടായിരുന്നുവെന്നും ചരിത്രം വായിക്കുമ്പോൾ അറിയാൻ കഴിയും. മലയാളഭൂമി അരുവിക്കരയിൽ ദർശിച്ചത് ഇരുത്തം വന്ന സാമൂഹ്യചിന്തകനെയും പരിപാകമുള്ള ഒരു യുവയോ

ഗിയെയുമായിരുന്നു. ചെമ്പഴന്തിയിലെ നാണുഗുരു ശ്രീനാരായണഗുരുദേവനായി രൂപാന്തരം പ്രാപിച്ചത് സുദീർഘമായ അവധൂതസഞ്ചാരത്തിനിടയിലായിരുന്നു. സന്ന്യാസത്തിന്റെ പരിപൂർത്തിക്കൊപ്പം സാർവ്വജനീനമായ ഒരു സാമൂഹ്യജീവിതദർശനവും ശ്രീനാരായണഗുരുവിൽ രൂപംകൊണ്ടത് ഈ പ്രവാസകാലത്തായിരുന്നു.


കോട്ടാറിൽ ഗുരു പ്രതിഷ്ഠനടത്തിയ ക്ഷേത്രവും ഗുരുസ്മാരകവും

**തമിഴ്നാട്ടിലെ ജാതിവ്യവസ്ഥിതി ഗുരുവിന്റെ സൂക്ഷ്മപ്രജ്ഞയിൽ വല്ലാത്ത ആഘാതങ്ങളായിരുന്നു സൃഷ്ടിച്ചത്. ജാതിവ്യവസ്ഥയ്ക്കെതിരേ, അടിച്ചമർത്തപ്പെട്ടവന്റെ ഉയിർത്തെഴുന്നേല്പ് സാദ്ധ്യമാണെന്നു ഗുരു തിരിച്ചറിയുന്നത് ശൈവസിദ്ധന്മാരുടെ ജീവിതകഥകളിൽനിന്നാണ്. വിദ്യാഭ്യാസം വിമോചനമാണെന്നും മദ്യപാനാസക്തി അടിമത്തത്തിലേക്കുള്ള വഴിയാണെന്നും കോട്ടാറിലെ ജനങ്ങളോട് അദ്ദേഹം സോദാഹരണം വ്യക്തമാക്കിക്കൊടുത്തത് കേരളത്തിലെത്തുന്നതിനുമുമ്പാണ്. കോട്ടാറിന്റെ കേന്ദ്രസ്ഥാനത്ത് ഒരു വിദ്യാലയം സ്ഥാപിക്കാൻ ഗുരു മുൻകൈയെടുത്തു.**

മലയാളത്തിന്റെ മഹാഭാഗ്യമായിത്തീർന്ന ആ യാത്രകൾ സംഭവിച്ചത് ഒരു നൂറ്റാണ്ടിനപ്പുറത്താണ്. നമ്മുടെ ചരിത്രത്തിൽ പതിയാതെ പോയ ഗുരുവിന്റെ യാത്രാപഥത്തിലെ പാദമുദ്രകൾ ഇപ്പോൾ മങ്ങിമാഞ്ഞ് അവ്യക്തമായിത്തീർന്നിരിക്കുന്നു. അതുകൊണ്ട് ഇന്നലെകളുടെ ബാക്കിയിൽനിന്നും ചോർത്തിയെടുത്ത കുറേ നാട്ടുവർത്തമാനങ്ങളാണ് സന്ന്യാസാശ്രമത്തിലേക്കുള്ള സഞ്ചാരത്തിൽ നാരായണഗുരു അനുഷ്ഠിച്ച പ്രവാസത്തിന്റെ അനുബന്ധവൃത്താന്തങ്ങൾക്ക് ആസ്പദം.

വിവാഹം നിരസിച്ചു വിടിറങ്ങിപ്പോന്ന നാണുസ്വാമി ഏകാഗ്രമാകാത്ത മനസ്സുമായി അസ്വസ്ഥനായി അലഞ്ഞുനടന്നു. ചാലയിലെ പി.വി ബുക്ക് ഡിപ്പോയിൽ സിദ്ധന്മാരുടെ തമിഴ് ഗ്രന്ഥങ്ങൾ തിരഞ്ഞു കണ്ടെത്താൻ ചെന്നപ്പോഴാണ് സന്ന്യാസത്തിന്റെ കഠിനചര്യകളിലൂടെ അപ്പോഴേക്കും ഏറെക്കാതം യാത്രചെയ്തു ശീലിച്ച ചട്ടമ്പിസ്വാമികളുമായി പരിചയപ്പെട്ടത്. തൈക്കാട്ട് അയ്യാസ്വാമികളിൽനിന്നും സന്ന്യാസത്തിനു ദീക്ഷ സ്വീകരിക്കാൻ ചട്ടമ്പിസ്വാമികൾക്കൊപ്പം ഗുരുദേവൻ ചെന്നു. അയ്യാസ്വാമികളാണ് മരുത്വാമലയിലേക്കു വഴികാട്ടിക്കൊടുത്തത്.

അക്കാലത്തു പാതകൾ ഇത്രത്തോളം തെളിഞ്ഞിട്ടില്ലായിരുന്നു. തിരുവനന്തപുരത്തെ നെല്ലറകളിൽ നെല്ലിറക്കി നാഞ്ചിനാട്ടിലേക്കു മടങ്ങിപ്പോകുന്ന കാളവണ്ടികളായിരുന്നു വഴിയാത്രക്കാർക്ക് അവലംബിക്കാവുന്ന ഏക യാത്രോപാധി. ജനപഥങ്ങൾ ശ്രീനാരായണനെ തിരിച്ചറിഞ്ഞില്ല. നാടൊട്ടുക്കു വേദാന്തികൾ ഭിക്ഷക്കാരായി അലഞ്ഞുനടന്ന കാലത്ത് നിയോഗങ്ങളുമായി യുവാവായ നാരായണൻ നടന്നെത്തുന്ന കാര്യം നാട്ടാർ അറിയാതെ പോയെങ്കിൽ അദ്ഭുതമില്ല.

മരുത്വാമലവഴി പോകുന്ന പാത അവസാനിക്കുന്നത് ത്രിവേണി സംഗമത്തിലാണ്. വിവേകോദയത്തിന്റെ മൂന്നു രാപ്പകലുകൾ ബംഗാളിൽനിന്നെത്തിയ ഇന്ത്യയുടെ മഹാനായ യതിവര്യനു നല്കിയ കന്യാകുമാരിയിലെ ത്രിവേണീസംഗമത്തിൽ. പക്ഷേ, ശ്രീനാരായണനു വഴികൾ അവസാനിക്കുന്നില്ല. തിളച്ചുകിടന്നിരുന്ന മദ്ധ്യാഹ്നത്തിന്റെ മൗഢ്യങ്ങൾക്കു വഴങ്ങാത്ത പാദങ്ങൾ യാത്ര തുടർന്നുകൊണ്ടേയിരുന്നു. മരുത്വാമല ഒരിടത്താവളം മാത്രം. ഏഴോ, എട്ടോ കൊല്ലങ്ങളുടെ ഇടത്താവളം. കന്യാകുമാരിയിലേക്കുള്ള പാതയിൽ. മരുത്വാമലയുടെ കൂർത്ത ശിഖരങ്ങൾക്കു കീഴിൽ പന്തലിച്ചു കിടന്നിരുന്ന അരയാലുകളുടെ തണുത്ത നിഴലുകൾക്കു ഗുരുവിന്റെയുള്ളിൽ കലമ്പൽ കൂട്ടി കാലുഷ്യപ്പെടുത്തിക്കൊണ്ടിരുന്ന ജന്മത്തിന്റെയും കർമ്മത്തിന്റെയും നിയോഗവ്യഥകളെ ശമിപ്പിക്കാൻ തക്ക പ്രാപ്തിയുണ്ടായിരുന്നില്ല. ശ്രമക്ലാന്തമായ മനസ്സിനു വസന്തസാമീപ്യമെന്നവണ്ണം ചട്ടമ്പിസ്വാമികൾ അരികത്തുണ്ടായിരുന്നത് ആശ്വാസം. മരുത്വാമലയുടെ ഒറ്റപ്പെട്ട മലമുടി ധ്യാനത്തിന്റെ ഏകാഗ്രതയ്ക്ക് എന്നും യമികൾക്കു തുണയാണെന്ന് ചട്ടമ്പിസ്വാമികൾക്കു മുമ്പേ അനുഭവിച്ചറിവുണ്ടായിരുന്നു.

## മരുത്വാമലയിൽ

മരുത്വാമലയുടെ മലമുടിയിൽ കാറ്റിന്റെ താണ്ഡവമാണ്. മലമുകളിൽ നിന്നാൽ കന്യാകുമാരിയിലെ കടൽ നിരന്തരം തിരയടിക്കുന്നതു കാണാം. സഹ്യന്റെ തെക്കേയറ്റത്തു വിരാമചിഹ്നംപോലെ മരുത്വാമല നിലകൊള്ളുന്നു. ഏകാന്തതയുടെ മൂർച്ചയായി ഉയർന്നുനില്ക്കുന്ന പശ്ചിമഘട്ടത്തിന്റെ ഈ അവസാനത്തെ മലമുടി ഇപ്പോൾ ഒരു മൊട്ടക്കുന്നായിത്തീർന്നിരിക്കുന്നെങ്കിലും അക്കാലം വൃക്ഷങ്ങൾ തിങ്ങിനിറഞ്ഞ ആരണ്യാന്തരമായിരുന്നു. താഴ്വാരത്തിൽ ജനവാസം തീരെയില്ല. പുള്ളിപ്പുലികളും വന്യമൃഗങ്ങളും സ്വച്ഛവിഹാരം ചെയ്തുപോന്നു. തെക്കൻദിക്കിലെ ഐതിഹ്യകഥകളിൽ മരുത്വാമലയ്ക്കു ഋഷിപുണ്യങ്ങളുടെയും പുരാണപ്രസിദ്ധിയുടെയും മഹിമകളുണ്ട്. ലങ്കയിൽ രാമരാവണയുദ്ധം നടക്കുമ്പോൾ മോഹാലസ്യനായി വീണ ലക്ഷ്മണനെ പുനർജ്ജീവിപ്പിക്കാൻ ഹനുമാൻ ഹിമാലയശൃംഗങ്ങളിലൊന്നിനെ കടപുഴകി കൈയിലേന്തി പറന്നുവത്രേ. മൃതസഞ്ജീവനിയെന്ന ദിവ്യൗഷധം വളർന്നുനിന്ന ഹിമാലയത്തിന്റെ പാർശ്വം അടർന്നു പതിച്ചതാണ് മരുത്വാമലയെന്നു പുരാണം. നിരവധി ഔഷധച്ചെടികളുടെ സാന്നിദ്ധ്യമായിരിക്കണം മരുത്വാമലയിലേക്കു സിദ്ധന്മാരെ ആകർഷിച്ചത്. ഇക്കാലംവരെ മരുത്വാമലയിൽനിന്ന് ഔഷധസസ്യങ്ങൾ ആയുർവേദ ഭിഷഗ്വരന്മാർ ശേഖരിച്ചിരുന്നു.

ഏഴെട്ടു കൊല്ലങ്ങളോളം മരുത്വാമല കേന്ദ്രമാക്കി അദ്ദേഹം തപസ്സുചെയ്തുവെന്നു നാട്ടുകാർ വിശ്വസിക്കുന്നു. ഈ നിബിഡവനങ്ങളിൽവച്ച് ഗുരുവിന്റെ അലഞ്ഞുനടന്നിരുന്ന മനസ്സ് കെട്ടുറപ്പുള്ള യതിചര്യയുടെ ദാർഢ്യം സംഭരിച്ചു. മരുത്വാമലയുടെ ഏറ്റവും ഉയരത്തിൽ പിള്ളത്തടം എന്നൊരു ഗുഹാമുഖമുണ്ട്. ഈ ഗുഹയുടെ ഉള്ളിൽ കടന്നുചെല്ലാനുള്ള വഴി മുകളിൽനിന്നാണ്. ഗുഹയുടെ മുഖദ്വാരം ദൂരെ ചക്രവാളത്തിലേക്കും താഴ്വാരത്തിലെ പച്ചപ്പിലേക്കും തുറക്കുന്നു. താഴ്വാരത്തിൽനിന്നു പിള്ളത്തടത്തിലേക്കെത്തുക ശ്രമകരമായ കർമ്മമാണ്. അസാധാരണമായ മെയ്വഴക്കവും കായികശേഷിയുമുള്ള ഒരാൾക്കു മാത്രമേ ഇവിടെ നടന്നുകയറാനാവൂ. ഏഴെട്ടു കൊല്ലത്തോളം ഇവിടെ സ്ഥിരവാസം ചെയ്തുപോന്ന ഒരാൾ എങ്ങനെയാവും ജീവസന്ധാരണം ചെയ്തിരിക്കുക? ഇലംതിരണ്ടി എന്ന ഒരു കാട്ടുചെടിയുണ്ട്. പാ



റക്കുഴികളിൽ ഇലച്ചാറു പിഴിഞ്ഞൊഴിച്ചാൽ അല്പനേരം കഴിഞ്ഞ് ഉറഞ്ഞു കട്ടപിടിച്ച് അപ്പംപോലെയാകും. ജീവൻ നിലനിർത്താൻ പോന്ന അളവിൽ ഇതിൽ ധാതുലവണങ്ങളും ജലാംശവുമുണ്ടാകും. അമൃതവാഹിനി എന്ന നീരുറവ പിള്ളത്തടത്തിലുണ്ട്. ആണ്ടിൽ മിക്കവാറും കാലങ്ങളിൽ ഈ ഉറവയിൽനിന്നും വെള്ളം പ്രവഹിക്കുന്നുണ്ടാകും. വരൾച്ചയിലും താഴ്വാരം ജലസമൃദ്ധമാണ്. മുകളിൽ പാറക്കുഴികളിൽ ജലം സംഭരിച്ചാൽ ആഴ്ചകളോളം താഴേക്കിറങ്ങിച്ചെല്ലേണ്ടതില്ല. ആയാസകരമായ ഒരു ജീവിതവ്യവസ്ഥയാണ് മലമുകളിൽ നിലനിന്നിരുന്നത്. എങ്കിലും ഏകാന്തതയും മലങ്കാറ്റും ധ്യാനമനനങ്ങൾക്കുതകുന്ന പ്രശാന്തതയും മരുത്വാമലയുടെ പ്രലോഭിപ്പിക്കുന്ന സൗന്ദര്യങ്ങളായിരുന്നു. ചട്ടമ്പിസ്വാമികൾ യാത്രപറയാതെ മലയിറങ്ങിപ്പോയപ്പോഴും മരുത്വാമല ഉപേക്ഷിക്കാൻ ഗുരുവിനെ പ്രേരിപ്പിക്കാത്തത് ഈ സൗന്ദര്യങ്ങളായിരുന്നു.

മലമുകളിൽ പാർക്കുമ്പോഴും താഴെ സമതലത്തിൽ ജനജീവിതത്തെ സശ്രദ്ധം നിരീക്ഷിക്കാനും ഗുരു തയ്യാറായി. സന്ന്യാസിമാരുടെ പാരമ്പര്യക്രമങ്ങൾക്കു വിരുദ്ധമായ കർമ്മമായിരുന്നു നാരായണഗുരുവിന്റെ ജനജീവിതത്തോടുള്ള ആഭിമുഖ്യം. ചട്ടമ്പിസ്വാമികൾ ആത്മനെ തിരഞ്ഞു സ്വക്ഷേത്രത്തിലേക്കു മനസ്സു തിരിച്ചുപിടിച്ചപ്പോൾ ശ്രീനാരായണൻ ജനജീവിതത്തിന്റെ പിഴച്ചുപോയ താളങ്ങളെ ക്രമപ്പെടുത്താൻ ഇറങ്ങിത്തിരിച്ചു.


പിള്ളത്തടത്തിലെ ഗുഹ

## ജനജീവിതത്തിന്റെ ചൂട്

മലമുകളിലെ ഏകാന്തധ്യാനത്തിന് ഇടവേളകൾ നല്കി ജനജീവിതത്തിന്റെ നിത്യവൃത്തികൾ നോക്കി മനസ്സിലാക്കാൻ ഗുരു ഇറങ്ങിവരാറുണ്ടായിരുന്നു. നാഗർകോവിലിന്റെ പരിസരത്തെ വാണിജ്യകേന്ദ്രമായ കോട്ടാറിൽ താഴ്ന്ന സമുദായക്കാർ തിങ്ങിത്താമസിക്കുന്ന തെരുവുകൾ ഗുരുവിന്റെ ശ്രദ്ധയിൽപ്പെട്ടത് അപ്പോഴാണ്. അങ്ങാടിത്തെരുവുകളുടെ ഇടവഴികളിൽ പാർപ്പിടങ്ങൾ ശ്വാസംമുട്ടി ഞെങ്ങി നിറഞ്ഞുകിടന്നു. കോട്ടാറിലെ ജനസമൂഹം വാണിജ്യമേഖലയെ അടിസ്ഥാനപ്പെടുത്തിയാണ് ജീവിതം മുന്നോട്ടു കൊണ്ടുപോകുന്നതെങ്കിലും അവിടെയും ജാതിവേർതിരിവുകൾക്ക് ഇടം കണ്ടെത്താൻ മേലാളവർഗ്ഗത്തിനു കഴിഞ്ഞിരുന്നു. തമിഴ്നാട്ടിലെ ജാതിവ്യവസ്ഥ സമൂഹത്തിന്റെ ഭൗതികഘടനയിൽത്തന്നെ പ്രത്യക്ഷമായി നിലകൊള്ളുന്നതു കാണാൻ കഴിയും. മേൽജാതിക്കാർ അവരുടെ വീടുകൾ നഗരത്തിന്റെ പ്രധാന ചുറ്റുവട്ടങ്ങളിൽ പണിതു. അവയ്ക്കുചുറ്റും പടിപടിയായി കീഴേക്കിടയിലുള്ള ജാതിവർഗ്ഗങ്ങൾ തങ്ങളുടെ സാമൂഹ്യാന്തസ്സിന്റെ തരാതരമനുസരിച്ചു പാർപ്പിടങ്ങൾ കെട്ടി താമസമുറപ്പിച്ചു. നാഗർകോവിൽ നഗരത്തിന്റെ പരിസരമായ കോട്ടാറിൽ പുറംജാതിക്കാരുടെ ചേരികൾ നിറഞ്ഞത് ഈ നഗരസംവിധാനത്തിന്റെ അനുക്രമവികാസത്തിന് ഉദാഹരണമായി കാണാവുന്നതേയുള്ളൂ.

കോട്ടാറിൽ സാമൂഹ്യമായി പുറന്തള്ളപ്പെട്ട ഈഴവർ, ആദിദ്രാവിഡർ, കുശവർ, നെയ്ത്തുകാർ തുടങ്ങിയ ജാതിസമൂഹങ്ങളാണ് ജീവിച്ചുപോന്നത്. ഇവരിൽ ഒട്ടു മിക്കവരും ചാരായക്കടകളിൽ പണിക്കാരായി ഉപജീവനം തേടിവന്നു. താഴേക്കിടയിലുള്ള സമൂഹത്തിൽത്തന്നെ സാമ്പത്തികമായ പല തട്ടുകളും നൂറ്റാണ്ടുകൾക്കുമുമ്പുതന്നെ ഉണ്ടായിരുന്നതായി പറയപ്പെടുന്നു. കുറേയധികം ആളുകൾ ചെറുകിട വാണിജ്യസ്ഥാപനങ്ങൾ സ്വന്തമായി നടത്തിപ്പോന്നു. ചുരുക്കം ചിലർ സാമ്പത്തികമായി ഉന്നതനിലയിൽത്തന്നെയായിരുന്നു. തിരുവിതാംകൂറിൽ അങ്ങോളമിങ്ങോളം കള്ളുഷാപ്പുകൾ ലേലംപിടിച്ചു നടത്തിപ്പോന്ന പെരുമാൾപണിക്കർ മുതൽ കുമാരനാശാന്റെ ഓടു ഫാക്ടറിയിൽ പങ്കാളികളായിരുന്ന കുമാരവേലുപ്പണിക്കരും അയ്യാവുപ്പണിക്കരുംവരെയുള്ളവർ ഈ ഗണത്തിൽപ്പെടുന്നു.

അനാഗരികമായ നിരവധി ആചാരങ്ങൾ ഇവരുടെ ജീവിതത്തിൽ ഉണ്ടായിരുന്നു. നാഞ്ചിനാട്ടിലെ ആരാധനാസമ്പ്രദായങ്ങൾക്കു തമിഴ് ഗ്രാമങ്ങളിലേതുപോലെ പ്രാകൃതമായ ചില രീതികളുണ്ട്. 'ശക്തി'യുടെ വകഭേദങ്ങളാണ് ഇത്തരം ഗ്രാമങ്ങ

**മലമുകളിൽ പാർക്കുമ്പോഴും താഴെ സമതലത്തിൽ ജനജീവിതത്തെ സശ്രദ്ധം നിരീക്ഷിക്കാനും ഗുരു തയ്യാറായി. സന്ന്യാസിമാരുടെ പാരമ്പര്യക്രമങ്ങൾക്കു വിരുദ്ധമായ കർമ്മമായിരുന്നു നാരായണഗുരുവിന്റെ ജനജീവിതത്തോടുള്ള ആഭിമുഖ്യം. ചട്ടമ്പിസ്വാമികൾ ആത്മനെ തിരഞ്ഞു സ്വക്ഷേത്രത്തിലേക്കു മനസ്സു തിരിച്ചുപിടിച്ചപ്പോൾ ശ്രീനാരായണൻ ജനജീവിതത്തിന്റെ പിഴച്ചുപോയ താളങ്ങളെ ക്രമപ്പെടുത്താൻ ഇറങ്ങിത്തിരിച്ചു.**

ളിലെ ഉപാസനാമൂർത്തികൾ. തുറികണ്ണുകളും ഉഗ്രദംഷ്ട്രങ്ങളും രക്തമിറ്റുവീഴുന്ന നാക്കുമുള്ള വൈരൂപ്യവും ഭീകരതയും തോന്നിക്കുന്ന, ചായം പൂശിയ രൂപങ്ങൾ തെരുവുകളിൽ പ്രതിഷ്ഠാമൂർത്തികളായി പ്രതിഷ്ഠിക്കപ്പെടുന്നുണ്ട്. ആദിമാഭയങ്ങളുടെ പ്രതീകങ്ങളായ 'മുത്താരമ്മ'യും 'ചുടലമാടനു'മൊക്കെ ദ്രാവിഡദേശത്തിന്റെ തെരുവുകളിൽ കുടിയിരിക്കുന്നുണ്ട്. കളിമണ്ണിൽ ചുട്ടെടുത്ത്, പിന്നീടു ചായം പൂശി പ്രതിഷ്ഠിക്കപ്പെടുന്ന 'ഉരുവ'ങ്ങൾക്ക് (രൂപം എന്നതിന്റെ തമിഴ്പദം) ഉഗ്രവരാഭയശക്തിയുണ്ടെന്നു സങ്കല്പം. നാട്ടുചാരായമാണ് ഈ ദേവതകൾക്കു നിവേദിക്കപ്പെടുന്നത്. ദേവതയെ പ്രീതിപ്പെടുത്തുകയെന്നതിനെക്കാൾ തങ്ങളുടെ മദ്യപാനാസക്തിക്കു സാധൂകരണമായാണ് നാരായണഗുരു ഇതിനെ കണ്ടത്. ഗുരുവിന്റെ പരിഷ്കരണമനസ്സ് പ്രാകൃതമായ അനാചാരത്തിനുമേൽ മാത്രമല്ല, മദ്യപാനത്തിനും എതിരായിരുന്നുവല്ലോ. വിഗ്രഹഭഞ്ജകനായ ശ്രീനാരായണൻ ദുർദേവതകളെ തകർത്തെറിയാൻ ആഹ്വാനം ചെയ്തു. പക്ഷേ, തലമുറകളായി നിലനിന്നുവന്ന വിശ്വാസം ജനത്തെ പിന്തിരിപ്പിച്ചു. ഗുരു സ്വയം വിഗ്രഹങ്ങളെ പൊളിച്ചുമാറ്റി. നാട്ടുകാർ പിന്നീടു മനംമാറി സ്വയം രംഗ

ത്തിറങ്ങി. ഇതു മേൽജാതിക്കാരെ ക്ഷോഭിപ്പിച്ചു. കീഴാളരെ ദൈവവിശ്വാസികളല്ലാതാക്കി മാറ്റാനെത്തിയ യുവയോഗി അവരുടെ ദൃഷ്ടിയിൽ ദൈവനിന്ദകനായി മാറി. അനുയായികളുടെ അഭ്യർത്ഥന മാനിച്ചു നഷ്ടപ്പെട്ട ദൈവങ്ങൾക്കു പകരമായി 'മംഗളമൂർത്തി'യായ ഗണപതിയെ കോട്ടാറിന്റെ ഹൃദയഭാഗത്തു പ്രതിഷ്ഠിക്കാൻ ഗുരു മുൻകൈയെടുത്തു. അരുവിപ്പുറത്തെ ശിവപ്രതിഷ്ഠ നേടിക്കൊടുത്ത ഖ്യാതി ഗുരുവിന്റെ യശസ്സിനെ ദേശാന്തരങ്ങളിലെത്തിച്ച കാലത്തായിരുന്നു കോട്ടാറിലെ വിഗ്രഹഭഞ്ജന വിപ്ളവത്തിന് അദ്ദേഹം നേതൃത്വം കൊടുത്തത്.

മരുത്വാമലയിലെ ഏകാന്തധ്യാനത്തിന്റെ വർഷങ്ങളിൽ ആൾക്കൂട്ടത്തിൽനിന്ന് അകന്നുനിന്ന് ജനജീവിതത്തെ നിരീക്ഷിക്കാനായിരുന്നു ഗുരുവിന് ഔത്സുക്യം. ജനപഥങ്ങളിലൂടെ അലഞ്ഞുനടക്കുമ്പോൾ ജനശ്രദ്ധ തന്നിലേക്കു പതിയുന്നത് ഗുരുവിന് അസ്വാസ്ഥ്യമുണ്ടാക്കിയിരുന്നു. കോട്ടാറിലെ പഴമക്കാർ കേട്ടറിഞ്ഞ കഥകളിലൊന്ന് ഇതിന് ഉപോൽബലകമായുണ്ട്.

## ശിവപ്രതിഷ്ഠകൾ

**കോ**ട്ടാറിന്റെ പുലർച്ചകളിലൊന്നിൽ തെരുവുമൂലയിൽ ധ്യാനനിരതനായിരിക്കുന്ന യുവയോഗിയെക്കണ്ടു ഗ്രാമവാസികൾ കൗതുകപൂർവ്വം ചുറ്റിക്കൂടി. അസാധാരണമായ മുഖശ്രീ. നീണ്ടുവളർന്ന താടിയും മുടിയും. മരുത്വാമലയിലെ ദീർഘധ്യാനത്തിനുശേഷം മലയാളത്തിന്റെ ചരിത്രത്തിലേക്കു നടന്നുകയറുന്ന ശ്രീനാരായണഗുരുവായിരുന്നു അത്. തെരുവുമൂലയിലെ പുലർച്ചവെട്ടത്തിൽ നിയോഗങ്ങളുടെ വെളിപാടുമായി വന്നിരിക്കുന്നവൻ ഇടയ്ക്കിടെ അവിടെ അലഞ്ഞുനടന്നിരുന്ന യുവാവുതന്നെയായിരുന്നുവോ എന്നായിരുന്നു നാട്ടുകാരുടെ സന്ദേഹങ്ങൾക്കും കൗതുകത്തിനും കാരണം. കൺതുറന്ന ഗുരുവിനെ മുന്നിൽക്കണ്ട പുരുഷാരത്തിന്റെ അർത്ഥരഹിതമായ അഭ്യാസം ചൊടിപ്പിച്ചു. തനിക്കു മാത്രം വശപ്പെട്ട മാന്ത്രികമായ വാക്കുകൾകൊണ്ടു ശ്രീനാരായണൻ അവരുടെ വ്യർത്ഥാവ്യായാമത്തെ കളിയാക്കി. അവിടെനിന്നും നടന്നകന്നുവത്രേ.

മലയാളവും സംസ്കൃതവുമെന്നപോലെ നാരായണഗുരുവിന് തമിഴും പ്രാവീണ്യത്തോടെ ഉപയോഗിക്കാനറിയാം. തമിഴ്നാടിന്റെ കടലോരങ്ങളിലൂടെ അവധൂതനായി നടക്കുംമുമ്പുതന്നെ ഗുരു തമിഴിന്റെ വാഗ്ദേവതയെ പ്രസാദിപ്പിച്ചു വശപ്പെടുത്തിയിരുന്നു. തമിഴിൽ ഭക്തികാവ്യങ്ങളുടെ അത്യനഘമായ ശേഖരങ്ങളുണ്ട്. ആദ്ധ്യാത്മിക ഗ്രന്ഥങ്ങളുമായുള്ള ചിരപരിചയം നാരായണഗുരുവിൽ ശൈവമതത്തിന്റെ സ്വാധീനങ്ങൾ സൃഷ്ടിച്ചു. നാരായണഗുരുവിന്റെ പ്രതിഷ്ഠകളൊക്കെത്തന്നെ ശിവപ്രതിഷ്ഠകളായിരുന്നുവെന്നോർക്കുക. ഗുരുവിന്റെ ശൈവ ആഭിമുഖ്യങ്ങൾക്കടിസ്ഥാനം നാഞ്ചിനാട്ടിലെയും തമിഴകത്തിലെയും ഗ്രാമാന്തരങ്ങളിലൂടെയുള്ള അനന്തമായ യാത്രകളായിരിക്കണം. അഗാധമായ ഭക്തിയും സാമൂഹ്യമായ അനാചാരങ്ങൾക്കെതിരേ പൊരുതാനുറപ്പുള്ള മാനസികശക്തിയും ജീവിതത്തെക്കുറിച്ചുള്ള ദ്രാവിഡീയമായ പരിചിന്തകളുമാണ് ശൈവസിദ്ധന്മാരെ തമിഴിനു പ്രിയപ്പെട്ടവരാക്കിയത്. സന്ന്യാസിയായിത്തുടരുമ്പോഴും ഉള്ളിൽ ഉറങ്ങിക്കിടന്ന സാമൂഹ്യപ്രവർത്തകനെയും കവിയെയും സജീവനായി നിലനിർത്താനാവും എന്ന് അവരുടെ ജീവിതം ഗുരുവിനു മാതൃകയായി. കവിയായ ഗുരുവിൽ തമിഴിന്റെ സ്വാധീനതകൾ കാണാനാവും. കുമാരനാശാന്റെ അനന്യമായ കാവ്യരചനാസമ്പ്രദായത്തിന്റെ പൂർവ്വമാതൃകകൾ നാരായണഗുരുവിന്റെ രചനകളിൽ നമുക്കു കാണാനാവും എന്നു തോന്നുന്നു. നാഞ്ചിനാട്ടിലെയും തമിഴകത്തെയും കടലോരങ്ങളിലൂടെ ശൈവകവികൾ രചിച്ച സ്തോത്രകാവ്യങ്ങൾ പാടി ഗുരു അലഞ്ഞുതിരിഞ്ഞിരുന്നു.

എല്ലായ്പോഴും കടൽക്കരയിലൂടെ നടക്കാനായിരുന്നു ഗുരുവിനിഷ്ടം. കന്യാകുമാരിക്കടുത്ത് മണക്കുടിക്കായലിനരികിൽ ഒരു സുബ്രഹ്മണ്യക്ഷേത്രമുണ്ട്. അവിടത്തെ അമ്പലമണി മുഴങ്ങിക്കേൾക്കുന്ന ചുറ്റുവട്ടത്തു ജീവിച്ചുപോന്നത് കുഷ്ഠരോഗികളായിരുന്നു. അവർക്കു ഗുരു സിദ്ധൗഷധങ്ങൾ നല്കിയെന്നും രോഗവിമുക്തി സാധിച്ചുവെന്നും പറയപ്പെടുന്നു.

പുലർച്ചയിൽ. തിരയടങ്ങി ശാന്തമായ കടൽക്കരയിലൂടെ ചണ്ഡവാതത്തിന്റെ വേഗതയിൽ നടകൊള്ളുന്ന ഗുരുവിന്റെ ചിത്രം കടലോരഗ്രാമങ്ങളിൽനിന്നു കേട്ടറിഞ്ഞ പഴങ്കഥകളിലുണ്ട്. രാത്രിയുടെ അവസാനയാമത്തിൽ, നക്ഷത്രങ്ങൾ വിൺവെട്ടം വിതറുന്ന മണൽപ്പരപ്പിലൂടെ പ്രഭാത ചക്രവാളത്തിന്റെ ശോണരേഖകളിലേക്കു കണ്ണുനട്ട് തീവ്രവേഗത്തിൽ നടന്നുപോകുന്ന യുവസന്ന്യാസി നാട്ടുകാരിൽ ആദ്യമാദ്യം അദ്ഭുതം ഉണർത്തിയിരുന്നു. തലയുയർത്തിപ്പിടിച്ചുള്ള ആ നടത്തത്തിന് അസാധാരണമായ ഗരിമയുണ്ടായിരിക്കണം. കേരളത്തിന്റെ സാമൂഹ്യവ്യവസ്ഥിതിയിലേക്കു താൻ കയറൂരിവിടാൻ പോകുന്ന കൊടുങ്കാറ്റുകളെ ഗുരു മ്നസ്സിലേക്ക് ആവാഹിച്ചത് കടൽക്കരയിലൂടെയുള്ള പുലർച്ചയാത്രകളിലായിരിക്കണം. പിന്നീടു കന്യാകുമാരി കടൽക്കരയിലെ മുക്കുവഗ്രാമങ്ങൾക്കു പരിചിതമായ ഒരു ദിവസക്കാഴ്ചയായി ഇതു മാറി.

## സ്വയം ശിക്ഷണത്തിന്റെ നീണ്ട കാലം

**കേ**രളീയ ജീവിതത്തിന്റെ ശപ്തമായ കഴിഞ്ഞകാലം ഭൂതദയാപരമായ വിവേകങ്ങളെ വിലക്കിനിറുത്തിയപ്പോൾ വിമോചകനായി നാരായണ ഗുരു പ്രത്യക്ഷപ്പെട്ടത് അനവധി വർഷങ്ങൾ നീണ്ടുനിന്ന സ്വയംശിക്ഷണങ്ങളിലൂടെയായിരുന്നു. ഗുരു സ്വയം പരിപാകപ്പെടുത്തിയ കാലഘട്ടത്തെക്കുറിച്ചു നമുക്കു കിട്ടിയ അറിവുകൾ പരിമിതങ്ങളാണ്. ഗുരുവിനോടൊപ്പമുള്ള അനുഭവങ്ങൾ പലരും തലമുറകളിലേക്കു പകർന്നു നല്കിയില്ല. അവരോടൊപ്പം അനുഭവങ്ങളും എന്നേക്കുമായി മരണപ്പെട്ടിരിക്കുന്നു.

മാഞ്ഞുപോയ സ്മരണകളുടെ സ്ഥാനത്ത് മിത്തുകളെ പ്രതിഷ്ഠിച്ചു സമൂഹമനസ്സ് ആശ്വാസം കൊള്ളാറുണ്ടല്ലോ. ഇവിടെയും അതുതന്നെയാണ് സംഭവിച്ചത്. കടൽക്കരയിലെ യാത്രകൾക്കിടയിൽ ഗുരു അദ്ഭുതങ്ങൾ പ്രവർത്തിച്ചിരുന്നതായി ജനങ്ങൾക്കിടയിൽ വിശ്വാസമുണ്ട്. കടലിൽനിന്നും വലകൾ വലിച്ചുകയറ്റുമ്പോൾ ഗുരു വലകളെ സ്പർശിച്ചാൽ അവിശ്വസനീയമാംവിധത്തിൽ മീൻ ലഭിക്കുമെന്നു മുക്കുവഗ്രാമങ്ങളിലെ വിശ്വാസം. പൂട്ടിയിട്ട മുറിയിൽനിന്നും താഴുതുറക്കാതെ തന്നെ ഗുരു പുറത്തുകടന്നുവെന്നും പത്താൾ ചുമന്നുകൊണ്ടു വന്ന വിഗ്രഹം ഗുരു സ്പർശിച്ചപ്പോൾ രണ്ടുപേർക്ക് ആയാസംകൂടാതെ ചുമന്നുമാറ്റാൻ കഴിഞ്ഞുവെന്നും അദ്ഭുതകഥകൾക്കു നിളം വയ്ക്കുന്നു.

തമിഴ്നാട്ടിലെ ജാതിവ്യവസ്ഥിതി ഗുരുവിന്റെ സൂക്ഷ്മപ്രജ്ഞയിൽ വല്ലാത്ത ആഘാതങ്ങളായിരുന്നു സൃഷ്ടിച്ചത്. ജാതിവ്യവസ്ഥയ്ക്കെതിരേ. അടിച്ചമർത്തപ്പെട്ടവന്റെ ഉയിർത്തെഴുന്നേല്പ് സാദ്ധ്യമാണെന്നു ഗുരു തിരിച്ചറിയുന്നത് ശൈവസിദ്ധന്മാരുടെ ജീവിതകഥകളിൽനിന്നാണ്. വിദ്യാഭ്യാസം വിമോചനമാണെന്നും മദ്യപാനാസക്തി അടിമത്തത്തിലേക്കുള്ള വഴിയാണെന്നും കോട്ടാറിലെ ജനങ്ങളോട് അദ്ദേഹം സോദാഹരണം വ്യക്തമാക്കിക്കൊടുത്തത് കേരളത്തിലെത്തുന്നതിനുമുമ്പാണ്. പില്പാട് കോട്ടാറിന്റെ കേന്ദ്രസ്ഥാനത്ത് ഒരു വിദ്യാലയം സ്ഥാപിക്കാൻ ഗുരു മുൻകൈയെടുത്തു.

നൂറ്റാണ്ടിനപ്പുറത്തുനിന്നും ഗുരുവിന്റെ പ്രയാണകഥകൾ പെറുക്കിയെടുക്കുക അസാദ്ധ്യം. ധന്യമായ ആ യാത്രയുടെ നിത്യസ്മാരകമായി മരുത്വാമല ആകാശമൗനങ്ങളെ പിളർക്കുന്ന മൂർച്ചയായി തുടരുന്നു.





ഡോ.കെ. വേലായുധൻ നായർ

**ദേവഗൗഡ മന്ത്രിസഭയിലെ എത്ര പാർട്ടികളാണ് മതേതര പാർട്ടികൾ എന്ന് ചോദിച്ചുപോയാൽ ചോദിക്കുന്നവർ ഹിന്ദുവാദികളായി മുദ്രകുത്തപ്പെടും. യഥാർത്ഥ മതേതരവാദികളെ മതമൗലികവാദികളെന്ന് മുദ്രയടിക്കേണ്ടത് കോൺഗ്രസ്സിന്റെയും കമ്മ്യൂണിസ്റ്റിന്റെയും ആവശ്യമാണ്.**

# നമ്മുടെ ജനാധിപത്യവും മതേതരത്വവും



**കേ**ന്ദ്രകൂട്ടുമന്ത്രിസഭ ഫെഡറലിസത്തിന്റെ ഒരു പുതിയ അദ്ധ്യായം കുറിക്കുന്നുവെന്ന് കേന്ദ്രമന്ത്രി ശ്രീ.ചതുരാനനമിശ്ര കേരളത്തിൽ പറഞ്ഞു. കേരളത്തിൽ വച്ചുതന്നെ ഇങ്ങനെ പറയണം. ഇവിടെ കോൺഗ്രസ്സുകാർക്കും കമ്മ്യൂണിസ്റ്റുകാർക്കും ഇത് കേട്ടിരിക്കുകയല്ലാതെ ഗത്യന്തരമില്ലല്ലോ.

ലോകസഭാ തിരഞ്ഞെടുപ്പിൽ ഒരു പാർട്ടിക്കും ഭൂരിപക്ഷം കിട്ടില്ലെന്ന് രാഷ്ട്രീയ നിരീക്ഷകർ നേരത്തേ പ്രവചിച്ചിരുന്നതാണ്. പക്ഷേ ശ്രീ. ദേവഗൗഡയുടെ നേതൃത്വത്തിൽ പതിനഞ്ച് പാർട്ടികളുടെ ഒരു പുതിയ ഐക്യമുന്നണി അധികാരത്തിലേറി ഭരണം നടത്തുമെന്ന് ആരും പ്രതീക്ഷിച്ചില്ല. അങ്ങനെ സംഭവിച്ചു. ഇത് 'ഇന്ത്യൻ ജനാധിപത്യത്തിന്റെ, മതേതരത്വത്തിന്റെ ഫെഡറലിസത്തിന്റെ വിജയം' എന്ന് ബി.ജെ.പി സഖ്യം ഒഴികെയുള്ളവർ-കമ്മ്യൂണിസ്റ്റ് പാർട്ടികൾ, കോൺഗ്രസ്സുകൾ, മുസ്ലിം ലീഗുകൾ തുടങ്ങിയ 'ജനാധിപത്യ-മതേതര കക്ഷികൾ(!) വിശേഷിപ്പിക്കുകയുണ്ടായി.

'ഇന്ത്യൻ ജനാധിപത്യം ലോകത്തിലേക്കും വച്ച് ഏറ്റവും വലിയ ജനാധിപത്യം' എന്നാണ് സകലമാനപേരും പറയുന്നത്. നമ്മളും അങ്ങനെ വിശ്വസിക്കുന്നു. 'ഇന്ത്യ' ഒരു രാഷ്ട്രമാണ് എന്നതിന്റെ അടിസ്ഥാനത്തിൽ മാത്രമേ 'ഇന്ത്യൻ' ജനാധിപത്യത്തെപ്പറ്റി പറയുന്നതിലർത്ഥമുള്ളു. ഇന്ത്യയിലെ എല്ലാ സംസ്ഥാനങ്ങളെയും ഉൾക്കൊള്ളുമ്പോൾത്തന്നെ പ്രത്യേകതകളുടെ സങ്കലനങ്ങൾക്കതീതമായ ഒരു സത്ത. സ്വത്വം 'ഇന്ത്യൻ' എന്ന സങ്കല്പത്തിലുണ്ട് എന്നുസാരം. ഇന്ത്യൻ ജനാധിപത്യത്തിൽ 'ജനാധിപത്യ'ത്തിന്റെ കാര്യമാണെങ്കിൽ നാം എപ്പോഴും പറയാറുള്ളതുപോലെ ജനാധിപത്യം ഒരു ജീവിതരീതിയും ഭരണക്രമവുമാണ്. ജനാധിപത്യ ജീവിതരീതിയാകട്ടെ. ചില അടിസ്ഥാന മൂല്യങ്ങളിൽ അധിഷ്ഠിതവുമാണ്. സമാധാനവും സഹിഷ്ണുതയും സഹകരണവും സത്യസന്ധതയും സഭ്യതയും പ്രധാന മൂല്യങ്ങളത്രേ. ഈ മൂല്യങ്ങളുടെ. അടിസ്ഥാനത്തിലല്ലാത്ത ഒരു സംവിധാനം ജനാധിപത്യഭരണക്രമവുമാവില്ല. മതേതരത്വത്തിനും ഇന്ത്യയിൽ പൊതുവായി അംഗീകരിക്കപ്പെട്ടിട്ടുളള ഒരർത്ഥമുണ്ട്. മതരാഹിത്യമല്ല. നമ്മെസംബന്ധിച്ചിടത്തോളം മതേതരത്വം. ആർക്കും ഏതു മതത്തിലും വിശ്വസിക്കാം. ഒരു മതത്തിലും വിശ്വസിക്കാതെയുമിരിക്കാം. അതായത്. മതം വ്യക്തിയുടെ സ്വകാര്യമാണ്. രാഷ്ട്രത്തിന് മതമില്ല. എല്ലാ മതാനുയായികളെയും ഒരുപോലെയാണ് രാഷ്ട്രം കാണുക.

## പരമദയനീയമായ അവസ്ഥ

**ഇ**ന്ത്യൻ ജനാധിപത്യത്തെയും മതേതരത്വത്തെയും പറ്റി ഇത്രയും ആമുഖമായി. ഇപ്പറഞ്ഞതിന്റെ അടിസ്ഥാനത്തിൽ ദേവഗൗഡ മന്ത്രിസഭയുടെ പിറവി ഇന്ത്യൻ ജനാധിപത്യത്തിന്റെയും മതേതരത്വത്തിന്റെയും വിജയത്തെക്കുറിക്കുന്നുവെന്ന പ്രസ്താവത്തെ അപഗ്രഥിച്ചുനോക്കുക. ഇന്നത്തെ കൂട്ടുകക്ഷി ഗവൺമെന്റിന്റെ ജനാധിപത്യ-മതേതരത്വ അടിത്തറയെപ്പറ്റി ചിന്തിക്കുന്നതിനുമുമ്പ് നമ്മുടെ ഇപ്പോഴത്തെ ലോകസഭാ തിരഞ്ഞെടുപ്പ് എത്രത്തോളം ജനാധിപത്യ സത്തയെ ഉൾക്കൊണ്ടിട്ടുണ്ട് എന്നാരായുന്നത് നന്നായിരിക്കും. അങ്ങനെ നോക്കുമ്പോൾ പരമ ദയനീയമാണ് നമ്മുടെ അവസ്ഥ എന്നുകാണാം. സമാധാനപരമായ അന്തരീക്ഷത്തിൽ പരപ്രേരണകൂടാതെ സ്വതന്ത്രവും നിഷ്പക്ഷവുമായ തിരഞ്ഞെടുപ്പു നടത്തുകയാണ് ജനാധിപത്യത്തിൽ ജീവിക്കുകയും വിശ്വസിക്കുകയും പ്രവർത്തിക്കുകയും ചെയ്യുന്ന ഒരു ജനത ചെയ്യേണ്ടത്. പൊലീസിന്റെയും പട്ടാളത്തിന്റെയും സാന്നിദ്ധ്യത്തിൽപ്പോലും ബൂത്തുപിടിച്ചെടുക്കുകയും. അക്രമവും കൊലപാതകവും നടത്തുകയും. വീണ്ടും വീണ്ടും പോളിങ് നടത്തേണ്ടിവരുന്ന സാഹചര്യം ഉണ്ടാക്കുകയും ചെയ്യുന്നത് ജനാധിപത്യത്തിന്റെ സംസ്കാരമല്ല. പോളിങ് ശതമാനം ഇരുപത്തഞ്ചിൽ താഴെയാകുന്നതും ഒരു നിയോജകമണ്ഡലത്തിൽ ആയിരത്തിലേറെ സ്ഥാനാർത്ഥികൾ ഉണ്ടാകുന്നതും തീർച്ചയായും ജനാധിപത്യ ബോധത്തെയല്ല കാണിക്കുന്നത്. ഭരിക്കാൻവേണ്ട ഭൂരിപക്ഷം ഒരു പാർട്ടിക്കും ലഭിക്കാതിരിക്കുന്നതും ജനാധിപത്യ രീതിയുടെ പ്രതിഫലനമല്ല. അങ്ങനെയുള്ള സാഹചര്യത്തിൽ ഏറ്റവും കൂടുതൽ സ്ഥാനങ്ങൾ ലഭിക്കുന്ന പാർട്ടിക്ക് ആവശ്യമായ പിന്തുണ നൽകാതിരിക്കുന്നതും ജനാധിപത്യമര്യാദയല്ല. പരസ്പരം അസഭ്യം പറയുകയും. വെട്ടും കുത്തും നടത്തുകയും ചെയ്തിട്ട് ജയിച്ചുവരുമ്പോൾ ഭരിക്കാൻ വേണ്ടിമാത്രം ഒന്നിച്ചുചേരുന്നതും ജനാധിപത്യ സഭ്യതയല്ല. ഒന്നിച്ചുചേർന്നിട്ട് ജനാഭിപ്രായം അതാണെന്ന് അവാസ്തവ പ്രസ്താവന നടത്തുന്നത് അതിലും വലിയ ജനാധിപത്യ സംസ്കാര ലംഘനമാണ്. നമ്മുടെ ജനാധിപത്യ ജീവിതരീതിയും ജനാധിപത്യ ബോധവും എത്തിനിൽക്കുന്നത് ജുഗുപ്സാവഹമായ ഈ അവസ്ഥയിലാകുന്നു.

നമ്മുടെ ജനാധിപത്യ ഭരണക്രമത്തെപ്പറ്റിയാണെങ്കിൽ-ബ്രിട്ടീഷ് മാതൃകയിലാണല്ലോ ഇന്ത്യയുടെ രാഷ്ട്രീയ സംവിധാനം കരുപ്പിടിപ്പിച്ചിട്ടുള്ളത്. ബ്രിട്ടീഷ് പാർലമെന്ററി ജനാധിപത്യ സമ്പ്രദായത്തിന്റെ സുഗമമായ പ്രവർത്തനവും ഭരണസ്ഥിരതയും അടിയുറച്ചിരിക്കുന്നത് ഇരുകക്ഷി സമ്പ്രദായത്തിലാകുന്നു. പാർലമെന്ററി ഭരണക്രമത്തിന്റെ നിലനില്പുതന്നെ ഇരുകക്ഷി സമ്പ്രദായത്തിലാണെന്നു പറയാം. രണ്ടു പാർട്ടികൾ മാത്രമുള്ളപ്പോൾ തിരഞ്ഞെടുപ്പിൽ ഇവയിലൊന്നിന് ഭൂരിപക്ഷം കിട്ടും എന്നത് ഏതാണ്ടുറപ്പാണ്. അവർ രൂപീകരിക്കുന്ന ഗവൺമെന്റിന് അച്ചടക്കവും കെട്ടുറപ്പും ഉണ്ടാകും. ഒരു നിശ്ചിത കാലാവധി പൂർത്തിയാക്കാൻ ആ ഗവൺമെന്റിന് കഴിയുകയും ചെയ്യും. ഭൂരിപക്ഷം കിട്ടി ഭരണത്തിലേറുന്ന കക്ഷി ബ്രിട്ടണിൽ 'രാജാവിന്റെ ഗവൺമെന്റ്' രൂപീകരിക്കുന്നു. പ്രതിപക്ഷവും അറിയപ്പെടുന്നത് 'രാജാവിന്റെ പ്രതിപക്ഷം' എന്നാണ്. ഭരണപക്ഷമായാലും പ്രതിപക്ഷമായാലും രണ്ടും ദേശീയ കക്ഷികളായിരിക്കും എന്ന് വിവക്ഷ. പാർലമെന്ററി ഭരണസംവിധാനത്തിന്റെ വിജയത്തിന് ഈ 'ദേശീയ വീക്ഷണ'വും അത്യന്താപേക്ഷിതമാകുന്നു.

പതിനൊന്നാം ലോകസഭയിൽ ഇപ്പോൾ മുപ്പത്തിരണ്ട് കക്ഷികളുടെ പ്രതിനിധികളാണത്രേ ഉള്ള

ത്. തനിച്ചുഭരിക്കാൻ ഭൂരിപക്ഷമില്ലെങ്കിലും തിരഞ്ഞെടുപ്പിൽ ജയിച്ചുവന്ന കക്ഷികളിൽ ഏറ്റവും വലിയ കക്ഷി ഭാരതീയ ജനതാപാർട്ടിയാണ്. രണ്ടാമത്തേത് കോൺഗ്രസ്സും. ഗവൺമെന്റുണ്ടാ[illegible] ഭൂരിപക്ഷം ഒരു കക്ഷിക്കും ഇല്ലാതിരിക്കുമ്പോൾ ഗവൺമെന്റ് രൂപീകരിക്കാൻ രാഷ്ട്രപതി ക്ഷണിക്കേണ്ടത് ഏറ്റവും കൂടുതൽ അംഗങ്ങളുള്ള കക്ഷിയെയാണ്. ഈ ജനാധിപത്യ മര്യാദയനുസരിച്ചാണ് ബി.ജെ.പി.യെ ഗവൺമെന്റുണ്ടാക്കാൻ രാഷ്ട്രപതി ക്ഷണിച്ചതും. പക്ഷേ ശ്രീ.വാജ്പെയുടെ നേതൃത്വത്തിലുണ്ടായ മന്ത്രിസഭ രണ്ടാഴ്ച തികച്ചില്ല. പാർലമെന്റിൽ ഭൂരിപക്ഷം തെളിയിക്കാൻ അവർക്കായില്ല. രണ്ടാമത്തെ വലിയ പാർട്ടിയായ കോൺഗ്രസ്സ്, തങ്ങൾക്ക് ഗവൺമെന്റ് രൂപീകരിക്കാനാവില്ലെന്ന് രാഷ്ട്രപതിയെ അറിയിച്ചത്രേ. അങ്ങനെയാണ് അംഗസംഖ്യയിൽ ആദ്യത്തെ രണ്ടു പാർട്ടികളുടെ അയലത്തുപോലും വരാനാവാത്ത ജനതാദളിന്റെ നേതൃത്വത്തിൽ മന്ത്രിസഭ രൂപീകരിക്കാനിടയായത്. കോൺഗ്രസ്സിന്റെ 'നിരുപാധിക'മായ പിന്തുണയോടെയാണ് ശ്രീ. ദേവഗൗഡ പതിനഞ്ച് പാർട്ടികളുടെ മന്ത്രിസഭയുണ്ടാക്കുകയും ഭരണഭാരം ഏല്ക്കുകയും ചെയ്തിരിക്കുന്നത്. കോൺഗ്രസ്സിന്, അല്ലാതെ ഭരണഘടനയിൽ പറഞ്ഞിരിക്കുന്നതുപോലെ രാഷ്ട്രപതിക്കല്ല, 'പ്രീതി'യുള്ളിടത്തോളംകാലം ദേവഗൗഡ അധികാരത്തിലിരിക്കും. കോൺഗ്രസ്സിന് അപ്രീതി ഉണ്ടാകുന്ന നിമിഷം ഗവൺമെന്റ് നിലംപതിക്കും.

## ഇരുകക്ഷി ഭരണവും ദേശീയവീക്ഷണവും

**പാ**ർലമെന്ററി ജനാധിപത്യ ഭരണക്രമത്തിന്റെ വിജയത്തിന് ഇരുകക്ഷി ഭരണവും ദേശീയവീക്ഷണവും ഏതാണ്ട് അനുപേക്ഷണീയമെന്നുതന്നെ പറയാം. എന്നാൽ ഇന്ത്യയിൽ ഇന്ന് നിലവിൽ വന്നിരിക്കുന്നത് വിചിത്രമായ ഒരു കൂട്ടുകക്ഷി ഭരണമാണ്. കൂട്ടുകക്ഷി ഭരണങ്ങൾ പാർലമെന്ററി ഭരണ സംവിധാനത്തിന്റെ ഭാഗമായിത്തീർന്നിരിക്കുന്നുവെന്നും അവ വിജയിക്കുമെന്നുള്ളതിന് ഉത്തമ ദൃഷ്ടാന്തം കേരളം തന്നെയെന്നുമുള്ള പ്രസ്താവം പല രാഷ്ട്രീയ വേദികളിൽനിന്നും ഇന്ന് മുഴങ്ങിക്കേൾക്കുന്നുണ്ട്. മൂല്യാധിഷ്ഠിതമായ ഒരു കൂട്ടുകക്ഷി ഭരണം കേരളത്തിൽ ഒരിക്കലും ഉണ്ടായിട്ടില്ല എന്നതാണ് സത്യം. പൊതു ഖജനാവ് കൊള്ളയടിക്കുക എന്ന പൊതുലക്ഷ്യം മാത്രമുള്ള കൂട്ടുകെട്ടുകൾ തിരഞ്ഞെടുപ്പുകൾക്ക് മുമ്പുണ്ടാകാം. തിരഞ്ഞെടുപ്പുകൾക്കു ശേഷമുണ്ടാകാം. ആദ്യത്തേതിനുദാഹരണമാണ് കേരളത്തിലെ ഐക്യമുന്നണിയും ഇടതുപക്ഷ മുന്നണിയും. തിരഞ്ഞെടുപ്പിനു ശേഷമുണ്ടാകുന്ന കൊള്ളസഖ്യത്തിന്റെ ഉത്തമോദാഹരണമാണ് കേന്ദ്രത്തിലെ ഇന്നത്തെ കൂട്ടുകക്ഷി ഗവൺമെന്റ്.

പതിനഞ്ച് പ്രാദേശിക കക്ഷികളുടെ കൂട്ടായ്മയാണല്ലോ ശ്രീ.ദേവഗൗഡയുടെ നേതൃത്വത്തിലുള്ള കേന്ദ്രഗവൺമെന്റ്. പരസ്പരവിരുദ്ധങ്ങളായ ആശയങ്ങൾ വച്ചുപുലർത്തുന്ന പാർട്ടികൾ എന്ന മേന്മ മാത്രമല്ല ഇവയ്ക്കുള്ളത്. പാർട്ടികൾക്കകത്തുതന്നെ സംഘർഷങ്ങളും വ്യക്തിവൈരാഗ്യങ്ങളും ഏറെ. ദേവഗൗഡ-ഹെഗ്ഡെ പോര്, കരുണാകരൻ-റാവു പോര്, ലാലു-പട്നായിക്ക് പോര്. അങ്ങനെ പോകുന്നു അന്തർ പാർട്ടി വൈരങ്ങൾ. പതിനഞ്ച് പാർട്ടികൾ ഒരു മിനിമം പൊതു പരിപാടി ആവിഷ്കരിച്ചിരിക്കുന്നുവത്രേ. മിനിമം പരിപാടി ഹവാലയിലും മറ്റു ഘോട്ടാലകളിലും മുങ്ങിനിൽക്കുന്ന കോൺഗ്രസ്സും പാർലമെന്ററി ജനാധിപത്യത്തിൽ ഒരിക്കലും വിശ്വാസംപുലർത്തിയിട്ടില്ലാത്ത കമ്മ്യൂണിസ്റ്റുകളും ഒരുപോലെ അംഗീകരിക്കുന്നുവത്രേ. ഭരിക്കുന്ന ഗവൺമെന്റിനും. അവരെ താങ്ങുന്ന കോൺഗ്രസ്സ് കമ്മ്യൂണിസ്റ്റുകൾക്കും ഒരേയൊരു പൊതുപരിപാടിയേ ഉണ്ടായിരുന്നുള്ളൂ. ബി.ജെ.പി.യെ അധികാരത്തിൽ വരുത്താതിരിക്കുക. ശ്രീ. നരസിംഹറാവു അത് പച്ചയായിത്തന്നെ പറഞ്ഞു, പരസ്യമായിട്ട്. ഈ ഒരു മിനിമം പരിപാടി നടപ്പിലാക്കാനാണ് കോഴിയും കുറുക്കനുംപോലെ, ആടും ചെന്നായുംപോലെ, കീരിയും പാമ്പുംപോലെ പ്രവർത്തിച്ചിരുന്ന പാർട്ടികൾ ഒന്നിച്ചുകൂടിയത്. ഈ കൂട്ടുകെട്ടിനാണുപോലും ഇന്ത്യയിലെ ജനങ്ങൾ ഭരിക്കാൻ കല്പന നൽകിയിരിക്കുന്നത്. പ്രാദേശിക പ്രശ്നങ്ങളുടെ അടിസ്ഥാനത്തിൽ, പ്രാദേശിക വൈരങ്ങളുടെ അടിസ്ഥാനത്തിൽ കേവലം നിഷേധാത്മകമായ വോട്ടിൽ ജയിച്ചുവന്നവർ ഒന്നിച്ചുചേർന്ന് പറയുന്നു ഇന്ത്യ ഭരിക്കാൻ ജനങ്ങൾ തങ്ങൾക്ക് കൽപ്പന നൽകിയിരിക്കുന്നുവെന്ന്. ജയലളിതയുടെ സ്വേച്ഛാധിപത്യത്തെക്കാൾ ഭേദം കരുണാനിധിയുടെ അഴിമതിയാണെന്ന് തമിഴ്നാട്ടുകാർ വിധിയെഴുതി. റാവുവിനെതിരായി മൂപ്പനാർക്ക് വോട്ടുനൽകി. ഇതൊന്നുംതന്നെ. ഒന്നിച്ചുകൂടി ഇന്ത്യ ഭരിക്കാൻ ജനങ്ങൾ ഇവർക്കു നൽകിയ ഇണ്ടാസല്ല. അങ്ങനെയാണെന്നു വിശ്വസിപ്പിക്കാൻ ശ്രമിക്കുന്നത് തികഞ്ഞ ജനവഞ്ചനയാണ്; ജനവിരുദ്ധ നടപടിയാണ്.

## പ്രാദേശിക പാർട്ടികളുടെ കൂട്ടുകെട്ട്

**ദേ**വഗൗഡാഗവൺമെന്റിലെ എല്ലാ പാർട്ടികളും പ്രാദേശിക പാർട്ടികളാകുന്നു. പ്രാദേശിക പാർട്ടികൾ ഒന്നിച്ചുകൂടിയാൽ ഇന്ത്യനാവുകയില്ല. ശുദ്ധഭോഷ്കാണ് ബീഹാറിയും, തെലുങ്കനും, തമിഴനും കൂടിയാൽ ഇന്ത്യനാകുമെന്ന വാദം. പ്രാദേശികവീക്ഷണം എപ്പോഴും സങ്കുചിതമായിത്തന്നെയിരിക്കും. പതിനഞ്ചു പരസ്പരവിരുദ്ധ സങ്കുചിത വീക്ഷണങ്ങൾ ചേർന്നാൽ അത് ദേശീയ വീക്ഷണമാവില്ല. ദേവഗൗഡ മന്ത്രിസഭയ്ക്ക് ദേശീയവീക്ഷണമുണ്ടാവുക സാധ്യമല്ല. "ഞാൻ തമിഴൻ. തമിഴ്നാടിന്റെ താത്പര്യം സംരക്ഷിക്കുന്നതാണ് എന്റെ കടമ" കൂട്ടുമന്ത്രിസഭയിലെ ഒരു തമിഴ്നാട് മന്ത്രി പ്രസ്താവിച്ചു. ശുദ്ധനായതുകൊണ്ട് അദ്ദേഹം സത്യം വിളിച്ചുപറഞ്ഞു. മറ്റു മഹാന്മാർ പറയുകയില്ല, പ്രവർത്തിക്കുകമാത്രം ചെയ്യും. പ്രത്യേക പ്രദേശങ്ങളെ പ്രതിനിധാനം ചെയ്യുന്ന മന്ത്രിമാർ ഈ മനോഭാവം വച്ചുപുലർത്തുകയും, അതിന്റെ അടിസ്ഥാനത്തിൽ പ്രവർത്തിക്കുകയും ചെയ്താൽ (അങ്ങനെയല്ലാതെ ഇവർക്കു സാധ്യമല്ല എന്നതാണു സത്യം) ഇന്ത്യ എന്ന സ്വത്വം അതിവേഗം അപ്രത്യക്ഷമാകും. പ്രാദേശികങ്ങൾക്ക് പ്രദേശം വിട്ടുയരാൻ സാധ്യമല്ല എന്ന സത്യം നാം അംഗീകരിക്കുക.

ഈ കൂട്ടുകെട്ട് മതേതരമാണത്രേ. മതേതരത്വത്തിന് കോൺഗ്രസ്സും കമ്മ്യൂണിസ്റ്റുകളും മതന്യൂനപക്ഷ മൗലികവാദികളും നൽകുന്ന അർത്ഥം 'ബി.ജെ.പി.വിരുദ്ധം' എന്നാണ്. 'ഹിന്ദു' എന്ന പദം കേട്ടാൽ ഇവർക്ക് ഹാലിളകും. 'ഹിന്ദു' എന്നാൽ 'മതവാദി' എന്നാണ് ഇവരുടെ നിഘണ്ടുവിലെ അർത്ഥം. മുസ്ലീമോ ക്രിസ്ത്യാനിയോ മറ്റു മതക്കാരോ മതവാദികളല്ല. അവർ ന്യൂനപക്ഷക്കാർ. അവരുടെ മതമൗലികതയെ അംഗീകരിക്കുക, അത് ന്യൂനപക്ഷാവകാശത്തിന്റെ ഭാഗമാണ്. കോൺഗ്രസ്സുകാരുടെയും കമ്മ്യൂണിസ്റ്റുകാരുടെയും ഈ മതേതര നിലപാടാണ് യഥാർത്ഥത്തിൽ ഇന്ത്യയിൽ മതമൗലിക പ്രവണതകൾക്ക് വളംവച്ചത്. യഥാർത്ഥ ഹിന്ദു ഒരിക്കലും മതവാദിയാവുകയില്ല. അഹം ബ്രഹ്മാസ്മി എന്ന മന്ത്രത്തിൽ മതമൗലികതയില്ല. മതം പോലുമില്ല. മതം ഓരോ മനുഷ്യന്റെയും സ്വകാര്യമാണെന്നാണ് ഭാരതം കരുതിപ്പോന്നിട്ടുള്ളത്. മതത്തിന്റെ അടിസ്ഥാനത്തിൽ കൂട്ടുചേർന്ന് മനുഷ്യനെ ചൂഷണം ചെയ്യുക എന്നത് ഭാരതത്തിന്റെ സംസ്കാരമല്ല. അത് വിദേശത്തുനിന്നു വന്നതാണ്. പാശ്ചാത്യ മതേതരത്വ സങ്കല്പത്തിന് ഇന്ത്യയിൽ പ്രസക്തിയില്ലാത്തത് പാശ്ചാത്യ മത സങ്കല്പമല്ല ഇന്ത്യയുടേത് എന്നതുകൊണ്ടുതന്നെയാണ്. രാഷ്ട്രീയത്തിലായാലും മതത്തിലായാലും പ്രമാണം തേടി കിഴക്കും പടിഞ്ഞാറും ഓടുന്ന കമ്മ്യൂണിസ്റ്റുകാർക്കും കോൺഗ്രസ്സുകാർക്കും (പണ്ഡിറ്റ് നെഹ്റുവിന്റെ പാശ്ചാത്യ ലിബറൽ സങ്കല്പങ്ങൾ ഗാന്ധിജിയുടെ ഭാരതീയ സങ്കല്പങ്ങൾക്ക് കടകവിരുദ്ധമായിരുന്നുവെന്നറിയുക) ഭാരതീയ സങ്കല്പങ്ങളെ അറിയാനാവില്ല. അറിഞ്ഞാലും അവർക്ക് ദഹിക്കില്ല. അതുകൊണ്ടാണ് റാവുവും ചാറ്റർജിയും ഒരേ സ്വരത്തിൽ ഒരേ അർത്ഥത്തിൽ മതത്തെയും മതേതരത്വത്തെയും പറ്റി സംസാരിക്കുന്നത്.

ഇന്ത്യ എന്ന രാഷ്ട്രത്തെപ്പറ്റി. അതിന്റെ ഭാവിയെപ്പറ്റി അങ്കലാപ്പുള്ളവർ ഇന്ത്യാക്കാരെ ഏവരേയും ഒരേ അധികാരാവകാശമുള്ള പൗരന്മാരായി കാണണം. ഇവിടെ ന്യൂനപക്ഷവും ഭൂരിപക്ഷവുമില്ല. ഹിന്ദുവും മുസ്ലീമും ഇല്ല. അതുകൊണ്ടാണ് പൊതുവായ ഒരു സിവിൽ നിയമസംഹിതയെപ്പറ്റി പറയുന്നത്. ഏവർക്കും ബാധകമായ ഒരേ നിയമമില്ലെങ്കിൽ പിന്നെ സമത്വം എന്നതിനർത്ഥമില്ല. പിന്നോക്കാവസ്ഥയുണ്ട്. പക്ഷേ. ജാതിയും മതവും നോക്കിയല്ല പിന്നോക്കമോ. മുന്നോക്കമോ എന്നു തീരുമാനിക്കേണ്ടത്. ജാതിയുടെയും മതത്തിന്റെയും അടിസ്ഥാനത്തിൽ ഒന്നിച്ചുകൂടി രാഷ്ട്രീയ ചൂഷണം നടത്തുന്ന ജാതിമത സംഘടനകൾ അവ ഏതുതന്നെയായാലും രാജ്യസ്നേഹികളല്ല. ഇതു പറയാൻ കോൺഗ്രസ്സിനോ കമ്മ്യൂണിസ്റ്റ് പാർട്ടികൾക്കോ സാധ്യമല്ല. കാരണം, ഇവർ ജാതിയെയും മതത്തെയും ചൂഷണം ചെയ്ത് വീർത്തുവളർന്നവരാണ്. ഇന്നും അങ്ങനെ വളർന്നുകൊണ്ടിരിക്കുന്നവരാണ്. സകല ജാതിമത സംഘടനകളും ചേർന്ന് മതേതരരാണ് തങ്ങൾ എന്ന് വിളിച്ചുകൂവിയാൽ അവ മതേതരങ്ങളാവില്ല. വ്യക്തിനിയമമെന്നതിന്റെ പേരിൽ മുതലെടുപ്പു നടത്തുന്നവർ അവകാശപ്പെടുന്നത് അത് ദൈവദത്തമാണെന്നാണ്. 'അപൗരുഷേയം' എന്ന ആശയം ഭാരതീയമാകുന്നു. ദേവതുല്യരായ മഹാമാനുഷർ നൽകിയിട്ടുള്ള ആദേശങ്ങളെയാണ് അപൗരുഷേയം അഥവാ ദൈവദത്തം എന്ന് വിശേഷിപ്പിക്കുന്നത്. പക്ഷേ, ഈ ആദർശങ്ങൾക്ക് രണ്ടു ഭാഗങ്ങളുണ്ടെന്ന കാര്യം നാം മറക്കാതിരിക്കുക. ഒന്ന്, സനാതന സത്യത്തെ ആവിഷ്കരിക്കുന്നത്. മറ്റേത് കാലികമാത്രപ്രാധാന്യമുള്ളത്. ഈ നിത്യാനിത്യ വസ്തുവിവേകജ്ഞാനമാണ് പിൻതലമുറയ്ക്കുണ്ടാകേണ്ടത്. അതാണ് ഇന്ന് നമുക്കു നഷ്ടപ്പെട്ടിരിക്കുന്നതും. കാലാനുസൃതമല്ലാത്ത പഴഞ്ചൻ നിയമങ്ങളെ ദൈവദത്തമെന്ന പേരിൽ മുറുകെ പുണരുന്നതും അതിനുവേണ്ടി കുരിശുയുദ്ധം നടത്തുന്നതുമാണ് മതമൗലികതയെ പോഷിപ്പിക്കുന്നത്. നമ്മുടെ എല്ലാ മതസംഘടനകളും മതമൗലിക സംഘടനകളാകുന്നത് അവയെ പ്രോത്സാഹിപ്പിക്കാൻ രാഷ്ട്രീയ പാർട്ടികൾ ഉണ്ട് എന്നതുകൊണ്ടും കൂടിയാണ്.

ദേവഗൗഡ മന്ത്രിസഭയിലെ എത്ര പാർട്ടികളാണ് മതേതര പാർട്ടികൾ എന്ന് ചോദിച്ചുപോയാൽ ചോദിക്കുന്നവർ ഹിന്ദുവാദികളായി മുദ്രകുത്തപ്പെടും. യഥാർത്ഥ മതേതരവാദികളെ മതമൗലികവാദികളെന്ന് മുദ്രയടിക്കേണ്ടത് കോൺഗ്രസ്സിന്റെയും കമ്മ്യൂണിസ്റ്റിന്റെയും ആവശ്യമാണ്. കാരണം, നേരത്തേ പറഞ്ഞതുപോലെ അവർ കൊഴുത്തുതടിക്കുന്നത് യഥാർത്ഥ മതമൗലികത നൽകുന്ന വളം കൊണ്ടാകുന്നു.

പരസ്പരം കടിച്ചുകീറാൻ നിന്നിരുന്ന. കർട്ടനു പിന്നിൽ ഇപ്പോഴും അങ്ങനെ നിൽക്കുന്ന. സങ്കുചിത പ്രാദേശിക വീക്ഷണം മാത്രം വച്ചുപുലർത്തുന്ന. സാമാന്യനായൊരു വൈരിയെ സങ്കല്പിച്ച് അവർക്കെതിരേ പൊരുതാൻ കച്ചകെട്ടിനിൽക്കുന്ന വാമനന്മാരുടെ കൂട്ടായ്മയത്രേ ദേവഗൗഡ മന്ത്രിസഭ. ഇവർക്ക് ദേശീയവീക്ഷണമില്ല, ജനാധിപത്യ സംസ്കാരമില്ല. ഇവർ യഥാർത്ഥ മതേതരത്വത്തിൽ വിശ്വസിക്കുന്നവരുമല്ല. ഈ പ്രാദേശിക കക്ഷികളുടെ കൂട്ടുഭരണം. കേന്ദ്രഭരണം കേന്ദ്ര ഗവൺമെന്റിനെയോ ഫെഡറൽ സംവിധാനത്തെയോ ശക്തിപ്പെടുത്തുകയില്ല. ഈ കൂട്ടായ്മ ഇന്ത്യൻ രാഷ്ട്രത്തിന്റെ ശിഥിലീകരണത്തിന്റെ ആരംഭത്തെ കുറിക്കുകകൂടി ചെയ്യുന്നു.



ഇ.എം.എസ്സിന്റെ നായകത്വത്തിൽ കേരള സർക്കാർ ഇപ്പോൾ നടപ്പാക്കിത്തുടങ്ങിയിരിക്കുന്ന "ജനകീയാ"സൂത്രണ ഉദ്യമത്തെ കഠിനമായി വിമർശിക്കുന്നവരിൽ പ്രധാനിയാണ് കെ.പി.സി.സി പ്രസിഡന്റ് വയലാർ രവി. ഒന്നാം പഞ്ചവത്സരപദ്ധതി മുതൽതന്നെ ജനപങ്കാളിത്തം ഉറപ്പുവരുത്തിക്കൊണ്ടുള്ള സമീപനമായിരുന്നുവെന്നു ചരിത്രം സാക്ഷിയാക്കി രവി വാദിക്കുന്നു. എന്നാൽ ഇപ്പോഴത്തെ "ജനകീയ" ഉദ്യമമാകട്ടെ. മാർക്സിസ്റ്റ് പാർട്ടി തീരുമാനിക്കുന്നവരെ സ്റ്റഡി ക്ലാസ്സെടുക്കാൻ പഞ്ചായത്തുകളിലേക്കു പറഞ്ഞുവിടുന്ന രാഷ്ട്രീയാഭ്യാസം മാത്രമാണെന്നും, തോക്കിൻകുഴലിൽ ജനങ്ങളെ ഒതുക്കിനിർത്തിക്കൊണ്ടു മുക്കാൽ നൂറ്റാണ്ടുകാലം നടപ്പാക്കിയിട്ടും തകർന്നുപോയ കമ്മ്യൂണിസ്റ്റ് സാമ്രാജ്യത്തിന്റെ പ്രേതശബ്ദമാണെന്നും രവി തുറന്നടിക്കുന്നു.



വയലാർ രവി

# ഇത് സോവിയറ്റ് വികസന പ്രേതത്തിന്റെ ശബ്ദം



**ദാ**രിദ്ര്യത്തിലേക്കു പിറന്നുവീണ ഇന്ത്യൻ സ്വാതന്ത്ര്യത്തിന് 50 വയസ്സു പൂർത്തിയാവുകയാണ്. ജനാധിപത്യ അടിത്തറയിൽ വേരുറച്ചതാണ് ഇന്ത്യൻ രാഷ്ട്രീയം. കഴിഞ്ഞ 50 വർഷക്കാലത്തെ സാമൂഹിക സാമ്പത്തിക വളർച്ചയ്ക്കു വഴിയൊരുക്കിയതാകട്ടെ, ജവഹർലാൽ നെഹ്റു നയിച്ച ആസൂത്രണ പ്രക്രിയയും!

ദേശീയ വിമോചന മുന്നേറ്റം ഒരു തീജ്ജ്വാലയായി നാടെങ്ങും കത്തിപ്പടർന്നപ്പോഴും സമരനായകർക്ക് സ്വതന്ത്ര ഇന്ത്യയെക്കുറിച്ചു വ്യക്തമായ കാഴ്ചപ്പാടുണ്ടായിരുന്നു. ആസൂത്രിത സമ്പദ് വ്യവസ്ഥയാണ് ഇന്ത്യയ്ക്കാവശ്യമെന്ന് ഒരു സോഷ്യലിസ്റ്റായ നെഹ്റു വിശ്വസിച്ചിരുന്നു. 1939-ൽ കോൺഗസ്സ് പ്രസിഡന്റായ സുഭാഷ് ചന്ദ്രബോസ് രൂപീകരിച്ച നാഷണൽ പ്ളാനിംഗ് ബോർഡിന്റെ ചെയർമാൻ നെഹ്റുവായിരുന്നു. ഇതിന്റെ തുടർച്ചയാണ് 1950-ൽ രൂപീകരിച്ച പ്ളാനിംഗ് കമ്മിഷൻ.

ആസൂത്രണം ബഹുമുഖമായ വികസനപ്രക്രിയയാണ്. എന്നാൽ ഗ്രാമവികസനം എന്ന അടിസ്ഥാനത്തിലാണ് ഇന്നു പലരും ആസൂത്രിതപദ്ധതിയെ വിലയിരുത്തുന്നത്. കേരളത്തിൽ ഇന്നു പ്രചരിപ്പിക്കുന്ന ജനകീയ ആസൂത്രണമെന്ന പ്രചാരണത്തിന്റെ ഉറവിടവും ഈ വിചാരംതന്നെ.

പ്ളാനിംഗ് ബോർഡ് പ്രസിദ്ധപ്പെടുത്തിയ 'ജനകീയ പദ്ധതി' എന്ന ലഘുലേഖയിൽ ഒന്നാം പേജിലെ വിമർശനം നോക്കുക:

1. വികസനപദ്ധതികൾ സംബന്ധിച്ച കാര്യങ്ങളെല്ലാം ആദ്യം കേന്ദ്രത്തിലും തുടർന്ന് സംസ്ഥാനതലസ്ഥാനത്തും തീരുമാനങ്ങളെടുത്ത് വിവിധ വകുപ്പുകൾ വഴി നടപ്പാക്കുകയാണു ചെയ്തത്.

2. ആസൂത്രണം അതിന്റെ പ്രയോഗത്തിൽ വിവിധ വകുപ്പുകളുടെ പരസ്പരബന്ധമില്ലാത്ത സ്കീമുകൾ തയ്യാറാക്കലായി അധഃപതിച്ചു. സ്ഥല-ജല വിഭവങ്ങളുടെ സാദ്ധ്യതകളെയും അവയുടെ വിനിയോഗപ്രവർത്തനങ്ങളെയും സമഗ്രമായി കണ്ടു പരിപാടികൾ തയ്യാറാക്കുന്നതിനു പകരം. ഡിപ്പാർട്ടുമെന്റലിസമായിത്തീർന്നു ഇന്ത്യൻ ആസൂത്രണത്തിന്റെ മുഖമുദ്ര.

ഈ വിമർശനങ്ങൾ യാഥാർത്ഥ്യങ്ങളുമായി

പൊരുത്തപ്പെടാത്ത രാഷ്ട്രീയപ്രചാരണമാണെന്നു ചരിത്രം വ്യക്തമാക്കുന്നുണ്ട്. വിഭജനത്തിന്റെ ദുരന്തവും. കമ്മ്യൂണിസ്റ്റുകാരുടെ കൽക്കട്ടാ തീസിസും കലാപവും നാട്ടുരാജ്യങ്ങളുടെ പ്രശ്നങ്ങളുമൊക്കെ നേരിട്ടുകൊണ്ട്. 1952-ലെ ഒന്നാം പൊതുതിരഞ്ഞെടുപ്പു പ്രഖ്യാപിക്കുമ്പോൾ ഒന്നാം പദ്ധതി തുടങ്ങിക്കഴിഞ്ഞിരുന്നു. ഇന്ത്യൻ ആസൂത്രണത്തിന്റെ ചരിത്രം പൊതുവായോന്ന് ഓർമ്മിക്കുന്നത് ഇവിടെ അസ്ഥാനത്താവുകയില്ല.

ഒന്നാം പദ്ധതിയുടെ അടങ്കൽ 2,600 കോടി രൂപയായിരുന്നു. വിദേശസഹായം വെറും 9 ശതമാനം മാത്രവും. ശുഷ്കമെങ്കിലും ഒന്നാം പദ്ധതി വിജയമായിരുന്നു. കാർഷിക മേഖലയ്ക്കു മുൻതൂക്കം നല്കിയ പദ്ധതി സമ്മിശ്ര സമ്പദ് വ്യവസ്ഥയ്ക്കു തുടക്കമിടുകയുണ്ടായി. 1948-ലെ ഒന്നാമത്തെ വ്യവസായ നയപ്രഖ്യാപനത്തിന്റെ അടിസ്ഥാനത്തിലാണ് പദ്ധതിയിൽ വ്യവസായമേഖലയെ പരിപോഷിപ്പിച്ചത്.

രണ്ടാം പദ്ധതിയുടെ രൂപരേഖ തയ്യാറാക്കുമ്പോൾ ഇന്ത്യയുടെ രാഷ്ട്രീയചിന്തയിൽ മാറ്റങ്ങൾ വന്നുകഴിഞ്ഞിരുന്നു. കോൺഗ്രസ്സിന്റെ ആവഡി സമ്മേളനം ഇന്ത്യയുടെ ലക്ഷ്യം സോഷ്യലിസ്റ്റ് മാതൃകാസമൂഹമാണെന്നു പ്രഖ്യാപിക്കുകയുണ്ടായി. ഈ ലക്ഷ്യപ്രഖ്യാപനം അംഗീകരിച്ചുകൊണ്ട് 1954-ൽ പാർലമെന്റ് അംഗീകരിച്ച പ്രമേയത്തിൽ ഇങ്ങനെ പറയുന്നു:

1. ഒരു സോഷ്യലിസ്റ്റ് മാതൃകയിലുള്ള സമൂഹം കെട്ടിപ്പടുക്കുന്നതായിരിക്കണം സാമ്പത്തികനയത്തിന്റെ ലക്ഷ്യം.

2. ഈ ലക്ഷ്യത്തിലേക്ക് എത്തിച്ചേരുന്നതിനു സാമ്പത്തികപ്രക്രിയയുടെ ആക്കം വർദ്ധിപ്പിക്കുകയും. പ്രത്യേകിച്ചു വ്യവസായ വികസനം പരമാവധി ത്വരിതപ്പെടുത്തുകയും വേണം.

**ഒന്നാം പദ്ധതി മുതൽ വളർച്ച പ്രഖ്യാപിച്ച വികസനപ്രക്രിയയ്ക്കു ജനപങ്കാളിത്തം ഉറപ്പു വരുത്തുന്ന പരിപാടികൾ ഫലപ്രദമായി നടപ്പിലാക്കുന്നതിന്റെ ഭാഗമാണ് പഞ്ചായത്തീരാജ്. പഞ്ചായത്തീരാജ് സംവിധാനത്തെ കൂടുതൽ ശക്തിപ്പെടുത്തുന്നതിനു പകരം ആസൂത്രണ ബോർഡ് നിയമിക്കുന്ന ഒരുപറ്റം പാർട്ടി പ്രവർത്തകരെ പഞ്ചായത്തുകളുടെമേൽ അടിച്ചേല്പിക്കുന്നത് ജനാധിപത്യത്തെ കശാപ്പു[illegible]തന്നെയാണ്.**

1956-ൽ രണ്ടാം പഞ്ചവത്സര പദ്ധതിക്കു തുടക്കമിടുമ്പോൾ ലക്ഷ്യബോധമുള്ള ഒരു രാഷ്ട്രത്തിന്റെ നിശ്ചയദാർഢ്യം വ്യക്തമായിരുന്നു. 7,200 കോടി രൂപ അടങ്കൽ നിശ്ചയിച്ച പദ്ധതിയിൽ 4,800 കോടി രൂപ നീക്കിവച്ചത് പൊതുമേഖലയ്ക്കാണ്. രണ്ടാം പദ്ധതിയുടെ സമീപനരേഖയിൽ നാലു കാര്യങ്ങൾ പ്രഖ്യാപിക്കുകയുണ്ടായി:

1. ദേശീയ വരുമാനത്തിൽ ഗണ്യമായ വർദ്ധനവുണ്ടാക്കി രാജ്യത്തെ ജീവിത നിലവാരം ഉയർത്തുക.

2. അടിസ്ഥാന വൻകിട വ്യവസായങ്ങളിലൂടെ വളരെവേഗത്തിൽ വ്യവസായവൽക്കരണം നടത്തുക.

3. വിപുലമായി തൊഴിലവസരങ്ങൾ സൃഷ്ടിക്കുക.

4. സമ്പത്തിലും വരുമാനത്തിലുമുള്ള അന്തരം കുറയ്ക്കുകയും സാമ്പത്തിക അധികാരം കൂടുതൽ അഭികാമ്യമായി പങ്കിടുകയും ചെയ്യുക. ജനങ്ങളുടെ പങ്കാളിത്തം ഉറപ്പുവരുത്തുന്നതിനു പഞ്ചായത്തുകളുടെ പ്രവർത്തനത്തെ ശക്തിപ്പെടുത്തുന്നതിനെക്കുറിച്ചു രണ്ടാം പദ്ധതിയിൽ വ്യക്തമായ നിർദ്ദേശങ്ങളുണ്ട്. ഗ്രാമവികസനത്തിന് അടിസ്ഥാന ഘടകമായി പഞ്ചായത്തുകളെ നിലനിർത്തുകയും പ്രവർത്തനത്തിനാവശ്യമായ സാമ്പത്തികസഹായം നല്കാൻ സംസ്ഥാന സർക്കാരുകൾ മുൻകൈയെടുക്കുകയും വേണമെന്നാണ് പ്രധാന നിർദ്ദേശം. അതോടൊപ്പം സംസ്ഥാനങ്ങൾ പദ്ധതി തയ്യാറാക്കുമ്പോൾ ജില്ലാ അടിസ്ഥാനത്തിൽ തയ്യാറാക്കുന്ന പ്ലാനുകൾ അടിസ്ഥാനരേഖയായിരിക്കണം എന്നും നിർദ്ദേശിച്ചിരുന്നു. കേന്ദ്ര സഹായത്തോടെ ആരംഭിച്ച നാഷണൽ എക്സ്റ്റൻഷൻ സ്കീമും, കമ്മ്യൂണിറ്റി ഡെവലപ്മെന്റ് സ്കീമും ജില്ലാ ആസൂത്രണത്തിന്റെ ഭാഗമായി പ്രാധാന്യം നേടുകയുണ്ടായി.

ഇന്ത്യയെ 5011 ബ്ളോക്കുകളായി തിരിച്ച് ജനപങ്കാളിത്തം കൂടുതൽ ഉറപ്പുവരുത്തുകയും ആസൂത്രണത്തിനു വ്യാപകവും ജനകീയവുമായ അടിത്തറ പാകുകയുമാണ് സർക്കാർ ചെയ്തത്. വികസന ബ്ളോക്കുകളിലെ-തിരഞ്ഞെടുക്കപ്പെട്ട സമിതികൾ ബ്ളോക്കിലെ വികസനകാര്യങ്ങൾ ചർച്ചചെയ്തു തീരുമാനിക്കുന്ന പ്രക്രിയ ശക്തിപ്രാപിച്ചത് 1976-ലാണ്. ഐ.ആർ.ഡി.പി പദ്ധതികൾ ബ്ളോക്കുവഴി നടപ്പിലാക്കാനുള്ള ഇന്ദിരാഗാന്ധിയുടെ തീരുമാനം ഗ്രാമവികസനത്തെ ത്രസിപ്പിക്കുകയും ഗ്രാമങ്ങളിൽ ജനജീവിതം കൂടുതൽ സമ്പന്നമാക്കുകയും ചെയ്തത് ഈ കാലയളവിലാണ്.

ഒന്നു മുതൽ നാലുവരെയുള്ള പദ്ധതികൾ പലപ്പോഴും പ്രതിസന്ധികളെ നേരിട്ടിട്ടുണ്ട്. പാകിസ്ഥാനുമായുള്ള രണ്ടു യുദ്ധങ്ങളും. ചൈനീസ് യുദ്ധവും പദ്ധതികൾക്ക് ഏറെ ആഘാതമാണ്. എന്നിട്ടും 1967-ൽ തുടക്കമിട്ട ഹരിതവിപ്ളവം ഇന്ത്യയെ ഭക്ഷ്യ സ്വയംപര്യാപ്തതയിൽ എത്തിക്കുകയുണ്ടായി. ഈ വർഷം അരി, ഗോതമ്പ് കയറ്റുമതിയിൽനിന്നു ലഭിച്ചത് 11,000 കോടിയുടെ വിദേശനാണ്യമാണ്. 36 കോടിയിൽനിന്നും 94 കോടിയിലേക്ക് ജനസംഖ്യ പെരുകിയപ്പോഴും ഭക്ഷ്യധാന്യം കയറ്റുമതി ചെയ്യുന്ന രാജ്യങ്ങളുടെ പട്ടികയിൽ ഇന്ത്യ സ്ഥാനം നേടിയത് നമ്മുടെ ആസൂത്രണത്തിന്റെ വിജയഗാഥയാണ്.

1956-ലെ വ്യവസായ നയപ്രഖ്യാപന പ്രമേയത്തിൽ സമ്പദ്ഘടനയിൽ പൊതുമേഖലയുടെ നിർണ്ണായകമായ പങ്കു വ്യക്തമാക്കിയിട്ടുണ്ട്. ലാഭം തേടിപ്പോകുന്ന സ്വകാര്യമേഖല അറച്ചു നില്ക്കുന്നിടത്ത് അടിസ്ഥാനമേഖലകളിലും വ്യവസായശക്തി ഉറപ്പിക്കാനാണ് പൊതുമേഖല ശ്രമിച്ചത്. പ്രാദേശിക അസന്തുലിതാവസ്ഥ കണക്കിലെടുത്തും സാമൂഹ്യലക്ഷ്യം മുൻനിർത്തിയുമാണ് പൊതുമേഖലയെ പുഷ്ടിപ്പെടുത്തിയത്. ഇന്നു പൊതുമേഖലയുടെ മൊത്തം മുതൽമുടക്ക് ഒരു ലക്ഷത്തി എഴുപത്തിമൂവായിരം കോടി രൂപയാണ്. ഒന്നാം പദ്ധതിയിൽ അഞ്ചെണ്ണത്തിൽ തുടങ്ങിയ പൊതുമേഖലാ സ്ഥാപനങ്ങൾ ഇന്ന് 245 എണ്ണമായി വളർന്ന് ഇന്ത്യൻ സമ്പദ്ഘടനയിൽ നിർണ്ണായകമായ സ്വാധീനം ചെലുത്തി നിലനില്ക്കുന്നു. പൊതുമേഖലാ സ്ഥാപനങ്ങൾ പദ്ധതിയുടെ ഭാഗമാണ്. പൊതുമേഖലയുടെ സംരക്ഷകരായി ചന്ദ്രഹാസമിളക്കുന്ന കമ്മ്യൂണിസ്റ്റ് പാർട്ടികൾതന്നെ പ്ളാനിംഗ് തെറ്റിപ്പോയി എന്നു പ്രചരിപ്പിക്കുന്നതു വിരോധാഭാസമാണ്.

രണ്ടാം പദ്ധതിയെത്തുടർന്നുള്ള ഓരോ പദ്ധതിയും വ്യവസായ വികസനത്തിന് ഊന്നൽ നല്കിയിട്ടുള്ളതായി കാണാം. വ്യവസായ വികസനം സാമ്പത്തികവളർച്ചയുടെ മുഖ്യ ഘടകമാണ്. സാമ്പത്തികവളർച്ച താഴേത്തലത്തിലേക്ക് എത്തിക്കാൻ സഹായിക്കുന്ന മുഖ്യ ഘടകമാണ് തൊഴിലവസരങ്ങൾ. വൻകിട വ്യവസായങ്ങൾ സൃഷ്ടിക്കുന്ന തൊഴിലവസരങ്ങളെക്കാൾ എത്രയോ മടങ്ങു വലുതാണ് ഗ്രാമ വ്യവസായ വികസനമെന്നു കാണാൻ കഴിയും. എന്നാൽ സംസ്ഥാനങ്ങൾ വൻകിട വ്യവസായങ്ങൾക്കായി മത്സരിച്ചു മല്ലിട്ടപ്പോൾ തളർന്നുപോയത് ചെറുകിട ഗ്രാമ വ്യവസായങ്ങളാണ്.

പദ്ധതികൾ കഴിയുന്തോറും ലക്ഷ്യത്തിൽനിന്ന് അകന്നുപോകുന്നുവെന്ന വിപത്ത് നെഹ്റുതന്നെ ചൂണ്ടിക്കാണിക്കുകയുണ്ടായി. പദ്ധതിയുടെ ഫലം വഴിവിടുകയും പണക്കാരൻ കൂടുതൽ പണക്കാരനാവുകയും, ദരിദ്രർ കൂടുതൽ ദരിദ്രരാകുകയും ചെയ്യുന്നുവെന്ന ആശങ്ക നെഹ്റു പരസ്യമായി പ്രകടിപ്പിക്കുകയുണ്ടായി. അഞ്ചാംപദ്ധതി രൂപീകരണത്തോടെ ദാരിദ്ര്യ നിർമ്മാർജ്ജനവും സ്വയംപര്യാപ്തതയും ലക്ഷ്യമായി പ്രഖ്യാപിച്ച് ഗ്രാമവികസനത്തിന് ഊന്നൽ നല്കുന്ന വിവിധ പരിപാടികൾ ആവിഷ്കരിക്കുകയുണ്ടായി. ഈ പരിപാടി നടപ്പിലാക്കുന്ന ഏജൻസികളായി പഞ്ചായത്തുകളെ ശക്തിപ്പെടുത്തണമെന്നു നിർദ്ദേശിക്കുകയും ചെയ്തു. ജില്ലാ അടിസ്ഥാനത്തിൽ ആസൂത്രണത്തെ ശക്തിപ്പെടുത്തി ഗ്രാമവികസനം ത്വരിതപ്പെടുത്തുക എന്ന സമീപനമാണ് അഞ്ചും, ആറും പദ്ധതികളിൽ സ്വീകരിച്ചത്. പഞ്ചായത്തുകളെ അടിസ്ഥാന യൂണിറ്റുകളായി നിശ്ചയിച്ച് വികസന പ്രവർത്തനവും തൊഴിലവസരവും സംയോജിപ്പിച്ചു മുന്നോട്ടു പോവുകയുണ്ടായി. ഐ.ആർ.ഡി.പി. ആർ.എൽ.ഇ.ജി.പി തുടങ്ങിയ വിവിധ പരിപാടികളുടെ ഗുണഭോക്താക്കളാണ് നമ്മുടെ ഗ്രാമീണജനതയെന്ന് ആർക്കാണ് അറിഞ്ഞുകൂടാത്തത്! ഈ പരിപാടികൾ നടപ്പിലാക്കുന്നതിൽ ജനപങ്കാളിത്തമില്ലാതിരുന്നുവെന്നു വാദിക്കുന്നതു കണ്ണടച്ച് ഇരുട്ടാക്കലാണ്.

(ശേഷം 60-ാം പേജിൽ)





ബാലകൃഷ്ണൻ

# കാണാപ്പുറങ്ങൾ



ശിവശങ്കരൻ ഞങ്ങളുടെ ഓഫീസിലേക്കു ട്രാൻസ്ഫറായി വന്നതാണ്. സ്റ്റേഷനിൽ വണ്ടിയിറങ്ങിയ പാടേ, കുളിക്കാതെ, മുഷിഞ്ഞ വസ്ത്രങ്ങൾ മാറ്റാതെ പെട്ടിയും പ്രമാണവുമായി ടാക്സി പിടിച്ച് നേരേ ഓഫീസിലേക്ക്. ടാക്സി ഡ്രൈവറുമായി കൂലിയെ സംബന്ധിച്ച് ശിവശങ്കരൻ വഴക്കുകൂടി. കൈയിൽ തൂക്കിപ്പിടിക്കുന്ന ചെറിയൊരു സ്യൂട്ട്കെയ്സിനു പത്തുരൂപ ലഗ്ഗേജ് ചാർജ്ജ് ഏതു നാട്ടിലെ റേറ്റാണെന്നു സർദാർജിയോടു കയർത്തു. മാത്രമല്ല. ടാക്സിക്കാരൻ എന്തെങ്കിലും ചീത്തവിളിക്കുന്നതിനുമുമ്പ് അയാളെ നാലു തെറികൊണ്ട് അഭിഷേകവും ചെയ്തു. അപ്പോൾ ശിവന്റെ സമരവീര്യം ഉണർന്നു.

"അബേ മദ്രാസീ, തേരീ...."

സർദാർജി ശിവശങ്കരന്റെ കൊങ്ങയ്ക്കു പിടിച്ച് ഒന്നുയർത്തി നിലത്തുവച്ചപ്പോഴേക്കും കാഴ്ചക്കാർ കൂടി.

ശിവശങ്കരൻ ഡൽഹിയിൽനിന്നും, ലക്നോവിൽനിന്നും, ഗ്വാളിയോറിൽനിന്നും പെറുക്കിയെടുത്തിരുന്ന ശുദ്ധമായ ഹിന്ദിയിൽ ടാക്സി ഡ്രൈവർമാരുടെ മര്യാദകെട്ട പെരുമാറ്റത്തെയും, പ്രത്യേകിച്ച് ഈ സർദാർജിയുടെ ആക്രമണത്തെയുംകുറിച്ചു ധാർമ്മികരോഷത്തോടെ അപലപിച്ചു. സർദാർജി ബോംബെയിലെ തെരുവുഭാഷയിലാണ് പ്രതിവചനം നല്കിയത്. നീണ്ടകാലത്തെ അകൽച്ചകൊണ്ട് അയാൾ അയാളുടെ ഭാഷ മറന്നുപോയിരുന്നു. മദ്രാസിയായ തന്റെ പ്രതിയോഗി ഭാഷയിൽ തന്നെ കടത്തിവെട്ടിയതായി അയാൾ ഒരുൾക്കിടിലത്തോടെ മനസ്സിലാക്കി. ആ അറിവ് അയാളെ ഒന്നു തളർത്തുകയും ശാന്തനാക്കുകയും ചെയ്തു. അവസാനം ലഗ്ഗേജ് ചാർജ്ജ് പത്തിൽനിന്ന് അഞ്ചാക്കിക്കുറച്ച് ഓഫീസിലെ പ്യൂൺ സൂര്യവൻഷി സംഗതി ഒത്തുതീർപ്പിലെത്തിച്ചു.

ശിവശങ്കരന്റെ ഓഫീസിലേക്കുള്ള പ്രവേശനവും ഏതാണ്ട് നാടകീയമായ രീതിയിലായിരുന്നു.

സ്യൂട്ട് കെയ്സ് വാതിലിന്റെ മറവിലേക്കു തള്ളിവച്ച്, ട്രാൻസ്ഫർ ഓർഡറും മറ്റു രേഖകളും സൂക്ഷിക്കുന്ന പ്ളാസ്റ്റിക്ക് ബാഗ് കക്ഷത്തിലിറുക്കിപ്പിടിച്ച് ഇടവും വലവും നോക്കാതെ വിശാലമായ ഹാൾ മുറിച്ചുകടന്ന് നേരേ എന്റെ മുറിയിലേക്ക്. ശത്രുപാളയത്തിലൂടെ ഓടി രക്ഷപ്പെട്ടുവന്ന ഒരു ഭടന്റെ ഭാവമായിരുന്നു, ശിവശങ്കരന്.

ഞാൻ അയാളോട് ഇരിക്കാൻ പറഞ്ഞു.

കസേരയിൽ പകുതി അമർന്നിരുന്നുകൊണ്ട് ശിവശങ്കരൻ കിതപ്പിനിടയിൽ ചോദിച്ചു.

"സർ ഇവിടെ ശത്രുക്കളുണ്ടോ?"

"ശത്രുക്കളോ, ആർക്ക്?"

"എനിക്കുതന്നെ സർ....."

"അതിനു നിങ്ങളെ ഇവിടെ ആരും അറിയില്ലല്ലോ?"

"അറിയണോ സർ? ശത്രുതയ്ക്ക് അറിവും പരിചയവും വേണ്ടല്ലോ. നമ്മുടെ അതിർത്തിക്കപ്പുറത്തുള്ളവരല്ലേ പലപ്പോഴും നമ്മുടെ ശത്രുക്കൾ? അല്ലെങ്കിൽ ഇന്നു കാലത്ത് എന്നെ ഇവിടെ കൊണ്ടുവന്ന ടാക്സി ഡ്രൈവർ എന്നെ ആക്രമിക്കുവാൻ ഒരുങ്ങണമായിരുന്നോ?"

ശിവശങ്കരൻ കാലത്തു നടന്നതെല്ലാം വിശദാംശങ്ങളോടെ എനിക്കു പറഞ്ഞുതന്നു. അപ്പോഴേക്കും ഏതാണ്ട് അരമണിക്കൂർ കഴിഞ്ഞു. എനിക്ക് അത്യാവശ്യമായി ചെയ്തുതീർക്കേണ്ട പല ജോലികളുമുണ്ട്. ശിവശങ്കരനോടു പറയാനുള്ളതു വേഗം പറഞ്ഞു സ്ഥലം വിടാൻ പറഞ്ഞാൽ ഞാൻ അയാളുടെ രണ്ടാമത്തെ ശത്രുവാകും. ആളിന്റെ മട്ടും മാതിരിയും കണ്ടിട്ട് ഞങ്ങൾ തമ്മിൽ അധികം വൈകാതെ ഉടക്കാനുള്ള എല്ലാ സാദ്ധ്യതകളുമുണ്ട്. ഹെഡ്ഡോഫീസിൽനിന്നു മാത്തൂർ വിളിച്ചു പറഞ്ഞിരുന്നു,

"നിങ്ങളുടെ ഓഫീസിലേക്ക് ഒരു സാമ്പിൾ സാധനത്തെ പറഞ്ഞുവിടുന്നുണ്ട്. സൂക്ഷിച്ചു കൈകാര്യം ചെയ്യേണ്ട കെയ്സാണ്."

മാത്തൂരിന്റെ മുന്നറിയിപ്പ് എനിക്കു പിടിച്ചില്ല.

"നിങ്ങൾക്കു വേണ്ടാത്തതൊക്കെ വലിച്ചെറിയാനുള്ള ചവറ്റുകുട്ടയാണോ ഈ ഓഫീസ്?"

"ഞങ്ങൾ മനഃപൂർവ്വം ചെയ്യുന്നതല്ല, സ്നേഹിതാ. പൊറുതിമുട്ടിയിട്ടാണ്. ഇയാൾ ഒരു ട്രാൻസ്ഫർ ചോദിച്ചുതുടങ്ങിയിട്ടു കാലം കുറച്ചായി. അതു കൊടുക്കാത്തതുകൊണ്ട് സൈക്കിക്കായി മാറേണ്ട എന്നു കരുതി ദയാപൂർവ്വം ചെയ്തതാണ്. ആൾ പാവമാണ്. ജോലിയൊക്കെ സുന്ദരമായി ചെയ്യും. എങ്കിലും ഒരു കണ്ണുവേണം."

ശിവശങ്കരൻ എന്റെ മുറിയുടെ സംവിധാനവും, മേശപ്പുറത്തു വച്ചിരിക്കുന്ന പൂക്കളും, മുകൾത്തട്ടിലെ ചിത്രപ്പണികളും ചുമരിൽത്തൂങ്ങുന്ന ഹുസൈന്റെ മാധുരിദീക്ഷിത് പെയിന്റിംഗുമെല്ലാം സശ്രദ്ധം വീക്ഷിക്കുകയായിരുന്നു.. പൊടുന്നനേ, അസ്ത്രം തൊടുക്കുന്നതുപോലെ ഒരു ചോദ്യം.

"സർ, ഈ പൂക്കളൊക്കെ ചെക്ക് ചെയ്തിട്ടാണോ ഇവിടെ കൊണ്ടുവയ്ക്കുന്നത്?"

"പൂക്കൾ ചെക്ക് ചെയ്യുകയോ?" ഞാൻ ചിരിച്ചു.

"അങ്ങനെ ചിരിച്ചുതള്ളേണ്ട കാര്യമല്ല, സർ, ഇത്. ഈ പൂവുകൾക്കുള്ളിലും ഒരാൾക്കു ബോംബ് ഒളിപ്പിച്ചു വയ്ക്കാം. അതുകൊണ്ടു ശരിയായി പരിശോധിച്ചതിനുശേഷം ഉള്ളിൽ കടത്തിയാൽ മതി."

"ശിവശങ്കരന്റെ സദുപദേശത്തിനു നന്ദി. ഞാൻ



ശ്രദ്ധിക്കാം. ആട്ടെ. എവിടെ നിങ്ങളുടെ ട്രാൻസ്ഫർ ഓർഡറും മറ്റും?"

പ്ളാസ്റ്റിക്ക് ബാഗിൽനിന്ന് അയാൾ ഓരോ കടലാസും ശ്രദ്ധാപൂർവം എടുത്തു മേശപ്പുറത്തു വച്ചു. എല്ലാം ഇല്ലേ എന്നു വീണ്ടും വീണ്ടും എണ്ണി തിട്ടപ്പെടുത്തി.

"ഈ കടലാസ്സുകൾ കാരണം ഞാൻ വണ്ടിയിൽ ഉറങ്ങിയില്ല, സർ."

"ഉറങ്ങാതിരുന്നതെന്തേ?"

"എങ്ങനെ ഉറക്കം വരും, സർ? ഇത് ആരെങ്കിലും അടിച്ചെടുത്താൽ എന്റെ കഞ്ഞികുടി മുട്ടില്ലേ സർ?"

"അങ്ങനെയൊന്നും സംഭവിക്കില്ല, ശിവശങ്കരൻ. അപ്പോൾ വേറെ വഴിയുണ്ടാവും."

"ഞാനൊരു ശുഭാപ്തിവിശ്വാസിയല്ല, സർ. എന്റെ വഴികൾ ഒന്നൊന്നായി അടയുകയാണെന്നു വിശ്വസിക്കുന്നവനാണ് ഞാൻ."

ശിവശങ്കരന്റെ വിശ്വാസങ്ങൾ മാറ്റിയെടുക്കുന്നത് എന്റെ ചുമതലയിൽപ്പെടാത്തതുകൊണ്ടു ഞാൻ പ്രതികരിച്ചില്ല.

ട്രാൻസ്ഫർ ഓർഡറിലും ടി.എ ബില്ലുകളിലും സാലറി സ്റ്റേറ്റ്മെന്റിലും മറ്റും ഒപ്പുവച്ച് ഞാൻ കടലാസ്സുകൾ തിരിച്ചേല്പിച്ചു.

"ഇതൊക്കെ സൂപ്രണ്ടിനെ ഏല്പിച്ച് ഇന്നു തന്നെ ജോയിന്റ് ചെയ്തോളൂ."

"സൂപ്രണ്ട് എങ്ങനെയുള്ള ആളാണ്, സർ?"

"പൊക്കം കുറഞ്ഞ് നല്ല വണ്ണത്തിൽ....."

"ആ അർത്ഥത്തിലല്ല, സർ....."

"പിന്നെ ഏതർത്ഥത്തിലാണ് ചോദ്യം?"

"ഞാൻ പോന്ന ഓഫീസിലെ സൂപ്രണ്ട് തലതിരിഞ്ഞവനായിരുന്നു. കശ്മലൻ. കടുകട്ടിക്കാരൻ. അയാളൊരുത്തനാണ് എന്നെ ഈ പരുവത്തിലാക്കിയത്.... അവിടെ നിൽക്കക്കള്ളിയില്ലാഞ്ഞിട്ടാണ് ഞാനിങ്ങോട്ടു പോന്നത്."

"ഇവിടെ ശിവശങ്കരന് ഒരു കുഴപ്പവും ഉണ്ടാവില്ല. സമാധാനമായി ഇരുന്നു ജോലി ചെയ്തോളൂ."

സംഭാഷണം എവിടെയെങ്കിലുംവച്ച് അവസാനിപ്പിക്കണമല്ലോ എന്നു കരുതി ഞാൻ പറഞ്ഞു.

"ഒരു സംശയംകൂടി.... സർ."

അതെന്താണെന്ന ചോദ്യം എന്റെ നോട്ടത്തിൽ.

"ഇവിടെ ഡൽഹിയിലെപ്പോലെ ബോംബാക്രമണവും മറ്റും......?"

"അതൊക്കെ അന്വേഷിക്കേണ്ട ബാദ്ധ്യത നമുക്കല്ലല്ലോ. പൊലീസും ഇന്റലിജൻസുമൊക്കെ കൈകാര്യം ചെയ്യേണ്ട വിഷയമല്ലേ?"

ശിവശങ്കരൻ അല്പമൊന്നു പരുങ്ങി. അയാളെ ഒഴിവാക്കാൻ ഇതുതന്നെ പറ്റിയ നിമിഷം എന്നു കണ്ടു ഞാൻ പറഞ്ഞു.

"ശരി. എനിക്കു പിടിപ്പതു ജോലിയുണ്ട്. ശിവശങ്കരൻ പൊയ്ക്കോളൂ."

"സർ. ഒരുകാര്യംകൂടി....."

"പറയൂ." (പറഞ്ഞുതുലയ്ക്ക് എന്ന് ആത്മഗതം)

"എനിക്ക് ഇവിടെ താമസിക്കാൻ ഒരു സ്ഥലം?"

"അതൊന്നും ഓഫീസിന്റെ ചുമതലയല്ല. നിങ്ങളെ ഓഫീസ് ആവശ്യം പ്രമാണിച്ചു സ്ഥലംമാറ്റിയതല്ല. മറിച്ച്, നിങ്ങളുടെ നിരന്തരമായ അപേക്ഷകളെ പരിഗണിച്ച് ദയാപൂർവ്വം അനുവദിച്ചതാണ്, ഈ സ്ഥലംമാറ്റം. അതുകൊണ്ട് നിങ്ങൾക്കുണ്ടാവുന്ന അസൗകര്യങ്ങൾക്കോ, കഷ്ടനഷ്ടങ്ങൾക്കോ കമ്പനി ഉത്തരവാദിയല്ല."

"ആണെന്നു ഞാൻ പറഞ്ഞില്ലല്ലോ സർ. ഞാൻ ഒരു സഹായാഭ്യർത്ഥന നടത്തുകയായിരുന്നു."

"അതിൽ കുഴപ്പമൊന്നുമില്ല. പക്ഷേ ഇക്കാര്യത്തിൽ എനിക്കു നിങ്ങളെ സഹായിക്കാനാവില്ലെന്നു ഖേദപൂർവ്വം അറിയിക്കുന്നു. നിങ്ങൾ പേഴ്സണൽ ഡിപ്പാർട്ട്മെന്റിലെ രമാകാന്തനോടു സംസാരിച്ചുനോക്കൂ."

"ശരി സർ."



ഇത്രയൊക്കെയായിട്ടും ശിവശങ്കരൻ ഇറങ്ങാൻ ഭാവമില്ല.

ഞാൻ മേശപ്പുറത്തിരുന്ന ഫയലെടുത്തു കടലാസ്സുകൾ മറിച്ചു.

"സർ, രമാകാന്തൻ എങ്ങനെയുള്ള ആളാണ്?"

"തലയിൽ രണ്ടു കണ്ണും, ഒരു മൂക്കും, രണ്ടു ചെവിയും കൈകാലുകളും ഉടലുമുള്ള ഒരു മനുഷ്യൻ."

എന്റെ ശബ്ദത്തിലെ പാരുഷ്യവും മുഖത്തു പ്രകടമായ നീരസവും ശിവശങ്കരനെ സ്പർശിച്ചു എന്നു തോന്നുന്നു. അയാൾ പിന്നീട് ഒന്നും പറയാതെ പ്ളാസ്റ്റിക്ക് ബാഗ് കക്ഷത്ത് ഇറുക്കിപ്പിടിച്ചുകൊണ്ടു പുറത്തു കടന്നു.

ഉച്ചതിരിഞ്ഞപ്പോൾ രമാകാന്തൻ മുഖം കാണിച്ചു.

"സർ, എന്തിനാണ് എന്നെ ഉപദ്രവിക്കുന്നത്?"

രമാകാന്തന്റെ ചോദ്യം പിടികിട്ടാതെ ഞാൻ അയാളുടെ കണ്ണുകളിലേക്ക് എന്റെ നോട്ടമിറക്കി.

"സർ, ഇവിടേക്കു സ്ഥലംമാറി വന്ന ആ ശിവശങ്കരനെ എന്തിനാണ് എന്റെ അടുത്തേക്കു പറഞ്ഞുവിട്ടത്? കാലത്ത് എനിക്കൊരു ജോലിയും ചെയ്യാൻ പറ്റിയില്ല. അയാൾ ഒരട്ടയെപ്പോലെ എന്നിൽ കടിച്ചുതൂങ്ങിയിരിക്കയാണ്. എനിക്കയാളുടെ സ്വഭാവവും പെരുമാറ്റവുമൊന്നും പിടിച്ചില്ല. അയാളെ സഹായിക്കാനൊരുങ്ങിയാൽ അതൊരു വയ്യാവേലിയാവുമെന്നും തോന്നുന്നു."

"പെട്ടെന്ന് ആരെക്കുറിച്ചും അങ്ങനെ ദൃഢമായ അഭിപ്രായങ്ങൾ രൂപീകരിക്കരുത്, രാമകാന്തൻ." ഞാൻ അനുനയസ്വരത്തിൽ പറഞ്ഞു: "അയാൾ ഭാര്യയെയും കുട്ടികളെയുമൊക്കെ വിട്ട് അപരിചിതമായ ഒരു സ്ഥലത്തു വന്നിരിക്കയല്ലേ? അതിന്റെ വിഷമവും മനഃപ്രയാസവുമൊക്കെ കാണില്ലേ? കഴിയുന്ന സഹായം ചെയ്തുകൊടുക്കൂ."

എന്റെ അഭ്യർത്ഥന പാടേ നിരസിക്കാനുള്ള വൈമുഖ്യംകൊണ്ട് രമാകാന്തൻ ഒന്നും പറയാതെ എഴുന്നേറ്റു പോയി. അയാൾ ശിവശങ്കരനു സഹായമൊന്നും ചെയ്യില്ലെന്ന് എനിക്കു തോന്നി. എന്നാൽ വൈകുന്നേരം ഞാൻ ഓഫീസു വിട്ടു പോകുമ്പോൾ കണ്ട കാഴ്ചയെന്താണ്?

ശിവശങ്കരനും രമാകാന്തനുംകൂടി ഒരു വാടകവീട് അന്വേഷിച്ചു നടക്കുന്നു! ആ കാഴ്ച എന്നിൽ വിസ്മയവും സന്തോഷവും ഒപ്പം ജനിപ്പിച്ചു. രമാകാന്തനെക്കുറിച്ചുള്ള എന്റെ നിഗമനം തെറ്റിയതിൽ ഞാൻ ഖേദിച്ചില്ല. പാവം ശിവശങ്കരനു തലചായ്ക്കാൻ ഒരിടമുണ്ടാവട്ടെ എന്നു മനസ്സാ ആശംസിച്ചു.

പിറ്റേദിവസം രമാകാന്തൻ എന്നെക്കാത്തു നില്ക്കുകയായിരുന്നു.

"എന്തായി വീടന്വേഷണം?".

എന്റെ മുഖത്തു തെളിഞ്ഞ അപസർപ്പകഭാവം രമാകാന്തൻ ശ്രദ്ധിച്ചില്ലെന്നു തോന്നുന്നു.

അയാൾ പറഞ്ഞു.

"സർ, ആ ശിവശങ്കരൻ വെള്ളത്തിലും കരയിലും പോകാത്ത ജാതിയാണ്."



"എന്തുപറ്റി?"

"അയാളുടെ മനസ്സിലിരുപ്പു കൊള്ളാം. കൈ നനയാതെ മീൻപിടിക്കണം! താമസം പോഷ് ലൊക്കാലിറ്റിയിൽ വേണം. സാമാന്യം വലിയ ഫ്ളാറ്റ് വേണം. പക്ഷേ, നക്കാപ്പിച്ച വാടകയേ കൊടുക്കാൻ പറ്റൂ. വീട്ടുടമസ്ഥൻ മുഖത്ത് ആട്ടാഞ്ഞത് മുജ്ജന്മ സുകൃതം. അയാളുടെകൂടെ നടന്നാൽ എനിക്കു തല്ലു കിട്ടുമെന്നുറപ്പായി. കുറച്ചുകൂടി അന്തസ്സായി പെരുമാറണം എന്ന് അയാളെ ഉപദേശിക്കണം സർ."

"ശരി, ഞാൻ പറയാം."

രമാകാന്തൻ പോയി അരമണിക്കൂർ കഴിഞ്ഞപ്പോൾ ശിവശങ്കരൻ പ്രത്യക്ഷപ്പെട്ടു.

"സർ, നല്ല ആളെയാണ് കാണാൻ പറഞ്ഞത്!"

ഞാൻ ചോദ്യരൂപത്തിൽ ശിവശങ്കരനെ നോക്കി.

"രമാകാന്തൻ ഒരു വട്ടുകേസാണ്, സർ. തന്നത്താൻ പിറുപിറുക്കുന്നത് എന്തിന്റെ ലക്ഷണമാണ്, സർ. അയാളുടെകൂടെ വീടന്വേഷിക്കാൻ പോയിട്ടു തടി കേടാവാതെ മടങ്ങിയെത്തിയത് ദൈവാധീനംകൊണ്ടു മാത്രമാണ്."

"എന്നാൽ ഇനി ശിവശങ്കരൻ അയാളുടെകൂടെ എവിടെയും പോകണ്ട."

"അങ്ങനെ അറുത്തുമുറിച്ച് ഒരു തീരുമാനം എടുക്കാൻ വരട്ടെ, സർ. ഞാൻ ഇവിടെ പുതിയതായി വന്നവനല്ലേ? ഈ സ്ഥലമൊക്കെ ഒന്നു പരിചയപ്പെട്ടുകഴിഞ്ഞാൽ ശിവശങ്കരന് ഒരെമ്പോക്കിയുടെയും സഹായം വേണ്ട."

"ശിവശങ്കരൻ, നിങ്ങൾ പോയി നിങ്ങളുടെ ജോലി ചെയ്യൂ."

ഞാൻ എന്നിൽ നിക്ഷിപ്തമായിട്ടുള്ള അധികാരത്തിന്റെ ഖഡ്ഗം വീശി. ആ സ്വരം ശിവശങ്കരനെ അമ്പരപ്പിച്ചു. ഭയന്നുവിറച്ചതുപോലെയാണ് അയാൾ മുറിവിട്ടു പോയത്.

പിന്നെ രണ്ടുമൂന്നു ദിവസത്തേക്കു ശിവശങ്കരൻ ആവലാതികളുമായി എന്റെയടുത്തു വന്നില്ല. എനിക്കു സൈ്വരക്കേടൊഴിഞ്ഞ ആശ്വാസം.

ശിവശങ്കരനു താമസിക്കാൻ വീടു കിട്ടിയോ, സൗകര്യങ്ങളുണ്ടോ, ഭാര്യയെയും കുട്ടികളെയും എന്നാണു കൊണ്ടുവരുന്നത് എന്നൊക്കെ അന്വേഷിക്കണമെന്ന് എനിക്കു തോന്നി. വിദേശങ്ങളിൽ മേലധികാരികൾ കീഴ്ജീവനക്കാരുടെ കുടുംബക്ഷേമങ്ങൾ അന്വേഷിക്കുന്നതു സാധാരണയാണെന്നും നമ്മുടെ നാട്ടിൽ ജോലിയുടെ കാര്യമല്ലാതെ വ്യക്തിപരമായ ക്ഷേമാന്വേഷണങ്ങൾ നടത്തുന്ന പതിവേ ഇല്ലെന്നും ജർമ്മനിയിൽ രണ്ടുകൊല്ലം താമസിച്ചു വന്ന എന്റെ സുഹൃത്ത് സതീശ് അഗർവാൾ പറഞ്ഞതു ഞാനോർമ്മിച്ചു. അതേസമയം അടിച്ചുനിറച്ച കതിനയ്ക്കു വഴിമരുന്നിടുന്നതും തീകൊളുത്തുന്നതും സൂക്ഷിച്ചു വേണമെന്ന് എന്റെ സാമാന്യബുദ്ധിയും ഉപദേശിച്ചു. എന്റെ മുറിയിലെ തിരിയുന്ന കസേരയിലിരുന്നുതന്നെ, കണ്ണാടിച്ചുമരിന്റെ സുതാര്യതയിലൂടെ, എനിക്കെന്റെ ഓഫീസ് കാണാം. അതിന്റെ മർമ്മസ്ഥാനങ്ങളിലിരുന്നു ജോലിചെയ്യുന്നവരെ കാണാം. ഏതു കാഴ്ചപ്പാടിലൂടെ നോക്കിയാലും കാണാവുന്നവിധത്തിലാണ് സൂപ്രണ്ട് സ്വാമിയുടെയും ശിവശങ്കരന്റെയും ഇരിപ്പിടങ്ങൾ. ഞാൻ ഈയിടെയായി ശിവശങ്കരനെ ഏറെ ശ്രദ്ധിക്കുവാൻ തുടങ്ങി. അയാൾ ഏതു സമയവും അസ്വസ്ഥനും അശാന്തനുമായി കാണപ്പെട്ടു. സ്വാമി ഫയലുകളിൽ ഒട്ടകപ്പക്ഷിയെപ്പോലെ തലപൂഴ്ത്തിയിരിക്കുമ്പോൾ ശിവശങ്കരൻ പൊരുന്നു കോഴിയെപ്പോലെ ഫയലുകൾ ചിക്കിപ്പെറുക്കുകയാണ്....



രണ്ടുമൂന്നു ദിവസം കഴിഞ്ഞപ്പോൾ ശിവശങ്കരൻ പാത്തും പതുങ്ങിയും എന്റെ മുറിയിലേക്കു പ്രവേശിച്ചു.

ശിവശങ്കരനെ കണ്ടപ്പോൾ ഞാൻ വെറുതെ ഒരു ഫയലെടുത്തു ശ്രദ്ധാപൂർവ്വം പഠിക്കുന്നതുപോലെ ഇരുന്നു.

അയാൾ വളരെനേരം കാത്തുനിന്നു.

എയർ കണ്ടിഷണറിന്റെ നോബുകളിലേക്കും, അതിന്റെ നേർത്ത മർമ്മരങ്ങളിലേക്കും ഭയാദ്ഭുതങ്ങളോടെ നോക്കിനിന്നു. തണുത്ത കാറ്റിന്റെ സഞ്ചാരപഥത്തിൽ കൈവച്ച് കുളിർമ്മയുടെ സുഖമറിഞ്ഞു. എന്റെ ശ്രദ്ധയാകർഷിക്കുവാൻ കനത്തിൽ ഇടയിറക്കി. വിശ്വാമിത്രന്റെ തപോഭംഗംപോലെ ഞാൻ മുഖമുയർത്തി.

"ശിവശങ്കരനോ? എന്താ കാര്യം?"

ചോദ്യത്തിനു മറുപടി പറയുന്നതിനുമുമ്പു ചുമരുകൾക്കു കാതുകളുണ്ടോ എന്നു ശിവശങ്കരൻ ശ്രദ്ധിച്ചു.

സർ, ആ ഗ്രേസിയില്ലേ, ആ പെമ്പ്രന്നോര് ആള് അല്പം പെശകാ."

ഞാൻ നടുക്കം പുറത്തു കാട്ടാതെ ചോദിച്ചു.

"ശിവശങ്കരൻ എന്താ പറയുന്നതെന്നു നിങ്ങളറിയുന്നുണ്ടോ?"

"ഞാൻ ദുരർത്ഥത്തിലല്ല പറഞ്ഞത്, സർ. അവളുടെ തലയ്ക്ക് ഓളമുണ്ടെന്നാണു പറഞ്ഞത്. ഇന്നാളൊരു ദിവസം ഫയൽ തലകീഴാക്കി പിടിച്ചിരിക്കുന്നതു ഞാൻ കണ്ടതാ. പ്രധാനപ്പെട്ട ഫയലുകൾ അവരെ ഏല്പിക്കുന്നത് ആലോചിച്ചു വേണമെന്നു സാറിന് ഒരു മുന്നറിയിപ്പു തരേണ്ടത് എന്റെ കടമയാണെന്നു കരുതി. ഇനി സാറിന്റെ ഇഷ്ടം."

"ശരി, ഞാൻ ശ്രദ്ധിച്ചോളാം. ശിവശങ്കരൻ പോകൂ."

ഒരാഴ്ച ശിവശങ്കരന്റെ ശല്യമുണ്ടായില്ല. അയാളുടെ സംശയങ്ങളും വിഭ്രാന്തികളും ഒടുങ്ങിയിട്ടുണ്ടാവുമെന്നു ഞാൻ കരുതി.

"നമ്മുടെ ശിവശങ്കരൻ എങ്ങനെയുണ്ട് സ്വാമീ?" ഞാൻ സൂപ്രണ്ടിനോടു ചോദിച്ചു.

"ഒന്നും പറയാതിരിക്കയാണ് ഭേദം. ഇങ്ങനെയുള്ളവരെ തീറ്റിപ്പോറ്റുന്നതു സൽക്കർമ്മമൊന്നുമല്ല. കാര്യക്ഷമതയോടെ അയാൾക്കൊന്നും ചെയ്യാനാവില്ല. എല്ലാ കാര്യത്തിലും സംശയമാണ്. എല്ലാവരേയും സംശയമാണ്...."

"സ്വാമിയുടെ ഒരു മേൽനോട്ടമുണ്ടായിരിക്കണം."

"സർ, ഞാൻ അയാളുടെ മേൽനോട്ടത്തിനിരുന്നാൽ എന്റെ ജോലി ആരു ചെയ്യും?"

"ഹെഡ്ഡാഫീസിലേക്കു റിപ്പോർട്ട് ചെയ്താലോ?"

"അവർക്കറിയാത്ത കക്ഷിയൊന്നുമല്ലല്ലോ ശിവശങ്കരൻ. സൊല്ലയൊഴിക്കാൻവേണ്ടി ഇവിടേക്കു പറഞ്ഞുവിട്ടതാണ്."

"ഇയാളെ പിന്നെ വച്ചുകൊണ്ടിരിക്കുന്നതെന്തിനാ? കണക്കുതീർത്തു സലാം പറഞ്ഞുകൂടേ?"

"ഉയരങ്ങളിൽ പിടിയുണ്ടാവും സർ."

അതു ശരിയാവാമെന്ന് എനിക്കും തോന്നി. ശിവശങ്കരനെ തൊടുന്നതു സൂക്ഷിച്ചു വേണം. ചിലപ്പോൾ കൈ പൊള്ളുന്നത് എന്റെയാവും.

ഞാൻ ശിവശങ്കരന്റെ അടുത്ത ഊഴവും കാത്തിരുന്നു. പ്രതീക്ഷ അസ്ഥാനത്തായില്ല.

"സർ. ഈ സൂപ്രണ്ട് സ്വാമിയില്ലേ, അയാൾക്കു കിറുക്കാണ്. മുറുക്കാൻ വായിലിട്ട്, കസേരക്കൈയിൽ താളമിട്ടു പാടിക്കൊണ്ടാണ് അയാൾ ഫയലുകൾ നോക്കുന്നത്. അയാളുടെ അശ്രദ്ധകൊ

ണ്ട് എത്ര ലക്ഷങ്ങളും കോടികളും വെള്ളത്തിൽ പോയിട്ടുണ്ടാവാം, സർ? ഉത്തരവാദിത്വമുള്ള ജോലികൾ ചെയ്യുന്നവർ സ്ഥിതപ്രജ്ഞരും ബുദ്ധികൂർമ്മതയുള്ളവരും ആയിരിക്കണ്ടേ?"

"ശിവശങ്കരന് എന്താ വേണ്ടത്? സ്വാമിയുടെ കസേരയിൽ ഇരിക്കണോ?"

"അങ്ങനെയുള്ള ദുർമ്മോഹമൊന്നും എനിക്കില്ല, സർ. ഞാൻ സത്യത്തെ വളച്ചൊടിക്കാറില്ല. മുഖം നോക്കാതെ കാര്യങ്ങൾ പറയും. അതുകൊണ്ടു ശിവശങ്കരനെ ആർക്കും കണ്ടുകൂടാ....."

ഞാൻ ശിവശങ്കരന്റെ ഭാവഹാവാദികൾ ശ്രദ്ധിച്ചുകൊണ്ടിരുന്നു. അയാളെ ഒരു മനോരോഗ വിദഗ്ദ്ധന്റെ അടുത്തേക്ക് എങ്ങനെ കൊണ്ടുപോകാമെന്നായി എന്റെ ചിന്ത. ചിന്തയെ പ്രവൃത്തിപഥത്തിലെത്തിക്കുന്നതിനുമുമ്പ് ശിവശങ്കരൻ എന്റെ മുറിയിലേക്കു ചവിട്ടിക്കുതിച്ചു കടന്നുവന്നു.

"എനിക്കു തെറ്റുപറ്റി. മനസ്സിലാക്കാൻ വളരെ വൈകി. ഇവിടെ സർവ്വാധിപതിയായി വാഴാൻവേണ്ടി, ഈ തിരിയുന്ന കസേരയിലിരുന്ന് ആജ്ഞകൾ പുറപ്പെടുവിക്കാൻവേണ്ടി നിങ്ങൾ മറ്റുള്ളവരുടെ തലയിലെ ആണിക്കല്ലിളക്കുന്നു. വാസ്തവത്തിൽ മുഴുത്ത ഭ്രാന്ത് നിങ്ങൾക്കാണ്. അധികാരഭ്രാന്ത്...."

മേശവലിപ്പിലെ ആറു തിരയുള്ള കൈത്തോക്കിലേക്ക് എന്റെ കൈ എത്തുന്നതിനുമുമ്പ് ശിവശങ്കരൻ ബലിഷ്ഠരായ എന്റെ അംഗരക്ഷകന്മാരുടെ പിടിയിൽ അമർന്നുകഴിഞ്ഞു.





സി. അനൂപ്

# ആഭാലത്ത്



ബൈനോക്കുലറിലൂടെ ദൃശ്യങ്ങളോരോന്നും മറികടക്കുമ്പോൾ ആൽഫ്രഡിനറിയാമായിരുന്നു. ഒരുപക്ഷേ താനും മറ്റൊരു ബൈനോക്കുലറിൽ തെളിയുന്നുണ്ടാവുമെന്ന്. അതറിഞ്ഞുകൊണ്ടുതന്നെ മാർഗരറ്റ് പുറപ്പെടാൻ സാദ്ധ്യതയുള്ള സമയമായപ്പോൾ ആൽഫ്രഡ് തന്റെ ബൈനോക്കുലറുമായി ആ വഴിയിലേക്കു നോക്കിനിന്നു. മഴ കോരിച്ചൊരിയുന്ന വഴിയുടെ വലതുവശം ചേർന്ന് കുറെ കുട്ടികൾ നടന്നകലുന്നു. പിന്നാലെ തിരക്കിട്ടു പായുന്ന ഒരു റിക്ഷ കുട്ടികളെ സമ്മർദ്ദിപ്പിച്ച് അവരുടെ റെയിൻകോട്ടിലേക്കും പുസ്തകസഞ്ചിയിലേക്കും മഴവെള്ളമെറ്റിച്ച് കടന്നുപോകുന്നു. ആൽഫ്രഡ് ആ വഴിയിൽ മറ്റൊരു ദൃശ്യം പ്രതീക്ഷിച്ച് തന്റെ ബൈനോക്കുലർക്കാഴ്ചയിൽത്തന്നെ ശ്രദ്ധയൂന്നി നിന്നു.

ഇതേ സമയത്ത് മാർഗരറ്റ് ഡ്രസ്സിംഗ് റൂമിന്റെ ജനാല പകുതി തുറന്നിട്ടു. ബൈനോക്കുലറിലൂടെ വലുതായ ഫ്ളാറ്റിന്റെ ഇടനാഴിയുടെ അറ്റത്തിയിൽ നില്ക്കുന്ന ആൽഫ്രഡിനെ കാണുകയും മാർഗരറ്റ് ചില ശകാരങ്ങൾ പുറപ്പെടുവിക്കുകയും ചെയ്തു. ജനാലയ്ക്കുള്ളിലേക്ക് ആ ബൈനോക്കുലർ കണ്ണുകൾ കടന്നുവരുമോ എന്ന സംശയം തോന്നിയെങ്കിലും അതിനുള്ള സാദ്ധ്യത വളരെ കുറവാണെന്നു നിശ്ചയിച്ച മാർഗരറ്റ് വസ്ത്രധാരണത്തിൽത്തന്നെ മുഴുകി. റൂഷ് നല്കുന്നത് തനിക്കു നഷ്ടപ്പെടാനിരിക്കുന്ന ഭയന്ന യൗവ്വനമാണെന്ന് മാർഗരറ്റ് കണ്ണാടിയിൽ നോക്കി സ്വയം വിശ്വസിപ്പിക്കാൻ ശ്രമിച്ചു. ഐയും ലിപ്സ്റ്റിക്കും കൂടിയായപ്പോൾ തനിക്കൊരു നവോഢയുടെ ഭാവമായിട്ടുണ്ടെന്ന് മുറിയിലെ സ്റ്റഫ് ചെയ്തുവെച്ച ഒരു മൃഗത്തെ നോക്കി മാർഗരറ്റ് പറയുകയും ഒന്നിളകി ചിരിക്കുകയും ചെയ്തു.

നാലഞ്ചുവർഷം മുമ്പുപയോഗിച്ച കറുത്ത നിറമുള്ള ബ്രായുടെ ഹുക്കിടുമ്പോൾ ശ്വാസംമുട്ടുന്നതായി മാർഗരറ്റിനു തോന്നി. പക്ഷേ ഇന്നിത് സഹിച്ചേപറ്റൂ. ആൽഫ്രഡിനെ ആകെ ഉലച്ച് ഒരു വിജയിയെപ്പോലെ തിരിച്ചുപോരണമെന്ന് തലേന്നുരാത്രിതന്നെ മാർഗരറ്റ് ഉറപ്പിച്ചിരുന്നു. അതിനുവേണ്ടി കുറച്ചു ശ്വാസംമുട്ടൽപോലും സഹിക്കാൻ മാർഗരറ്റിനു മടിയുണ്ടായിരുന്നില്ല. കടുംമഞ്ഞ നിറമുള്ള കാശ്മീർ പട്ടുടുക്കുമ്പോൾ ഒരു പ്രതികാരം ചെയ്തുതീർത്ത സംതൃപ്ത മുഖമാണ് മാർഗരറ്റ് കണ്ണാടിക്കാഴ്ചയിൽ ദർശിച്ചത്. പൊടുന്നനെ മാർഗരറ്റ് സകല സംതൃപ്തമായ രാത്രികാലങ്ങളെക്കുറിച്ച് ഓർത്തുപോയി. അന്ന് നനഞ്ഞും കിതച്ചും താൻ തളരുമ്പോൾ മായക്കുതിരകണക്കെ പായുകയാവും ആൽഫ്രഡ്. ആ ശരവേഗമവസാനിക്കുമ്പോൾ നിലവിളിയോടെ ഒരിലകൊഴിയുന്ന നിമിഷം മരം എങ്ങനെ വേദനിക്കുമോ അതുപോലെ ഒരു സ്വനം ആൽഫ്രഡിന്റെ ശരീരത്തിൽനിന്നും കമ്പനം കൊള്ളുന്നത് മാർഗരറ്റ് അനുഭവിക്കും. അതുപോലുള്ള നിരവധി സന്ദർഭങ്ങളിൽ ആൽഫ്രഡ് പറഞ്ഞിട്ടുണ്ട് 'നിന്റെ ഗന്ധം എന്റെ ഒരു ദിവസത്തെ ഭ്രാന്തിനെ ശമിപ്പിക്കുന്നു' എന്ന്. പക്ഷേ ആദ്യവിലോഭനീയതകൾ ഓരോ ദിനം കഴിയുന്തോറും നഷ്ടമാകുന്നത് മാർഗരറ്റ് അറിഞ്ഞിരുന്നു.

സന്ധ്യയ്ക്കുമുന്നേ വീട്ടിലെത്തുകയും ഓഫീസ് സമയത്തിന് പത്തുമിനിട്ടുമാത്രം ബാക്കിനില്ക്കെ പുറപ്പെടുകയും ചെയ്യുന്ന ആൽഫ്രഡ് വളരെ രാത്രിയാകുംവരെ ക്ളബുകളിൽ ചെലവിടുകയും വളരെ നേരത്തേ ഓഫീസിലേക്കു പുറപ്പെടുകയും ചെയ്തുതുടങ്ങി. ഇതിനിടയിലൊരു ദിവസം മാർഗരറ്റ് തന്റെ ബൈനോക്കുലർ അലമാരയിൽനിന്നും പൊടി തട്ടിയെടുത്തു. നിർവ്വചനരഹിതമായ കാഴ്ചകൾ നല്കുന്ന സംതൃപ്തി മാർഗരറ്റ് അതികാംക്ഷയോടെ കാണാൻ തുടങ്ങി.

രാത്രി വൈകിവന്നെങ്കിലും അതികാലത്തേ യാത്രപറഞ്ഞുപോയെങ്കിലും ഉച്ചയൂണു മുടക്കിയെങ്കിലും ആൽഫ്രഡ് കിട്ടുന്ന സന്ദർഭങ്ങളിലൊക്കെ മാർഗരറ്റിന്റെ വശ്യതയും ഗന്ധവാഹിത്വവും വർണ്ണിക്കുക പതിവായിരുന്നു. ഇതൊക്കെ ആൽഫ്രഡ് എന്ന ബിസിനസ്സുകാരനിലെ തന്ത്രപരമായ നീക്കങ്ങളാണെന്നു മനസ്സിലാക്കാനുള്ള ബുദ്ധി മാർഗരറ്റിനുണ്ടായിരുന്നു. പക്ഷേ മാർഗരറ്റ് ഒരു വിഡ്ഢിയെപ്പോലെ അഭിനയിച്ചു. ക്ളബുകളിലെ ആൽഫ്രഡിന്റെ ഓരോ നീക്കവും അറിയാനായി ഫൗസിയ എന്ന മോഡലിന് ഷാംവെയിനും വിലപിടിപ്പുള്ള സമ്മാനങ്ങളും നല്കി. നാരായണൻ എന്ന ആൽഫ്രഡിന്റെ ഡ്രൈവർക്ക് സ്വന്തം അക്കൗണ്ടിൽനിന്ന് ഏതുസമയത്തും പണം വിഡ്രോ ചെയ്യാൻ ബ്ളാങ്ക് ചെക്ക് ലീഫ് ഒപ്പിട്ടു നല്കി. ഇതൊക്കെ ചെയ്യുന്നതിനു പിന്നിൽ മാർഗരറ്റിനു കൃത്യമായൊരു ലക്ഷ്യമുണ്ടായിരുന്നു.

മറ്റൊരു വഴിയെക്കുറിച്ചും മാർഗരറ്റ് ആലോചിക്കാതിരുന്നില്ല. ആൽഫ്രഡ് നടത്തുന്ന വുമണൈസിംഗിനെ മറികടക്കുംവിധം പുരുഷന്റെ ആസക്തമായ കണ്ണുകളെ തന്റെ കണ്ണുകൾകൊണ്ട് ആകർഷിക്കുക. ആ വഴിയിലൂടെയും മാർഗരറ്റ് സഞ്ചരിച്ചു.

മദ്ധ്യാഹ്നശേഷം വെയിൽ ചാഞ്ഞിരുന്നു. മാർഗരറ്റ് മോടിയോടെ വസ്ത്രധാരണം നടത്തിയ ശേഷം തന്റെ കാറിൽ കയറി ഏറ്റവും പുതുതായി വാങ്ങിയ കാസറ്റ് പ്ളേ ചെയ്തു. കാറിനുള്ളിൽ എയർ കണ്ടിഷൻ പ്രവർത്തിക്കാതിരുന്നതിനാൽ ഒരു മടുപ്പിക്കുന്ന ഗന്ധം തങ്ങിനിന്നിരുന്നു. മാർഗരറ്റ് കാറിനകമേ പെർഫ്യൂം വിതറി. പിന്നെ കടൽത്തീരത്തേക്കുള്ള വഴിയിലേക്ക് അതിവേഗം കാറോടിച്ചുപോയി.

മാർഗരറ്റ് ചുമടുതാങ്ങികളുടെ ചെരിഞ്ഞ തണലിനു പിന്നിൽ കാർ പാർക്കു ചെയ്തു. കുറച്ചകലെ ബൈക്കുകൾ സ്റ്റാൻഡിൽ വെച്ച് മൂന്നു ചെറുപ്പക്കാർ മുഖാമുഖം നില്ക്കുന്നതും ബിയർ കുപ്പികൾ കടിച്ചുതുറക്കുന്ന



തും മാർഗരറ്റിനു കാണാം. അവരെ ശ്രദ്ധിച്ചിട്ടു കാര്യമില്ലെന്ന് മാർഗരറ്റിനറിയാം. കൂട്ടമായി അവരെ റോ ആനന്ദം പങ്കിടുകയാണ്. അവരെയല്ല താൻ ശ്രദ്ധിക്കേണ്ടതെന്ന് മാർഗരറ്റിന് നന്നായറിയാം. ഒറ്റപ്പെട്ടു നടക്കുന്ന ഒരുവനെയാണ് തനിക്കാവശ്യം. മാർഗരറ്റ് കാർ വീണ്ടും സ്റ്റാർട്ടു ചെയ്ത് കടൽത്തിരയിലേക്കോടിച്ചുപോയി. തിര എത്ര കുതറി കരയിലേക്കുവന്നാലും ഇവിടംവരെയെത്തില്ലെന്ന് മണലിൽ നോക്കിയാലറിയാം. ഈർപ്പം ഒട്ടുമില്ല.

പുറത്തിറങ്ങി നിന്നാൽ നല്ല കാറ്റുകൊള്ളാം. പക്ഷേ കടൽക്കരയിൽ തന്നെപ്പോലെ സുന്ദരിയായ ഒരുവൾ ഒറ്റയ്ക്ക് വന്നുനില്ക്കുന്നതുകണ്ടാൽ പൂവാലന്മാർ അടുത്തുകൂടാൻ ഇടയുണ്ടെന്നും അങ്ങനെയൊരു സന്ദിഗ്ദ്ധത സൃഷ്ടിക്കുകയല്ല തന്റെ ലക്ഷ്യമെന്നും മാർഗരറ്റിനറിയാം. കൗതുകകരമായ കടൽക്കാഴ്ചയിലേക്ക് മാർഗരറ്റ് നോക്കി. അപാരമായ ആഴങ്ങൾക്കു മുകളിലൂടെ മത്സ്യബന്ധനം കഴിഞ്ഞ് തിരിച്ചുവരുന്നവരുടെ അവ്യക്ത ചിത്രം തെളിഞ്ഞുവരികയാണ്. കടൽപ്പക്ഷികൾ ചേക്കേറാനെത്തുകയാണ്. കാറിനുള്ളിൽ നല്ല ചൂടു തോന്നിയപ്പോൾ മാർഗരറ്റ് നാലുപാടും നോക്കി. ആരും പരിസരത്തില്ല എന്നുറപ്പാക്കിയശേഷം വിൻഡ്സ്ക്രീൻ പകുതി താഴ്ത്തിവെച്ചു. കടൽക്കാറ്റിന് സായാഹ്നത്തിന്റെ ഗന്ധവും സ്പർശവും എത്ര വ്യക്തമായി അനുഭവിപ്പിക്കാനാകുന്നു എന്ന് മാർഗരറ്റ് അറിഞ്ഞു.

വെയിൽ മായുകയാണ്. അവസാന നിമിഷത്തെ സൂര്യവെളിച്ചം കടൽപ്പരപ്പിൽ മോഹിപ്പിക്കുന്ന ഒരാവരണമായി വീഴുകയാണ്. തിരകളുടെ സ്വച്ഛചലനത്തിൽ കടൽവിതാനം കാൺകെ മാർഗരറ്റിന്റെ മനസ്സിലൂടെ കടന്നുപോയ ശ്ലഥചിന്തകളെന്തെന്ന് സ്വയം നിശ്ചയിക്കാൻ പോലും ആകുമായിരുന്നില്ല. വിൻഡോ വീണ്ടും ഉയർത്തിവെച്ച് കടലിനു സമാന്തരമായി മാർഗരറ്റ് കാറോടിച്ചു. കാറിനുള്ളിലേക്ക് ഒരാവേശത്തോടെയാണ് കാറ്റോടിക്കയറിയത്. അധികദൂരം പോയില്ല. അതിനുമുന്നേ മാർഗരറ്റ് സഡൻബ്രേക്ക് ചെയ്തു. മണലിലായതുകൊണ്ട് കാർ യാതൊരസ്വാഭാവികതയുമില്ലാതെ നിന്നു. മാർഗരറ്റ് സീറ്റിൽനിന്നും തന്റെ കൂളിംഗ് ഗ്ലാസ്സ് എടുത്തണിഞ്ഞു.

പകുതിയും നനഞ്ഞ് തിരയിലൂടെ നടക്കുന്ന ചെറുപ്പക്കാരനെ മാർഗരറ്റ് ശ്രദ്ധിച്ചു. അവൻ ആദ്യമൊന്നും മാർഗരറ്റിനെ തെല്ലും ശ്രദ്ധിച്ചില്ല. മാർഗരറ്റ് വളരെ പതുക്കെ ഹോണിൽ വിരലമർത്തി. അവൻ കാറിനുള്ളിലേക്കു നോക്കുകയും തിരയ്ക്കെതിരേ നടന്നുതുടങ്ങുകയും ചെയ്തു. അവന്റെ ജീൻസിന്റെ മുട്ടറ്റം നനഞ്ഞിട്ടുണ്ട്. അവന്റെ വിരലുകൾക്കിടയിൽ സിഗരറ്റ് എരിയുന്നുണ്ട്. ഈ നേരത്ത് തനിയേ കടൽത്തീരത്തുകൂടി അലയുന്ന ചെറുപ്പക്കാരന്റെ മനസ്സ് ഒരു നിമിഷംകൊണ്ട് മാർഗരറ്റ് വായിച്ചെടുത്തു. മാർഗരറ്റ് ഡ്രൈവിംഗ് സീറ്റിൽനിന്നും ഇടതുവശത്തേക്ക് നീങ്ങിയിരുന്നു. അപ്പോഴേക്കും അവൻ മാർഗരറ്റിനരികെ നടന്നെത്തിയിരുന്നു. അവൻ ചിരിക്കാൻ ശ്രമിച്ചപ്പോൾ മാർഗരറ്റ് ഗൗരവം നടിച്ചിരുന്നു.

പതുക്കെ മാർഗരറ്റ് ഡോർ തുറന്ന് പുറത്തേക്കിറങ്ങി. അപ്പോഴേക്കും ചെറുപ്പക്കാരൻ തന്റെ വസ്ത്രത്തിൽനിന്നും മണ്ണ് തട്ടിയകറ്റാൻ തുടങ്ങിയിരുന്നു. മാർഗരറ്റ് അവന്റെ വസ്ത്രധാരണത്തിലെ സവിശേഷതകളായിരുന്നു ആദ്യം ശ്രദ്ധിക്കാൻ തുടങ്ങിയത്. അവൻ അകലെയെവിടെയോ ചെരിപ്പഴിച്ചുവച്ചിട്ടുണ്ടാവണം. മുറുകിയ ജീൻസ് ചിലയിടങ്ങളിൽ പിഞ്ഞിയകന്നിരുന്നു. 'ഐ ആം ബാഡ്' എന്നെഴുതിയ ടീഷർട്ടിന്റെ നീലനിറം മാർഗരറ്റിന് ഏറെ ഇഷ്ടമായി. അവന്റെ കഴുത്തിൽ രുദ്രാക്ഷവും സ്വർണ്ണവുമിട ചേർന്ന ചെയിനുണ്ട്. കൈകളിൽ കറുത്ത ചരട് പിണച്ചുകെട്ടിയിട്ടുണ്ട്. രണ്ടുമൂന്നു ദിവസത്തിലേറെയായിട്ടുണ്ടാവണം അവൻ ഷേവ് ചെയ്തിട്ട്. കണ്ണുകൾ വല്ലാതെ കുഴിഞ്ഞിരിക്കുന്നു. അലസമായി നീട്ടിവളർത്തിയ അവന്റെ മുടി കടൽക്കാറ്റുപിടിച്ച് പാറുകയാണ്. അവൻ മുടിയൊതുക്കിവയ്ക്കാൻ പാടുപെടുകയാണ്.



അവൻ മാർഗരറ്റിനെത്തന്നെ നോക്കി അദ്ഭുതത്തോടെ നിന്നു. അവന്റെ കണ്ണുകൾ കാറ്റുപിടിക്കുമ്പോൾ നീങ്ങുന്ന സാരിക്കിടയിലൂടെ കാണാനാകുന്ന മാർഗരറ്റിന്റെ അടിവയറിന്റെ ഞൊറിവുകളിൽ തടംതല്ലിനിന്നു. വളരെ താഴ്ത്തിവച്ചുടുത്ത സാരി അകലുംവിധം കാറ്റിനെ എതിരേല്ക്കുന്ന ആംഗിളിലാണ് മാർഗരറ്റ് കടലിനഭിമുഖമായി നിന്നത്. അവന്റെ മുഖത്ത് മാർഗരറ്റിനോട് എന്തൊക്കെയോ ചോദിക്കാനുണ്ടെന്ന ഭാവം നിറഞ്ഞു. മാർഗരറ്റ് പെട്ടെന്ന് ചോദിച്ചു; 'നീ എനിക്കൊപ്പം വരുന്നോ?' എവിടേക്കെന്നോ എന്തിനെന്നോ ചോദിക്കാതെ അവൻ കാറിലേക്കു കയറാൻ തുടങ്ങുമ്പോൾ മാർഗരറ്റ് ഒന്നിളകി ചിരിക്കുകയും ഒരു കുപ്പി ബിയർ അവനു നല്കുകയും ചെയ്തു. ഡോർ വിൻഡോ താഴ്ത്തിവെച്ചശേഷം അവൻ ബിയർ കുപ്പി പൊട്ടിച്ചു. ഇരച്ചുപൊന്തിയ നുരയടങ്ങുംവരെ നിയന്ത്രിച്ചാണ് അവൻ ബോട്ടിൽ തുറന്നത്.

മാർഗരറ്റ് കാർ സ്റ്റാർട്ടുചെയ്ത് പുറംവഴിയിലേക്കു പോകുന്നതിനിടയിൽ വിൻഡോ താഴ്ത്താൻ ഇടതുവശത്തേക്കു ചെരിഞ്ഞു. അവൻ താൻ അടയ്ക്കാമെന്നു പറയുമെന്ന് മാർഗരറ്റ് പ്രതീക്ഷിച്ചു. പക്ഷേ അവൻ സീറ്റിലേക്ക് അമർന്നിരുന്ന് മാർഗരറ്റിന്റെ കൈകൾക്കു കടന്നുപോകാൻ ഇടം നല്കി. ഇടയ്ക്ക് മാർഗരറ്റിന്റെ പകുതിയും അവന്റെ നെഞ്ചിൽ അമർന്നപ്പോൾ കാർ പതുക്കെ നില്ക്കുകയും ബിയർ മണമുള്ള ചുണ്ടുകൾ സ്വന്തമാക്കുകയും ചെയ്തു. അതവസാനിച്ചപ്പോൾ മാർഗരറ്റ് വിൻഡോ താഴ്ത്താനുള്ള ശ്രമം ഉപേക്ഷിച്ചിരുന്നു. അതിവേഗം നഗരം പിന്നിടുമ്പോൾ മാർഗരറ്റിന്റെ കവിളിൽ നിരവധി ചുംബനങ്ങൾ നല്കി അവൻ ഒരു കുട്ടിയുടെ കൗതുകം പ്രകടിപ്പിച്ചു.

ക്ലബിൽ തിരക്കു തുടങ്ങിയിരുന്നു. മാർഗരറ്റ് ഡ്രൈവിന്റെ തുടക്കത്തിൽത്തന്നെ കാർ പാർക്കു ചെയ്തു. ആദ്യം മടിച്ചെങ്കിലും മാർഗരറ്റ് നിർബന്ധിച്ചപ്പോൾ അവനും കാറിൽ നിന്നിറങ്ങി. മേശകൾക്കു പിന്നിൽ ചെരിഞ്ഞും അലസമായും ഇരിക്കുന്നവർ. ചിലർ ഉച്ചത്തിൽ വിലപിക്കുകയും ചിലർ അട്ടഹാസത്തോടെ ദു:ഖത്തെ മറികടക്കാൻ ശ്രമിക്കുകയും ചെയ്യുന്നു. മാർഗരറ്റ് അവർക്കിടയിലൂടെ നടക്കുമ്പോൾ ആൽഫ്രഡിനെ തിരയുകയും അവസാന റോയിൽ സ്വിറ്റ്സർലൻഡുകാരിയായ ഒരു മദാമ്മയ്ക്കൊപ്പം എന്തൊക്കെയോ അതിഗൗരവത്തിൽ സംസാരിക്കുന്നത് കാണുകയും ചെയ്തു. മാർഗരറ്റിനെ കണ്ടപ്പോൾത്തന്നെ ആൽഫ്രഡ് മദാമ്മയെ പരിചയപ്പെടുത്തി. കമ്പനി പുതുതായി തുടങ്ങുന്ന പ്രോജക്ടുകളെപ്പറ്റി വാചാലനായി.

മാർഗരറ്റ് തനിക്കൊപ്പമുള്ള ചെറുപ്പക്കാരനെ ആൽഫ്രഡിനു പരിചയപ്പെടുത്തി. യാത്രപറയുമ്പോൾ അവനൊപ്പം മുട്ടിയുരുമ്മി നടന്നുപോകാൻ മാർഗരറ്റ് പ്രത്യേകം ശ്രദ്ധിച്ചു. ആൽഫ്രഡ് അതൊന്നും അത്ര ഗൗരവമായെടുക്കുന്നില്ല എന്ന മട്ടിൽ മദാമ്മയോട് ഇളകിച്ചിരിച്ചുകൊണ്ട് എന്തൊക്കെയോ സംസാരിച്ചു.

വസ്ത്രധാരണത്തിന്റെ പലവിധ ആംഗിളുകൾ നിലക്കണ്ണാടിയിൽ തെളിയുന്നതിനൊപ്പം പിന്നിട്ട വർഷങ്ങളിലെ നിരവധി സന്ദർഭങ്ങൾ മാർഗരറ്റിന്റെ മനസ്സിൽ തെളിഞ്ഞുവന്നു. അതിനിടെ തുറന്നിട്ട ജനൽപ്പാളിയിലൂടെ ഒരു വെട്ടം പാളി കടന്നുപോകുന്നതായി മാർഗരറ്റിനു തോന്നി. മാർഗരറ്റ് പെട്ടെന്നു ജനാലകൾ വലിച്ചടച്ചു. ഇതിനിടെ മാർഗരറ്റ് ഇലയുടെ ആകൃതിയിലുള്ള ഘടികാരത്തിലേക്കു നോക്കുകയും ഇനി അദാലത്ത് കൂടാൻ ഒരുമണിക്കൂർകൂടി ബാക്കിയുണ്ടെന്നും, പത്തുമിനിട്ട് ഡ്രൈവ് ചെയ്താൽ അവിടെയെത്താമെന്നു മനസ്സിലുറപ്പിക്കുകയും ചെയ്തു.



ആൽഫ്രഡ് പെട്ടെന്നു യാത്രയ്ക്കുള്ള ഒരുക്കം തുടങ്ങി. അതിനിടെ അയാൾ തുടരെത്തുടരെ സിഗററ്റ് വലിക്കുകയും സുലൈമാനി കുടിച്ചു ദാഹം ശമിപ്പിക്കുകയും ചെയ്തു.

ആൽഫ്രഡ് ഓർത്തത് മറ്റൊരു സന്ദർഭമാണ്. ക്ലബിൽനിന്നും മാർഗരറ്റ് യാത്രപറഞ്ഞു പോയപ്പോൾ മുതൽ മനസ്സിൽ അകല്പിതമായ രോഷം നിറയുകയും അതു ശമിപ്പിക്കാനെന്നോണം അതിവേഗം കാറോടിച്ചു ഫ്ളാറ്റിലെത്തുകയും ചെയ്തു. ജനാലച്ചിത്രം താഴ്ത്തി നോക്കുമ്പോൾ മാർഗരറ്റ് ആർക്കോ ഫോൺ ചെയ്യുകയായിരുന്നു. അവൾ എന്തൊക്കെയോ പറഞ്ഞ് ഇളകിയിളകി ചിരിക്കുന്നുണ്ട്. അകത്തേക്കു കയറി അവളുടെ എണ്ണമയമില്ലാത്ത മുടിക്കു തീപിടിപ്പിച്ചാലോ എന്ന ചിന്ത



മനസ്സിൽ വന്നെങ്കിലും അതടക്കാൻ ആൽഫ്രഡിനു ബുദ്ധിമുട്ടേണ്ടി വന്നില്ല. ക്ലബിൽനിന്നിറങ്ങി സ്വിറ്റ്സർലൻഡുകാരിയെ ഹോട്ടലിൽ ഡ്രോപ്പുചെയ്യാൻ പോകുംവഴി കാർ ആളൊഴിഞ്ഞ വഴിയോരത്ത് ഏറെനേരം നിർത്തിയിട്ടതും കാറിനുള്ളിലെ രഹസ്യസാമ്രാജ്യത്തിൽവച്ച് അവളുടെ കത്തുന്ന ചുംബനം ഏറ്റുവാങ്ങിയതുമെല്ലാം ആൽഫ്രഡിനു സംതൃപ്തി നല്കി. മാർഗരറ്റിനൊപ്പം പിന്നിട്ട പതിമൂന്നുവർഷത്തെ ജീവിതത്തിനിടയിൽ ലഭിക്കാത്ത ആനന്ദം ആ ഒരു സന്ദർഭംകൊണ്ടു സ്വിറ്റ്സർലൻഡുകാരി തനിക്കു പകർന്നുനല്കിയെന്ന് ആൽഫ്രഡ് പിന്നൊരിക്കൽ കുപിതനായി മാർഗരറ്റിനോടു പറയുകയും ചെയ്തു. അപ്പോൾ അവളുടെ മുഖത്തു തെളിഞ്ഞ ഭാവം തന്നെ പരിഹസിക്കുന്നതാണെന്ന് ആൽഫ്രഡിനു തോന്നി. ഏറെനേരം നിശ്ശബ്ദയായി നിന്ന മാർഗരറ്റ് പെട്ടെന്ന് ആൽഫ്രഡിനരികിലേക്കു ചെന്നു. അവൾ യാതൊരു പതർച്ചയുമില്ലാതെ സ്വയം നിയന്ത്രണം വിട്ടപോലെ എന്തൊക്കെയോ പറഞ്ഞു. അവയൊക്കെയും ആൽഫ്രഡിനെ കുപിതനാക്കുന്നവയായിരുന്നു.

തന്റെ ഗർഭപാത്രം ഊഷരമായിത്തന്നെ സൂക്ഷിക്കാനാകുന്നത് ഒരു ഡോക്ടറായതുകൊണ്ടു മാത്രമാണെന്നും, ഭർത്താവിൽനിന്നു കിട്ടാത്ത ആനന്ദങ്ങൾ പലതും താനും സ്വന്തമാക്കുന്നുണ്ടെന്നും മാർഗരറ്റ് പറഞ്ഞത് വെറുതെയായിരുന്നില്ല. അതേക്കുറിച്ച് ആൽഫ്രഡും അറിയുന്നുണ്ടായിരുന്നു. ഫൗസിയ കടലിലേക്കു തുറക്കുന്ന ജനാലകളുള്ള നക്ഷത്രഹോട്ടലിൽവച്ച് ആൽഫ്രഡിനൊപ്പം ഷാംപെയിൻ നുണഞ്ഞ് പലതും പറഞ്ഞിരുന്നു. അതുപോലെ മദ്യപിച്ചു വിസ്മയിതനായ നാരായണൻ പലതും നിറംപിടിപ്പിച്ച് ആൽഫ്രഡിനോടു പറഞ്ഞിരുന്നു.

ഇപ്പോൾ ആൽഫ്രഡിന് ആ കാഴ്ച വ്യക്തമായി. റോഡിന്റെ എതിരെയുള്ള ഫ്ളാറ്റിന്റെ മൂന്നാം നിലയിൽനിന്നുള്ള പടവുകളിറങ്ങുകയാണ് മാർഗരറ്റ്. അവളുടെ ക്ളോസ് അപ്പ് അധികനേരം ബൈനോക്കുലറിൽ തെളിഞ്ഞുനിന്നില്ല. വളരെ ധൃതിപ്പെട്ട് മാർഗരറ്റ് കാറിനുള്ളിലേക്കു കയറിയിരുന്നു. ഗേറ്റു കടക്കുമ്പോൾ അവൾ കാർവിൻഡോ താഴ്ത്തി. ആൽഫ്രഡിനറിയാം. തന്റെ ഫ്ളാറ്റിന്റെ മുന്നിലെത്തുമ്പോൾ അവൾ ഇവിടേക്കു നോക്കാതെ കടന്നുപോകില്ല. ആൽഫ്രഡ് ബൈനോക്കുലർ പിന്നിൽ മറച്ചുപിടിച്ച് താഴ്വഴിയുടെ വിജനതയിലേക്കു നോക്കിനിന്നു. വളരെപ്പതുക്കെ മാർഗരറ്റിന്റെ കാർ തന്റെ ഫ്ളാറ്റിന്റെ മുന്നിലെ വഴിയിലൂടെ കടന്നുപോയി. പക്ഷേ, അവൾ തന്റെ ഫ്ളാറ്റിനുനേരേ നോക്കാതെ കടന്നുപോയപ്പോൾ ആൽഫ്രഡിന് അരിശം വന്നു. പെട്ടെന്നു ഡ്രസ്സ് ചെയ്ത ആൽഫ്രഡ് അതിവേഗം കാറോടിച്ചു നിരത്തിലേക്കിറങ്ങി.

ഇരുമ്പുപാലം പിന്നിട്ട് അതിവേഗം കാറോടിക്കുമ്പോൾ മാർഗരറ്റ് എത്തുംമുന്നേ കോടതിയിലെത്തണമെന്ന വാശിയായിരുന്നു ആൽഫ്രഡിന്റെ മനസ്സിൽ നിറഞ്ഞുനിന്നത്. അതുകൊണ്ടുതന്നെ എതിരേ വന്ന വണ്ടികളൊന്നും ശ്രദ്ധിക്കാതെ ആക്സിലേറ്ററിൽ കാൽവിരലുകളമർത്തി ഹോൺ തുടരെത്തുടരെ മുഴക്കി ആൽഫ്രഡ് കാറോടിച്ചു.

മൂന്നുമിനിട്ടിനെ പരാജയപ്പെടുത്തിയാൽ മാർഗരറ്റിനുമുന്നേ തനിക്കു കോടതിയിലെത്താമെന്ന് ആൽഫ്രഡിന് അറിയാമായിരുന്നു. അവളുടെ അതിവേഗത എത്രയെന്ന് ആൽഫ്രഡിനു നന്നായറിയാം. അതുമായി താരതമ്യപ്പെടുത്തുമ്പോൾ ഇപ്പോൾത്തന്നെ അവൾ തനിക്കു പിന്നിലായിട്ടുണ്ടാകുമെന്ന് ആൽഫ്രഡ് വിശ്വസിച്ചു. നഗരത്തിലെ ട്രാഫിക് തടസ്സങ്ങൾക്കിടയിലൂടെ എന്തോ അത്യാഹിതം സംഭവിച്ചുപോകുന്നു എന്നു കരുതാൻ ഹെഡ് ലൈറ്റിട്ടാണ് ആൽഫ്രഡ് കാറോടിച്ചത്.

കോടതിയിലേക്കുള്ള വഴിയിലേക്കു തിരിയുമ്പോൾ മാർഗരറ്റ് സാധാരണയിൽക്കവിഞ്ഞ വേഗതയിലാണ് കാറോടിച്ചതെന്ന് ആൽഫ്രഡിനു ബോദ്ധ്യമായി. ഡ്രൈവിന്റെ ഓരം ചേർന്ന് മാർഗരറ്റിന്റെ കാർ പാർക്ക് ചെയ്തിരിക്കുന്നു. അതിനെതിരേയുള്ള പാർക്കിംഗ് ഏരിയയിൽ തന്റെ കാർ പാർക്ക് ചെയ്തശേഷം ആൽഫ്രഡ് അതിവേഗം ജഡ്ജിയുടെ മുറി ലക്ഷ്യമാക്കി നടന്നു.

ജഡ്ജി വളരെ സ്വരം താഴ്ത്തിയാണ് മാർഗരറ്റിനോടു സംസാരിച്ചത്. ആറുമാസം സമയം തന്നിട്ടും വേർപിരിയാനുള്ള നിശ്ചയം മാറിയില്ലേ എന്ന ജഡ്ജിയുടെ ചോദ്യം കേൾക്കേ 'തനിക്കു വേർപിരിയണം' എന്നുതന്നെ മാർഗരറ്റ് ഉറപ്പിച്ചു പറഞ്ഞു. ആൽഫ്രഡിന്റെ മനസ്സ് അപ്പോൾ ഒരുനിമിഷം പതറി. താൻ പറയണമെന്നു നിശ്ചയിച്ച ന്യായീകരണങ്ങളൊക്കെ ആൽഫ്രഡ് അപ്പോഴേക്കും മറന്നുപോയിരുന്നു. എങ്കിലും ജഡ്ജിക്കു മുന്നിൽ ഇതൊന്നും തന്നെ ബാധിക്കുന്നില്ല എന്ന ഭാവത്തിൽ ആൽഫ്രഡ് നിന്നു. മാർഗരറ്റിനെ എന്നെന്നേക്കുമായി പിരിയുന്നതിലുള്ള അസ്വാസ്ഥ്യം ആൽഫ്രഡിനെ പൊതിഞ്ഞു. പരസ്പരം അകന്നുകഴിയുമ്പോഴും ഇടയ്ക്കെപ്പോഴെങ്കിലുമൊക്കെ അവളെ കാണുമ്പോൾ തോന്നുന്ന സംതൃപ്തി നഷ്ടമാകുന്നു എന്ന ചിന്ത ആൽഫ്രഡിന്റെ ഉള്ളമാകെ പടർന്നുപിടിക്കാൻ തുടങ്ങി.

ചോദ്യം ആൽഫ്രഡിനുനേരെയായി. ജഡ്ജി തന്റെ കസേരയിൽ ഒന്നിളകിയിരുന്നു. തെല്ലുമുന്നേ തോന്നിയ സന്ദിഗ്ദ്ധതയുടെ വേപഥുവോടെ സംസാരിക്കാതിരിക്കാൻ ആൽഫ്രഡ് മനഃപൂർവ്വം ശ്രമിച്ചു. ജഡ്ജിയുടെ ചോദ്യം വളരെ സൗമ്യവും മുനമൂർച്ചയുള്ളതുമായിരുന്നു. മാർഗരറ്റിന്റെ നിശ്ചയം പിരിയാനാണെങ്കിൽ, തനിക്കതിനോടു യോജിപ്പാണുള്ളതെന്ന് ആൽഫ്രഡ് പറഞ്ഞു. പക്ഷേ, ജഡ്ജി സ്വരമുയർത്തി കോടതിക്കറിയേണ്ടത് ആൽഫ്രഡിന്റെ അഭിപ്രായമാണെന്നും, അതിൽ മാർഗരറ്റിന്റെ അഭിപ്രായത്തെ ആശ്രയിക്കേണ്ടതില്ലെന്നും വ്യക്തമാക്കിയതോടെ ഒരുനിമിഷം ആലോചിക്കാതെ 'എനിക്കു വേർപിരിയണം' എന്ന് ആൽഫ്രഡ് വ്യക്തമാക്കി.

വേർപിരിയാനുള്ള രജിസ്റ്ററിൽ ഒപ്പിടാൻ ജഡ്ജി പറഞ്ഞപ്പോൾ തന്റെ കൈകൾ വിറയ്ക്കു



ന്നതായി ആൽഫ്രഡിനു തോന്നി. മാർഗരറ്റ് യാതൊരു ഭാവവ്യത്യാസവുമില്ലാതെ ജഡ്ജിയുടെ മുന്നിലേക്കു വരികയും തന്റെ പേരിനു താഴെ ഒപ്പി

ട്ട് അതിവേഗം പുറത്തേക്കു നടക്കുകയും ചെയ്തു. ആൽഫ്രഡ് വളരെപ്പതുക്കെ നടന്നു പുറത്തെത്തുമ്പോൾ മാർഗരറ്റ് അവളുടെ കാറിനരികെ എത്തിയിരുന്നു. ആൽഫ്രഡ് മാർഗരറ്റിനെത്തന്നെ നോക്കിനിന്നു. മാർഗരറ്റിന്റെ പല വിതാനത്തിലുള്ള രൂപം ഒരു കടൽക്കാഴ്ചയെ അനുസ്മരിപ്പിക്കുംവിധം ആൽഫ്രഡ് മനസ്സിന്റെ കണ്ണാടിക്കാഴ്ചയിൽ കണ്ടു.

കോടതിമുറ്റത്തു തിരക്കു കൂടിവരികയാണ്. മാർഗരറ്റ് കാർ സ്റ്റാർട്ടുചെയ്ത് പുറംവഴിയിലേക്കിറങ്ങി അതിവേഗം നഗരവഴിയിലേക്കു മറഞ്ഞു. തൊട്ടുപിന്നാലെ ആൽഫ്രഡും കാറോടിച്ചുപോയി. നഗരത്തിരക്കിൽ പലയിടത്തുവച്ചും മാർഗരറ്റിന്റെ കാർ കാണാനായെങ്കിലും അവളുടെ മുഖം വ്യക്തമായി കാണാൻ ആൽഫ്രഡിനു കഴിഞ്ഞില്ല. ഫ്ളൈ ഓവർ കടന്നപ്പോഴേക്കും മാർഗരറ്റ് തന്റെ കാഴ്ചയിൽനിന്നും പൂർണ്ണമായും അപ്രത്യക്ഷമായതായി ആൽഫ്രഡ് അറിഞ്ഞു.

ഫ്ളാറ്റിലെത്തിയ ആൽഫ്രഡ് നന്നേ പരിക്ഷീണനായി. നിർവ്വചനാതീതമായ ഒരേകാന്തത തന്നെ മൂടുന്നതായി ആൽഫ്രഡിനു തോന്നി. ആൽഫ്രഡ് വളരെപ്പതുക്കെ ജനാലയ്ക്കലേക്കു നടന്നു. പുറംവഴിയിലൂടെ മാർഗരറ്റിന്റെ കാർ വളരെപ്പെട്ടെന്നു തൊട്ടടുത്ത ഫ്ളാറ്റിലേക്കുള്ള ഡ്രൈവ് തിരിഞ്ഞു പോകുന്നത് ആൽഫ്രഡ് കണ്ടു. നോക്കിനില്ക്കെ മാർഗരറ്റിന്റെ ഫ്ളാറ്റിൽ ലൈറ്റ് തെളിഞ്ഞു. പിന്നെ സ്വീകരണമുറിയിൽ തലങ്ങും വിലങ്ങും നടക്കുന്നതിനിടയിലാണ് പുറത്തെ ആരവം ആൽഫ്രഡ് കേട്ടത്. പെട്ടെന്നു ജനാലയ്ക്കലേക്കു നടന്ന ആൽഫ്രഡ് കണ്ടത് പുറത്തുകൂടി അതിവേഗം ഒച്ചവച്ചോടുന്ന ജനക്കൂട്ടത്തെയാണ്.

പടവുകളിറങ്ങിയ ആൽഫ്രഡ് ആൾക്കൂട്ടത്തിലൂടെ വേഗത്തിൽ നടന്നു. ഒടുവിൽ ജനക്കൂട്ടത്തിനൊപ്പം ആൽഫ്രഡ് മാർഗരറ്റിന്റെ ഫ്ളാറ്റിനു മുന്നിലെത്തി. മൂന്നാംനിലയിലെ ഫ്ളാറ്റിനു മുന്നിൽ തിങ്ങിക്കൂടിയ ജനക്കൂട്ടത്തെ വകഞ്ഞുമാറ്റി ആൽഫ്രഡ് അരണ്ട വെളിച്ചത്തിൽ സംഭ്രമത്തോടെ നി... അപ്പോൾ പുറത്തേക്കുള്ള ജാലകം ആരോ ...ലിച്ചുതുറന്നു. പെട്ടെന്നു പുകയും ഗന്ധവും ജനലിലൂടെ പുറത്തേക്കു വമിക്കാൻ തുടങ്ങി. പുകയുടെ മൂടാപ്പിൽ ആൽഫ്രഡ് ആ കാഴ്ച അവ്യക്തമായി കണ്ടു. എരിയുന്ന മാർഗരറ്റിന്റെ രൂപത്തിൽനിന്നും ആൽഫ്രഡ്, ആൽഫ്രഡ് എന്ന വിളി വളരെപ്പതുക്കെ കേൾക്കുന്നുണ്ട്. തീപിടിച്ച മാർഗരറ്റിന്റെ അവസാന വിലാപം കേട്ടതോടെ ആൽഫ്രഡ് ആകെ സംഭ്രമിച്ചു. പെട്ടെന്നു തനിക്കെതിരേ ആ രൂപം പാഞ്ഞടുക്കുന്നതായി ആൽഫ്രഡിനു തോന്നി. ആൽഫ്രഡ് താഴേക്കുള്ള പടവുകളിറങ്ങി ഓടാൻ തുടങ്ങി

അപരിചിതമായ വഴികളിലൂടെ ഓടുന്നതിനിടയിൽ കിതച്ചും തളർന്നും ആൽഫ്രഡ് ഒരു തണൽമരച്ചുവട്ടിൽ ഇരുന്നു. ഒരുനിമിഷം കണ്ണുകളടച്ച ആൽഫ്രഡ് കണ്ടത് മരുഭൂമിയിലൂടെ കുരിശു ചുമന്നു കയറ്റം കയറാൻ പാടുപെടുന്ന തന്റെതന്നെ രൂപമായിരുന്നു.



## രജനി മന്നാടിയാർ

# ദൈവത്തിന്റെ ചാരന്മാർ



ദൈവത്തിന്റെ
ചാരന്മാർ
നാസ്തികന്റെ
വാസസ്ഥലം
മണത്തറിഞ്ഞു.
ഉലകം
ഉറങ്ങുമ്പോഴാണത്രേ
അവന്റെ
യുക്തിവാദ ഘോഷണങ്ങളും
ദൈവനിന്ദാവചനങ്ങളും.

*

ശിഷ്ടജീവിതത്തിന്റെ
രുദ്രാക്ഷങ്ങളെണ്ണിയെണ്ണി
ഒന്നും
തിട്ടപ്പെടുത്താനാവാതെ
വൃദ്ധമാതാവ്:
മഹാപ്രഭോ!
എന്റെ മലമൂത്രങ്ങളിൽ
രക്തബന്ധങ്ങളുതിർക്കുന്ന
മനപ്രാക്കുകൾ
മുട്ടയിട്ടു പെരുകും മുമ്പ്
സന്നിധി പൂകാൻ
വിധിയേകണമേ!!
ചാരന്മാരുടെ
ചുണ്ടുകളിൽ
വേദാന്തപ്പുഞ്ചിരി.

*

അവൾ
ആവർത്തിച്ചറിയുന്നു
ആഴക്കിണറിന്റെ
അടിവയർനോവ്
അലക്കുകല്ലിന്റെ
നടുവെല്ലുദീനം
പുകയടുപ്പിന്റെ
ഇടനെഞ്ചെരിച്ചൽ.
ജഗന്നാഥാ!
പ്രാരബ്ധങ്ങളുടെ
അയക്കയർ നിറയെ
ഈർപ്പമുണങ്ങാത്ത
പെണ്ണുടുപ്പുകൾ.
പുരതിങ്ങി വളരുന്നു
ജാതകങ്ങളും
സ്വർണ്ണഭൂതങ്ങളും.
സർവ്വേശ്വരാ!!
ശിരോലിഖിതത്തിലെ
വൈധവ്യരേഖകൾ
തിരുവിരലാൽ തിരുത്തി
നെടുമംഗല്യമരുളുക.

ചാരന്മാരുടെ
കണ്ണുകളിൽ
ഉടന്തടിച്ചിതയിലെ
ചാരസ്മൃതി.

*

അവർ
പെൺമക്കൾ
മോഹവിഹായസ്സിൽ
ബഹുവർണ്ണമേഘങ്ങൾ
കനവുമരക്കൊമ്പുകളിൽ
പൈങ്കിളിക്കൂടുകൾ.
പ്രിയ ഗോകുൽ
നീയറിക:
പുല്ലാങ്കുഴൽ
പീലിക്കിരീടം
പീതാംബരം
പശുഗന്ധം
ഇവയേതുമില്ലാത്തവൻ
ഞങ്ങൾക്കു നന്ദനൻ.
അവൻ മേനി
പൊൻ മേഘവർണ്ണം
അകക്കാമ്പിൽ
ഏകപത്നീ വിഗ്രഹം
ഇടയൻമാർക്കുടമ
തേരാളിക്കു മേലാളൻ
യദുകുല ധനികൻ
ഏകപുത്രൻ
ഒസ്യത്തിൽ
ഗോശാലകളും
പുൽപ്പാടങ്ങളും
പുഴകളും.

ചാരന്മാരുടെ
ഉമിനീരിൽ
കരിമ്പുരസം.

*

ചാരസംഘം
ഏഴരവെളുപ്പിന്
ഭഗവാനോടുണർത്തി:
ഭക്തവത്സലാ!
കേട്ടതെല്ലാം
കല്ലുപതിച്ച
കള്ളക്കഥകൾ.
അവൻ
നമുക്കുള്ളവൻ
വിശ്വാസികളിൽ
വിജ്ഞാനി
ഗ്രന്ഥപ്പുരയിൽ
ദേവസ്തുതികൾ.
നടന്നും
ഇരുന്നും
മേശമേൽ കമഴ്ന്നും
മേൽക്കൂര നോക്കിയും
വിചിത്രം
വിശിഷ്ടം
അവന്റെ
ദൈവ ധ്യാനമുറകൾ.
നിശ്ശബ്ദൻ
നിസ്സഹായൻ
നിദ്രാവിഹീനൻ
അവനെന്നും
തവദാസൻ
ചരമാനന്തരം
ചാരവൃത്തിക്കനുയോജ്യൻ.

*

പൂങ്കോഴികൾ
പുലരിക്കുളിര്
പുലർച്ചവണ്ടി.
കവിതയുടെ
അന്ത്യഖണ്ഡം
കവി
കുറിച്ചിട്ടു:
പൂർണ്ണതയ്ക്ക്
ഉറക്കമില്ല
വിളക്കൊട്ട്
അണയ്ക്കുന്നുമില്ല.





## പി.പി. രാമചന്ദ്രൻ

# [illegible]പത്ത്

1



ചുമരുകളാൽ
നഗ്നത മറച്ച്
മുറിക്കുളി.

നഗ്നതയാൽ
ലോകത്തെ മറച്ച്
മുങ്ങിക്കുളി.

2

വീണ ആപ്പിളിൽ
ന്യൂട്ടൻ
ഭൂമിയുടെ ഗുരുത്വം കണ്ടു.

വീണ പൂവിൽ
ആശാൻ
ജീവിതത്തിന്റെ ലഘുത്വവും.

3

ഖരം
തന്മാത്രകളുടെ
കൂട്ടുകുടുംബത്തറവാട്
ദ്രാവകം
അണുകുടുംബങ്ങളുടെ
വാടക വീടുമാറ്റം.

വാതകം
പെരുവഴിയിൽ
സ്വച്ഛന്ദം.
താൻ മാത്രം.

4

വി.ടി.
അടുക്കളയിൽനിന്ന്
അരങ്ങത്തേയ്ക്ക്.
ടി.വി.
അരങ്ങത്തുനിന്ന്
അടുക്കളയിലേക്ക്.

5

ദശപുഷ്പം-
ചൂടുവാനല്ല:
വിഗ്രഹിച്ച്
സമാസം പറയുവാൻ.

6

ആഴം വേണ്ടതു
വൃത്തത്തിന്.

കിണറും
കവിതയും.

7

ഉപേക്ഷിക്കാനാവാത്ത
ദുശ്ശീലമായി
ജീവിതം.

8

കവിതയ്ക്കു വഴങ്ങാത്തത്-
ചെടിപ്പടർപ്പിനു മുകളിൽ
പൊടുന്നനെ അപ്രത്യക്ഷമായ
മൃഗച്ചെവികൾ.

9

വിനോദസഞ്ചാരികൾക്കുവേണ്ടി.
ശക്തനായ കടൽക്കാറ്റ്
കന്യാകുമാരിയുടെ
ഉടയാട പൊന്തിച്ച്
രഹസ്യഭാഗങ്ങൾ
കാണിക്കുന്നു.

10

വാഗർത്ഥങ്ങളെപ്പോലെ
ജഗത്പിതാക്കളുടെ
ചേർച്ച.
വി.സി.പി.യിൽ
കാസറ്റ് എന്നപോലെ
നമ്മുടെ വേഴ്ച.

സോഫ്റ്റ് ടച്ച്
ഓട്ടോ പ്ലേ
പ്ളഗ്ഗ്ഡ്.



ബാബുഭരദ്വാജ്

# കണ്ണുകെട്ടിക്കളിയുടെ നിയമങ്ങൾ



### അധ്യായം–18
### കളിയുടെ നിയമങ്ങൾ-2

ഇപ്പോൾ നീരാട്ടിന്റെ ആലസ്യത്തിൽ ഞങ്ങളെല്ലാവരും പുൽത്തകിടിയിൽ ഇരിക്കുകയാണ്. ഇതിനെക്കാൾ നന്നായി ഞങ്ങളന്യോന്യം അറിഞ്ഞ നിമിഷങ്ങൾ ഏറെയില്ല. ഞങ്ങളുടെ മനസ്സുകളിലേക്ക് ഇതുപോലെ ഞങ്ങൾക്കിതുവരെ തുറന്നിറങ്ങാൻ കഴിഞ്ഞിട്ടില്ല. ഇതുപോലെ ഞങ്ങളിതുവരെ ആഗിരണം ചെയ്യപ്പെട്ടിട്ടില്ല.

ഒടുക്കം എല്ലാവരുടേയും മുഖത്ത് മാറിമാറിനോക്കി അവൾ പുഞ്ചിരിച്ചു. അവളെന്തോ പറയാൻ ഭാവിക്കുകയാണെന്ന് ഞങ്ങൾക്കുതോന്നി. അതെങ്ങനെ തുടങ്ങണമെന്നവൾക്കിറിയില്ലായിരിക്കും. ഇനി ഇത്തരം ആശങ്കകൾക്ക് എന്തു പ്രസക്തി? ഒടുക്കം അവൾ പറയുകതന്നെ ചെയ്തു.

"നമ്മളാരും ഇതുവരെ പറയാൻ മടിച്ചിരുന്നതോ, പറയാതിരുന്നതോ, അറിയില്ലെന്ന ഭാവത്തിൽ ഓർക്കാൻ ശ്രമിക്കാതിരുന്നതോ ആയ ഒരു കാര്യം ഞാൻ പറയാൻ പോവുകയാണ്. അതിനുമുൻപ് എനിക്കൊരു കാര്യം അറിയണം. നിങ്ങൾക്ക് ഞാനാര്? അല്ലെങ്കിൽ എനിക്ക് നിങ്ങളാര്? അതു പറയുമ്പോൾ ഞാനും നിങ്ങളും വ്യത്യസ്തരാണെന്നു കരുതരുത്. ജൈവപരമായി രണ്ടു ധ്രുവങ്ങളിൽ നില്ക്കുന്നവർ എന്നേ അർത്ഥമുള്ളൂ. അത് ഞാനും നിങ്ങളും ഇടയ്ക്കിടെ അറിയാതെ ഓർത്തുപോവാറുണ്ട്. എല്ലാ കാലത്തും അതുണ്ടായിട്ടുണ്ട്. എന്റെ ചോദ്യത്തിനുത്തരം കിട്ടിക്കഴിഞ്ഞാൽ എനിക്ക് സമാധാനമായി. ഈ ചോദ്യം പലവട്ടം ഞാൻ നിങ്ങളോട് ചോദിച്ചുകഴിഞ്ഞു. എനിക്കൊരിക്കലും ഉത്തരം കിട്ടിയിട്ടില്ല. പലപ്പോഴും എന്റെ ചോദ്യം നിങ്ങൾ അറിഞ്ഞില്ല. വാക്കുകൾ കൊണ്ടും മനസ്സുകൊണ്ടും ശരീരംകൊണ്ടും ചോദ്യങ്ങൾ ചോദിക്കാം. എനിക്കിപ്പോൾ ഉത്തരം കിട്ടണം. എന്തുകൊണ്ട് നമ്മളൊത്തുചേർന്നുവെന്ന അറിവ് നല്ലതല്ലേ?"

ഞങ്ങളെല്ലാം അന്യോന്യം മുഖത്തോടു മുഖം നോക്കി തരിച്ചിരുന്നു. അവൾക്കെന്ത് ഉത്തരമാണ് ഞങ്ങൾ നല്കേണ്ടത്? എല്ലാ ചോദ്യങ്ങളും എല്ലാ ഉത്തരങ്ങളും ഇന്നവസാനിച്ചില്ലേ? എല്ലാ കാലുഷ്യങ്ങളും ഇന്ന് നിമജ്ജനം ചെയ്തുകഴിഞ്ഞില്ലേ? ഇപ്പോൾ ഞങ്ങൾ പരിശുദ്ധാത്മാക്കൾ മാത്രമല്ലേ? ഒടുക്കം ശരച്ചന്ദ്രൻ പറഞ്ഞു:

"ഊർമ്മിള ഞങ്ങൾക്കാരാണ്? ഞങ്ങൾക്ക് ഊർമ്മിളതന്നെ. ഊർമ്മിള ഞങ്ങളുടെ ഭാഗം തന്നെ."

"അതെങ്ങനെ? വളച്ചുകെട്ടില്ലാത്ത ഒരു ഉത്തരത്തിനു വേണ്ടിയാണ് നിങ്ങളെ ഞാൻ കൂട്ടിക്കൊണ്ടുവന്നത്. എന്താണിത്ര തിരക്കെന്ന് ചോദിച്ചേക്കാം. തിരക്കൊന്നുമില്ല. വെറുതെയുള്ള ഈ കണ്ണുകെട്ടിക്കളിക്ക് രസമില്ല."

ഒടുക്കം ശരച്ചന്ദ്രൻ വിക്കിവിക്കി പറയാൻ തുടങ്ങി.

"ഊർമ്മിള.... ഞങ്ങളുടെ സുഹൃത്ത്... അല്ല നമ്മളെല്ലാവരും ഒരേപോലെ സൗഹൃദത്താൽ ബന്ധിപ്പിക്കപ്പെട്ടവർ. ഒരേപോലെ വ്യഥകളാൽ ഉരുകിച്ചേർന്നവർ...." പിന്നെ ശബ്ദമുയർത്തി അവൻ കലമ്പി "എന്താ പ്രണയം മാത്രമാണോ സൗഹൃദം." പ്രണയമെന്ന വാക്കായിരിക്കില്ല അവൻ പറയാൻ ഉദ്ദേശിച്ചിരുന്നത്.

ഊർമ്മിള ഒച്ചയില്ലാതെ ചിരിച്ചു.

"ശരച്ചന്ദ്രനെന്തിനാണ് ശബ്ദമുയർത്തിയത്? പറയുന്ന കാര്യത്തിൽ വിശ്വാസമില്ലാതിരിക്കുമ്പോഴാണല്ലോ ആൾക്കാർ ശബ്ദമുയർത്തുക."

വിശ്വംഭരൻ ഇടപെട്ടു.

"എന്തിനാണ് ഊർമ്മിള ഞങ്ങളെ ഇങ്ങനെ പീഡിപ്പിക്കുന്നത്. എന്തു വെളിപാടാണ് ഊർമ്മിളയ്ക്കിപ്പോൾ വേണ്ടത്? ഉത്തരം കിട്ടിയില്ലെങ്കിൽ കുഴഞ്ഞു എന്ന മട്ടിലല്ലേ ഊർമ്മിള സംസാരിക്കുന്നത്?"

"അപ്പോൾ അത്തരം ഒരു പീഡനം ഉണ്ടെന്ന് സമ്മതിക്കുന്നു, അല്ലേ? ഞാനൊരു വ്യഥയായി നിങ്ങളിൽ പടർന്നിട്ടുണ്ട് ഇല്ലേ? എന്നെച്ചൊല്ലി പലപ്പോഴും നിങ്ങളറിയാതെ നിങ്ങളിൽ കാലുഷ്യവും വളർന്നിട്ടുണ്ട്. ഇല്ലേ. നിങ്ങളെ ആകർഷിപ്പിച്ച് അടുപ്പിച്ചുനിർത്തുന്നതുപോലെ. നിങ്ങളെ തമ്മിൽ വികർഷിപ്പിച്ച് അകറ്റുന്നതും ഞാൻ തന്നെയാവും ഇല്ലേ? ഉത്തരം കിട്ടിക്കഴിഞ്ഞാൽ എനിക്ക് സ്വതന്ത്രയാവാം." അതു പറയുമ്പോൾ അവളുടെ മുഖം വിവർണ്ണമായിരുന്നു. പക്ഷെ, ഞങ്ങൾക്ക് മനസ്സിൽ തലപൂഴ്ത്തി ഇരുന്നാലോചിക്കാതെ വയ്യല്ലോ? അവൾ പല ഘട്ടങ്ങളിൽ പല രൂപത്തിൽ ഞങ്ങളുടെ മനസ്സിൽ നിറഞ്ഞുനിന്നിട്ടില്ലേ.

നിങ്ങളുടെ എല്ലാവരുടേയും സ്വപ്നങ്ങളിൽ ഞാൻ നിറഞ്ഞുനിന്നിട്ടുണ്ട്. ഞാനെത്ര സന്തോഷവതിയാണെന്നോ? ആ സ്വപ്നങ്ങളെല്ലാം ശരച്ചന്ദ്രൻ ചികഞ്ഞെടുത്തിട്ടുണ്ടല്ലോ? അതൊക്കെ നിങ്ങളുടെ മറയില്ലാത്ത മനസ്സുതന്നെയല്ലേ?" ഒരു നെടുനിശ്വാസത്തോടെ അവൾ തുടർന്നു.

"നമുക്കീ പാവം കളി അവസാനിപ്പിക്കാം. എനിക്ക് നിങ്ങളെ ആരേയും ഉപേക്ഷിക്കാനാവുന്നില്ല. ഇത് അപകടം പിടിച്ച കളിയാണ്. ഇനിയും നീണ്ടുപോയാൽ എന്റെ നഷ്ടം നിങ്ങളെ തകർക്കും. എനിക്ക് വിശ്വംഭരന്റെ സ്വപ്നങ്ങൾ വേണം. രാഹുലന്റെ വിഹ്വലത വേണം. ശരച്ചന്ദ്രന്റെ കുരിശിൽ പിടയുന്ന മനസ്സ് വേണം. ദിനകരന്റെ നിസ്സംഗത വേണം...." പിന്നെ ധർമ്മദത്തന്റെ നേരേ കള്ളക്കണ്ണെറിഞ്ഞുകൊണ്ടവൾ പറഞ്ഞു "പിന്നെ എന്നെ ആർത്തിയോടെ ഒളിഞ്ഞുനോക്കാറുള്ള ധർമ്മദത്തന്റെ ശരീരം വേണം. എനിക്കാരേയും കൈയൊഴിയാൻവയ്യ. എനിക്കെല്ലാവരേയും വേണം. ഇതെല്ലാം കൂടി എനിക്കൊരിക്കലും കിട്ടില്ലല്ലോ? ഒട്ടും ലജ്ജയില്ലാതെ ഞാനിതൊക്കെ പറയുന്നല്ലോ എന്ന അദ്ഭുതത്തിലാണ് നിങ്ങളൊക്കെ...." അവൾ വാവിട്ടുകരയാൻ തുടങ്ങി. അവൾ ഇങ്ങനെ വാവിട്ടു കരയുന്നത് ഞങ്ങളാദ്യമായാണു കാണുന്നത്. അതിനു മുൻപവൾ നിശ്ശബ്ദയായി കണ്ണീർ





വാർക്കാറേയുള്ളൂ. അതവളുടെ പുതിയ മുഖം. അതും ഞങ്ങൾ മനസ്സിൽ പൂട്ടിവെച്ചു. കരച്ചിലിനിടയിൽ ചിരിച്ചുകൊണ്ടവൾ ചോദിച്ചു.

"ഞാനൊരു ചീത്തപ്പെണ്ണാണ് ഇല്ലേ?..."

ഞങ്ങൾ സഹാപതാപത്തോടെ അവളെ നോക്കിക്കൊണ്ടിരുന്നു. വിശ്വംഭരൻ പതുക്കെ എഴുന്നേറ്റ് അവളുടെ അടുത്തേക്ക് നടന്നു. എന്നിട്ടാ മുടിയിൽ വിരലോടിച്ചുകൊണ്ട് സൗമ്യനായി പറഞ്ഞു.

"ഊർമ്മിള ഞങ്ങളുടെ ഊർമ്മിളയാണ്...." മറ്റൊന്നും അവന് പറയാനായില്ല. കരച്ചിലിനിടയിൽ ഊർമ്മിള ചിരിച്ചു.

ഉച്ചയായിക്കഴിഞ്ഞിരുന്നു. ഊർമ്മിള സഞ്ചിതുറന്ന് ആറു പൊതിച്ചോറുകൾ എടുത്തു. തളിർവാഴയിലകളിൽ പൊതിഞ്ഞ് ചാക്കുചരടുകൾ കെട്ടി ഭദ്രമാക്കിയ പൊതിച്ചോറുകൾ. അതിൽനിന്നും കിനിഞ്ഞിറങ്ങുന്ന ജലാംശം അവളുടെ കൈവിരലുകളെ നനച്ചിരുന്നു. അരുവിയിൽ കൈകൾ കഴുകി പുൽത്തകിടിയിൽ വട്ടം ചുറ്റിയിരുന്ന് ഞങ്ങളാ പാഥേയം ഭുജിച്ചു. ജീവിതത്തിന്റെ അമൃതം നല്കി ഊർമ്മിള ഞങ്ങളെ അമൃതരാക്കിയിരിക്കുന്നു. അവൾ അവളുടെ സ്നേഹം ഞങ്ങൾക്കായി പൊതിഞ്ഞുകൊണ്ടുവന്നിരിക്കുന്നു.

ഊണുകഴിഞ്ഞ് ഞങ്ങൾ വീണ്ടും അറിയാൻ തുടങ്ങി. രാഹുലൻ ഇപ്പോൾ ഊർമ്മിളയുടെ തോളിൽ തലചായ്ച്ചാണിരിക്കുന്നത്. ഇതിനുമുൻപ് അന്യോന്യം സ്പർശിക്കാതിരിക്കാൻ ഞങ്ങൾ ബദ്ധപ്പെടാറുള്ള കാര്യം ഞങ്ങളൊക്കെ അപ്പോൾ ആലോചിച്ചിരിക്കണം.

കുറെനേരം കഴിഞ്ഞ് ഊർമ്മിള പറഞ്ഞു "നമുക്കിനി കണ്ണുപൊത്തിക്കളിക്കാം...." അവളുടെ മുഖത്തൊരു കള്ളച്ചിരി ഉണ്ടായിരുന്നു. "എല്ലാവരും ടവ്വൽകൊണ്ട് കണ്ണുമൂടിക്കെട്ടണം. എല്ലാവരേയും ഞാൻ പരിശോധിക്കും-" അവളുടെ ആജ്ഞാശക്തി ഞങ്ങളെ അദ്ഭുതപ്പെടുത്തി. സ്ത്രൈണതയാണോ അവളുടെ ആജ്ഞാശക്തി. എങ്കിൽ അവൾ പറഞ്ഞതെല്ലാം സത്യംതന്നെ.

പൊട്ടിച്ചിരിക്കിടയിൽ വിശ്വംഭരൻ പറഞ്ഞു.

"അമ്മ ദൈവം-"

"എല്ലാവരേയും അവളുടെ അക്രീത ദാസന്മാരാക്കാൻ വേണ്ടിയാണ് അവൾ നമ്മളെ ഇവിടെ കൂട്ടിക്കൊണ്ടുവന്നത്-" സാധാരണ ഒന്നും പറയാറില്ലാത്ത ദിനകരൻ കൂട്ടിച്ചേർത്തു. "എല്ലാവരും എന്നെ തിരയണം. നിങ്ങളുടെ അമ്മ ദൈവത്തെ. ആർക്കും അവളെ തേടിപ്പിടിക്കാൻ കഴിയില്ലെന്നത് ഒരു നിയോഗം തന്നെ."

"കാരണം അവൾ പ്രകൃതിയിലെങ്ങും നിറഞ്ഞുനില്ക്കുന്നു-" ശരച്ചന്ദ്രൻ കൂട്ടിച്ചേർത്തു.

അവൾ ഞങ്ങളുടെയെല്ലാം കണ്ണുകൾ ഭദ്രമായി അടച്ചുകെട്ടി. കണ്ണുകൾ കെട്ടപ്പെട്ട ഞങ്ങൾ ഊർമ്മിളയെ തിരഞ്ഞ് ആ കാട്ടിൽ വട്ടം ചുറ്റാൻ തുടങ്ങി. അകലങ്ങളിൽ അവൾ കിളി കരഞ്ഞുകൊണ്ടിരുന്നു. കാടിന്റെ പല മൂലകളിൽനിന്ന് അവളുടെ കിളിയൊച്ചകൾ മുഴങ്ങിക്കൊണ്ടിരുന്നു. തപ്പിയും തടഞ്ഞും ഞങ്ങൾ അവളിലേക്കോടിക്കൊണ്ടിരുന്നു. ആദ്യം കണ്ടെത്തുന്ന ആൾ അവളെ സ്വന്തമാക്കുമെന്ന് ഞങ്ങൾ ഭയപ്പെടുന്നതുപോലെ. എത്രനേരം അവളെ തിരഞ്ഞുകൊണ്ടങ്ങനെ നടന്നുവെന്നറിയില്ല. അവൾ ഞങ്ങൾക്കപ്രാപ്യയായിത്തന്നെ ഇരുന്നു.

പിന്നെ ഓരോരുത്തരും അവരുടെ ഇച്ഛയ്ക്കൊത്ത് കണ്ണുകളുടെ കെട്ടുകൾ അഴിച്ചപ്പോഴേക്കും ഞങ്ങൾ കുരുടന്മാരായിക്കഴിഞ്ഞിരുന്നു. ഏറെ നേരം കഴിഞ്ഞാണ് കാട് കണ്ണിനു മുൻപിൽ തെളിഞ്ഞത്. ഞങ്ങളോരോരുത്തരും കാടിന്റെ പലയിടങ്ങളിൽ അപ്പോഴേക്കും ഒറ്റപ്പെട്ടുകഴിഞ്ഞിരുന്നു. കണ്ണുകെട്ടിക്കളിയുടെ പാഠം ഈ ഒറ്റപ്പെടലായിരിക്കാം. ഊർമ്മിള എവിടെയും ഉണ്ടായിരുന്നില്ല.

ഞങ്ങളോരോരുത്തരും കാടിനെ മറികടന്നുപോയി. കാട് കഴിഞ്ഞെത്തുന്ന വെളിംപറമ്പിൽ ഞങ്ങൾ ആകസ്മികമായി വീണ്ടും ഒന്നിച്ചുകൂടി. അപ്പോഴാണ് ഒരു കാടുമുഴുക്കെ ഞങ്ങളവളെ തിരഞ്ഞെന്നറിയുന്നത്. അവൾ ഞങ്ങളിൽനിന്ന് അടർന്നുപോയിക്കഴിഞ്ഞെന്നും അപ്പോഴാണ് ഞങ്ങളറിയുന്നത്-

കാടുകാട്ടാതെ കാടുകാട്ടിത്തന്ന് അവൾ ഞങ്ങളിൽനിന്നും കൊഴിഞ്ഞുപോയി.

ഒരുപക്ഷെ അവൾ ആ കാട്ടിൽ അലിഞ്ഞുതീർന്നിരിക്കണം.

യഥാർത്ഥത്തിൽ ഒരു നഷ്ടബോധത്തിനു പകരം ശാന്തിയാണോ ഞങ്ങൾ അനുഭവിച്ചത്.

ഒരു കിളി ഞങ്ങളെ ഉരുമ്മിക്കൊണ്ടു പറന്നുപോയതിന്റെ വിസ്മയം മാത്രമാണോ അവശേഷിച്ചിരിക്കുന്നത്?

(തുടരും)



എ.എം. വാസുദേവൻപിള്ള

# അതിർത്തികൾ ലംഘിക്കുന്നവർ

VII



## ഉണങ്ങിവീഴുന്ന മരക്കാലുകൾ

വേനൽക്കാലമായാൽ ഇലകൊഴിയുന്ന മരങ്ങളെല്ലാം ഇളതായിത്തുടങ്ങും. മാസമുറക്കാലത്ത് പെണ്ണുങ്ങളുടെ ശരീരസ്ഥിതിപോലെയാണ്. ഞരമ്പുകളും മസിലുകളും മൃദുലങ്ങളാകുന്നു.

കുളവുമരങ്ങളിൽ കുളവെണ്ണ ഊറിയ വെട്ടുപൊഴികൾ എത്ര വേഗത്തിലാണു മെനഞ്ഞുകൂട്ടുന്നതെന്ന് മലമ്പണ്ടാരങ്ങൾക്കറിയാം. മലമ്പണ്ടാരങ്ങൾ കല്യാണങ്ങൾക്ക് ഈ കാലം തിരഞ്ഞെടുക്കുന്നതിന്റെ കണക്കും അതാണ്.

ചിന്നപ്പനും വെള്ളച്ചിയും ആ കണക്കുനോക്കിയാണിരുന്നത്. മകൻ മണിയനെക്കൊണ്ട് അലമേലുവിനെ കെട്ടിക്കാൻ കൊടുത്ത വാക്കിന് കൊല്ലങ്ങളുടെ പഴക്കമുണ്ട്. ഒരുങ്ങിയൊരുങ്ങി സമയമങ്ങുപോയി. ഇന്നു പുറപ്പെട്ടതുതന്നെ വെള്ളച്ചിയുടെ നിർബന്ധം കൊണ്ടാണ്.

അത്ര ദൂരെയൊന്നുമല്ല അലമേലുവിന്റെ കുടിൽ. മേക്കരത്താഴ്വാരത്തുനിന്ന് അച്ചൻകോവിൽ വരെ പോകാൻ ഒരു ദിവസത്തിൽ കൂടുതലൊന്നും വെള്ളച്ചിക്കുവേണ്ട. പക്ഷേ ഒത്തില്ല.

ഉരുൾ പൊട്ടിയതിൽപ്പിന്നെ ഒന്നുപോകാൻ കഴിയാത്ത കുണ്ഠിതം ഇതുവരെ തീർന്നില്ല വെള്ളച്ചിക്ക്. ഉറ്റോരും ഉടയോരുമായി അലമേലുവിന് ക്ടാത്തിയേയുള്ളൂ.

പോകാഞ്ഞതിലുമുണ്ടൊരു ന്യായം. അങ്ങനെ വിളിച്ചുകൊണ്ടുപോരുന്നത് ഒരു നാട്ടുനടപ്പല്ലല്ലോ. പെണ്ണിന് കല്യാണപ്രായമായെന്ന് മൂപ്പന്റെ അറിയിപ്പുവന്നപ്പോൾ പെണ്ണുചോദിച്ച് ആളയച്ചിരുന്നതാണ്. സമ്മതമറിയിക്കാൻ അവിടെനിന്ന് ക്ടാത്തി വന്നിരുന്നു. നടത്തിക്കാൻ സമയമായപ്പോൾ അപ്പനും അമ്മയും പോയി. സമ്മതത്തിന് മൂത്ത പണ്ടാരം ക്ടാത്തി വശം കൊടുത്തയച്ച ഓല വെള്ളച്ചി കരുതിയിട്ടുണ്ട്. വക്കയിലയിൽ പാലക്കറകൊണ്ട് മഞ്ഞപ്പുവൊട്ടിച്ച ഓല.

വെള്ളച്ചി മടിയിൽ തപ്പിനോക്കി. മടിയഴിച്ച് മഞ്ഞപ്പുവൊട്ടിച്ച ഓല ഒരിക്കലൂടെ തുറന്നു. ഭദ്രമായിരിക്കുന്നു. വഴിയാത്രയിൽ കളയാതിരിക്കാൻ ഒരു ചെരുകൽ കൂടി ചെരുകി മടിയിൽ ഊന്നിവെച്ചു.

ക്ടാത്തി വരാമെന്നു പറഞ്ഞിരുന്നു. വരാത്ത കുണ്ഠിതം ഓർമ്മ വന്നപ്പോൾ ചുണ്ണാമ്പുതേച്ച വെറ്റിലക്കീറും ഉണങ്ങിയ അടയ്ക്കാക്കഷണവും അണവായിലിട്ടമർത്തി അല്പം ആദ്യത്തെ ചാറുതുപ്പി പൊയിലക്കീറ് ചുണ്ടിന് [illegible] നാക്കുവളച്ച് അണയിൽക്കൂടെ ചേർത്തു മെഴുക്കിയിളക്കിക്കൊണ്ട് വെള്ളച്ചി നടന്നു.

കുറച്ച് മരക്കാലുകൾ ഒടിച്ചുകണ്ടപ്പോൾ ചിന്നപ്പൻ ഓർത്തു: ഇവിടെ തോടുണ്ടായിരുന്നു. തറ്റുത്താണ് ഇറങ്ങിക്കയറിയിരുന്നത്. പിന്നിലോട്ടു തിരിഞ്ഞ് വെള്ളച്ചിയെ സഹായിക്കാനൊരുങ്ങുമ്പോൾ എതിരേവന്ന കാണിക്കാരൻ ചിരിച്ചു.

ഇവിടെ തോടുണ്ടായിരുന്നു: മുമ്പ്. വറ്റിപ്പോയി. തോടൊഴുകിയ ഇടം മാത്രമേ ഇപ്പോഴുള്ളൂ.....

അവർ പോകുന്നതിനിടയിൽ പറഞ്ഞ പായാരങ്ങൾ കാട്ടിൽ കൊഴിഞ്ഞുകൊണ്ടിരുന്നു.

ക്ടാത്തികൂടി പോരട്ടെ. അവളെ ഒറ്റയ്ക്കു കാട്ടിലിടണ്ടാ. വീട്ടിൽ തൊണയ്ക്കൊരു പെണ്ണുവേണം. മണിയനടക്കം എല്ലാരും വേലയ്ക്കു പോയാൽ അലമേലു ഒറ്റയ്ക്കാകും.

വെള്ളച്ചിക്കും ചിന്നപ്പനും ഒരേയൊരു മോനാണ് മണിയൻ. മാടചാമിയെന്നാണ് ആദ്യം ഇട്ട പേര്. അവനതു പിടിച്ചില്ല. വളർന്നപ്പോൾ തനിയേ മാറ്റി. എല്ലാടവും പേരുമാറ്റിപ്പറഞ്ഞു. ഇപ്പോൾ മണിയൻ. ഇഞ്ചവെട്ടും കുന്തിരിക്കമെടുപ്പുമൊന്നും അവനിഷ്ടമല്ല. അതിനൊന്നും അവനെ വിളിക്കരുതെന്നാണു ശട്ടം. അവന്റെ യാത്രയെല്ലാം ഗ്രാമത്തിലോട്ടാണ്.

അലിമുക്കിനു കിഴക്കുള്ള എസ്റ്റേറ്റിലെ ചില തൊഴിലാളികളുമായിട്ടാണ് മണിയനടുപ്പം. പാൽവെട്ടുകാർ. മണിയനും പാൽവെട്ടാനറിയാം. നല്ല കൂലി കിട്ടുമെന്നുമാത്രമേ ചിന്നപ്പനറിയൂ. അവനിടുന്ന പുത്തനുടുപ്പ് ഇട്ടുപഴകുമ്പോൾ ചിന്നപ്പനു കൊടുക്കും.

അവന്റെ പോക്കെല്ലാം ചിന്നപ്പൻ രഹസ്യമായി നോക്കിനിന്നിട്ടുണ്ട്. മട്ടാകെ വേറെയാ. ഒരു പച്ചപ്പരിഷ്കാരി! ഡിയെഫോക്കാരൻ വീട്ടിൽ പോകുമ്പോഴുള്ള വരയനുടുപ്പും കാലിന്റെ പാദംവരെ ഇറക്കിയുടുക്കുന്ന മുണ്ടുമൊക്കെയാണു വേഷം.

വെള്ളച്ചി ഒരിക്കൽ അവന്റെ പോക്കറ്റിൽ തപ്പി. മണക്കുന്ന വെളുത്തുനീണ്ട ഒരു കമ്പിന്റെ കഷണം. തൊടുമ്പോൾ പഞ്ഞിപോലിരിക്കുന്നു. ചിന്നപ്പനെ കാണിച്ചു. കിട്ടി വെള്ളച്ചിക്കു രണ്ടുതാറ്റ്.





ചിന്നപ്പന്റെ താറ്റു കേട്ടുകൊണ്ടാണ് മണിയൻ കയറിവന്നത്.

അമ്മയ്ക്കിതൊന്നു പുതിയതാ! ആൺപിള്ളേരുടെ പോക്കറ്റിലൊക്കെ കൈയിടുന്നു. വെള്ളച്ചിക്കു സന്തോഷം. മോൻ അതു വലിക്കുമ്പോൾ നല്ല മണം. അവൻ വലുതായി. കെട്ടാൻ പ്രായമായി.

ചിന്നപ്പനെ സമ്മതിപ്പിക്കാനായിരുന്നു വിഷമം. വെള്ളച്ചി പല രാത്രികളിലും മോന്റെ സിഗരറ്റ് ഒളിച്ചെടുത്ത് ചിന്നപ്പനു കൊടുത്തു. അവൻ ഇട്ടുമുഷിഞ്ഞ ഉടുപ്പ് ചിന്നപ്പനെ ഇടുവിച്ച് ചെങ്കോട്ടയ്ക്കയച്ചു. ചിന്നപ്പനെ സ്വാധീനിക്കാൻ വെള്ളച്ചി ചെയ്ത പണികളെല്ലാം വിപരീതഫലം ചെയ്തു. ആദ്യമൊക്കെ ചിന്നപ്പൻ ഒഴിഞ്ഞുമാറി. ചെങ്കോട്ടയിലും തെങ്കാശിയിലും നല്ല മണിമണിപോലത്തെ പെൺകുട്ടികളുണ്ട്. ചിന്നപ്പനിതെത്രയാ കണ്ടിരിക്കുന്നത്! ഒന്നുരണ്ടു ശൃംഗാരികളെ കണ്ട് മകന്റെ കൂടെ നടക്കാൻ കൊള്ളാമെന്നും തോന്നി. പക്ഷേ വെള്ളച്ചി കത്തിയുമായിനിന്നു. ചിന്നപ്പന് ഭയമായി. മകൻ മണിയനോട് എല്ലാം തുറന്നുപറഞ്ഞപ്പോൾ അവനും തട്ടിക്കയറി. വെള്ളച്ചി പറയുന്നതിലപ്പുറമില്ല അവൻ. പ്രായമായതുകൊണ്ട് തർക്കത്തിനും വഴക്കിനും ഒന്നും പോകാത്തതാണു നല്ലത്. മുമ്പും ഒരു കൈപിടിച്ച ശേഷമേ വെള്ളച്ചിയോടു തോറ്റിട്ടില്ലു. ഇപ്പോഴതുവയ്യ. ചിന്നപ്പൻ മെരുങ്ങി.

ചെറുക്കൻ കണ്ടാൽ അലമേലുവിനെ വേണ്ടെന്നു പറയില്ല. വളർന്നതിൽപ്പിന്നെ അവൻ കണ്ടിട്ടില്ല. ക്ടാത്തിയെ മുൻനിർത്തി ചിലതൊക്കെ അവൻ കേൾക്കെ പറഞ്ഞിട്ടുണ്ട്. ക്ടാത്തിയും അലമേലുവും കൂടെ നടന്നാൽ ഇരുട്ടും വെളിച്ചവും ചേർന്നുപോകുംപോലെതോന്നും.

മൂത്ത പണ്ടാരത്തോട് പാടഹാരിയില്ലാത്ത നാളു ചോദിക്കാൻ വെള്ളച്ചി ചിന്നനെ ശട്ടംകെട്ടുമ്പോൾ തന്നെ മണിയൻ കാര്യം മനസ്സിലാക്കി. എതിർത്തില്ല.

ചണങ്ങാ ഇടിച്ചുണ്ടാക്കിയ പുട്ടുപൊതി കെട്ടുന്നത് പോരാനുള്ള ബഹളത്തിനിടയിലാണ് ചിന്നപ്പൻ കണ്ടത്. തർക്കിച്ചു. ആഴഞ്ഞെങ്ങിന്റെ ചോറു വറുത്തതുമതി. വെള്ളച്ചി വാശിപിടിച്ചു.

ആഴഞ്ഞെങ്ങു മുറിച്ച് വാടുന്നതിനുമുമ്പ് ചോറെടുത്ത് തെള്ളിയരിച്ചാൽ മിനുമിനാന്നുള്ള മാവു കിട്ടും. അതിന്റെ രുചി വേറൊരു പലഹാരത്തിനും കിട്ടില്ലെന്ന് വെള്ളച്ചിക്കറിയാം. എങ്കിലും വെറുതേ തർക്കിച്ചു. വെള്ളച്ചിയോട് ഈ തർക്കം തുടങ്ങിയിട്ട് മുപ്പതുകൊല്ലമായി. ഒരിക്കൽപ്പോലും ജയിച്ച ഓർമ്മയില്ല.

ഇപ്രാവശ്യം വെള്ളച്ചി അയഞ്ഞു. ആഴഞ്ഞെങ്ങിന്റെ മാവു താളിച്ചുപുഴുങ്ങിയ കുഴക്കട്ട കൂടി കരുതാമെന്നായി. മരുമകൾക്കല്ലേ? ഒന്നും അധികമാവില്ല. വെള്ളച്ചിയുടെ നാക്ക് തരിച്ചുവന്നു. മരുമകളെ രണ്ടു ശകാരിക്കാൻ.

അച്ചൻകോവിലിലേക്കുള്ള ഒടിഞ്ഞ വളവുകളുടെ എണ്ണം ചിന്നപ്പൻ മറന്നുപോയി. മേക്കരനിന്ന് പതിവായിട്ടു വരുന്നൊരു കാലമുണ്ടായിരുന്നു. ഒരു കള്ളുകുടിയൻ ഗാർഡ് മേക്കര വന്നുതാമസിച്ച കാലത്താണ്.

മുരുകൻ പണ്ടാരം കാട്ടിൽ ചെറുവിഭവങ്ങളെടുക്കാൻ പോകുന്ന തക്കം നോക്കി ഗാർഡ് അവന്റെ വീട്ടിൽ കയറും. വാതിലിനു വെളിയിൽ തോക്കുകുത്തി ഊന്നിനിർത്തിയിട്ട് ഉള്ളിലേക്ക് ശരംപോലൊരു പോക്കാണ്. മുരുകൻ കാട്ടിൽനിന്നു വരുമ്പോൾ പലപ്പോഴും ഗാർഡ് അകത്തുണ്ടാവും. വെളിയിൽ തുപ്പാക്കി! മുരുകന് എന്തു ചെയ്യാൻ കഴിയും?

ചിന്നപ്പനോട് അവൻ പരാതി പറഞ്ഞു:

-നാൻ മണ്ടിക്കളയണ്. പിന്നെ പെണ്ണിനു മെതി.

-നീ മണ്ടണതെന്തിനാടാ ചതുക്കാ?

ചിന്നപ്പനു ദേഷ്യം വന്നു. ചോദ്യം മുരുകന്റെ പെണ്ണ് കേട്ടു. 'കഴിവില്ലാഞ്ഞിട്ട്' എന്നുറക്കെപ്പറഞ്ഞിട്ട് അവൾ മറഞ്ഞു.

-കാടര് ഉപ്പാക്കിക്കൊണ്ട്.

-ഒന്നും ചെയ്യൂല്ല. കാടര് വരുമ്പം നീ കാത്തുനിൽക്കണം. ഉള്ളേപോകുമ്പം നീയും കേറണം. അല്ലാതെന്താ? കാടരെ നീയും പെണ്ണും കൂടി പിടിച്ചുകെട്ടണം.

മുരുകന് ചിന്നപ്പന്റെ ബുദ്ധി ബോധിച്ചു. പറഞ്ഞതുപോലെല്ലാം മുരുകൻ ചെയ്തു. പക്ഷേ ഗാർഡ് മുരുകനെ പിടിച്ചുകെട്ടി സാക്ഷിയാക്കുക പതിവായി. അതു നിർത്താൻ ചിന്നപ്പൻ ആളുകളെ വിളിച്ചുകൂട്ടി. ഗാർഡ് വന്നപ്പോൾ ഒളിച്ചിരുന്നവർ ഗാർഡിന്റെ മുകളിൽ ചാടിവീണു. കിട്ടിയപാടേ കന്നത്തിന് രണ്ടുപൊട്ടിച്ചു. പ്രാണനും കൊണ്ടോടിയ ഗാർഡിനെ അച്ചൻകോവിൽ വരെ ചിന്നപ്പൻ പിന്തുടർന്നു. അന്നാണ് അവസാനം അച്ചൻകോവിൽ വന്നത്.

വളവിനു താഴെ മരങ്ങളിൽ കോലാഹലം. കുരങ്ങുകൾ മരങ്ങളിൽ ചാടിത്തിമിർക്കുകയാണ്. അച്ചൻകോവിലടുത്തു. ഇവിടമെല്ലാം ചിന്നപ്പന് ഓർമ്മയുണ്ട്.



വെള്ളച്ചിയുടെ ചിരികേട്ട് ചിന്നപ്പൻ തിരിഞ്ഞുനോക്കി. അടക്കിച്ചിരിക്കുന്നതുകണ്ട് മരുമോൾ വരുന്ന സന്തോഷമായിരിക്കുമെന്ന് ചിന്നപ്പൻ തിട്ടമിട്ടു. കാര്യമതായിരുന്നില്ല. ചെല്ലുമ്പോൾ ക്ടാത്തി കാണാതെ അലമേലുവിനു പലഹാരം കൊടുത്ത് അവളുടെ കവിളിൽ കിള്ളുന്നതെക്കുറിച്ചുള്ള ഓർമ്മ തുളുമ്പിയതാണ്.

അമ്പലത്തിന്റെ മുന്നിലെത്തും മുമ്പ് ആറ്റുവക്കത്തിറങ്ങി മുഖവും കാലും കഴുകി. അയ്യപ്പനെ തൊഴുതുനിൽക്കുമ്പോൾ വെള്ളച്ചി ചങ്ങലക്കിലുക്കം കേട്ടു. അയ്യപ്പാ ചങ്ങലത്താനെ അഴിച്ചുവിടരുതേ. അലമേലുവിനെ കൊണ്ടുപോകുമ്പോൾ തുണയാവണേ. ദൂരെക്കൂടെ ചങ്ങലത്താനെ കൂട്ടിനയച്ചു രക്ഷിക്കണേ.

വീണ്ടും ചങ്ങലക്കിലുക്കം!

കണ്ണുതുറന്നപ്പോൾ പടിക്കെട്ടുകൾക്കു മുകളിൽ ശ്രീകോവിലിലെ ദീപാവലിക്കിടയിൽ അയ്യപ്പൻ. വെള്ളച്ചി താണുതൊഴുതു. വെടിമുഴക്കത്തിൽ ചങ്ങലക്കിലുക്കം കേൾക്കാതായി.

പടിക്കെട്ടിനു താഴെ ഓടിട്ട ഷെഡ്ഡിനടുത്തുനിന്ന് ചിന്നപ്പനെ പരിചയമുള്ള പൊരിക്കടലക്കച്ചവടക്കാരൻ നാച്ചിമുത്തു ഓടിവന്നു. മേക്കര വഴി ചെങ്കോട്ടയ്ക്കു പോകുമ്പോൾ ചുമടുണ്ടെങ്കിൽ നാച്ചിമുത്തു ചിന്നപ്പനെ കൂട്ടും. അന്നൊക്കെ അലമേലുവിന്റെ കാര്യം അന്വേഷിച്ചറിയിച്ചിരുന്നത് നാച്ചിമുത്തുവായിരുന്നു.

-ഞാപകമൊണ്ടോ, കാളീടെ മോടെ വിശയം?

ചിന്നപ്പൻ സന്തോഷംകൊണ്ട് നാച്ചിമുത്തുവിന്റെ മുഖം പ്രസാദിക്കുന്നത് കാത്തുനിന്നു. നാച്ചിമുത്തു വെറുതെ നോക്കിനിന്നു. വരരുതായിരുന്നെന്നപോലെ ഒട്ടും മുന്നോട്ടു ചെല്ലാതെ.

-ഞാപകമൊണ്ടു ചിന്നപ്പ. അതുക്കാക നീ പോകണ്ടാ.

അലമേലുവിനെ ഇനി കൊള്ളൂല്ല. അവളുക്കു കിറുക്കാ.

-എന്ത് നാച്ചിയണ്ണാ, പൊയ് പറയാതെ.

-ഉങ്ക സത്യം ചിന്നപ്പാ, അവളുക്കു കിറുക്കുതന്നെ.

ചിന്നപ്പൻ പരിഭ്രമിച്ചെങ്കിലും അത്ര അപകടമാണെന്നു തോന്നാത്തതുപോലെ വെള്ളച്ചി സം









സാരം തുടങ്ങി.

-അതൊക്കെ പലരും പലതും പറയും. എല്ലാം മാറും. നാങ്കള്ളു വരാത്ത വെശമമാ പെണ്ണിന്.

വെള്ളച്ചി തുള്ളിത്തുളുമ്പി. ചിന്നപ്പനും സന്തോഷിക്കാതെന്തു ചെയ്യും! വെള്ളച്ചി രസംപിടിച്ചു ചിരിക്കുന്നു.

നാച്ചിമുത്തു സംശയിച്ചു: ഇവർക്കിതൊന്നും മനസ്സിലായില്ലേ!

അവളിപ്പോൾ ആരോടും മിണ്ടുന്നില്ല. തുറിച്ചു നോക്കിയൊരിരുപ്പാണ്. ക്ടാത്തി ചെന്നുവിളിച്ചാൽ വിളികേൾക്കും. വിളികേൾക്കയല്ല, മൂളുകയാണ്. അതിന്റെ അർത്ഥം ക്ടാത്തിക്കറിയാവുന്നതുകൊണ്ട് മറ്റൊരു നിർദ്ദേശത്തിനോ വഴങ്ങലിനോ പ്രയാസമില്ല.

മിണ്ടാത്ത അലമേലുവിന്റെ ചിത്രം അറിയാവുന്നത്രയും വിശദമാക്കി നാച്ചിമുത്തു. പിന്നെ വെള്ളച്ചിയുടെയും ചിന്നപ്പന്റെയും യാത്ര മുടങ്ങാതിരിക്കാൻ അയാൾ അനുനയത്തോടെ നിന്നു. സത്യം പറയരുത് ചിലപ്പോൾ എന്നൊരു താക്കീതും മനസ്സാക്ഷിക്ക് കൊടുത്തു.

-നിങ്ങള് ചെല്ല്. അലമേലുവിനെക്കണ്ടു തിരികെവരുന്ന ദെവസമെന്നെ നോക്കണ്ടാ. ഞാൻ തെങ്കാശിക്കു പോകും.

വെള്ളച്ചിയും ചിന്നപ്പനും അമ്പലപ്പറമ്പിനു വടക്കുവശത്തുകൂടി ശോധനച്ചാവടിക്കു മുന്നിലൂടെ റോഡിലിറങ്ങി. അപ്പോൾ വടക്കേനടയുടെ ഒതുക്കുകളിറങ്ങി വരികയായിരുന്നു കിളി. ആ സ്ഥലത്തെ ഒരേലാവക്കീലാണ് കിളി. പ്രശ്നമുള്ളിടത്തൊന്നും കിളിയുണ്ടാവില്ല. പ്രശ്നമില്ലാത്തിടത്തൊക്കെ ചെന്ന് ആളഭിനയിക്കും.

അവർ കിളിയെ കണ്ടു.

കേട്ടതൊക്കെ ശരിയാണോ! ശരിയാകരുതേ എന്ന വിചാരത്തോടെ വെള്ളച്ചി കിളിയെ നോക്കി ചിരിക്കാൻ ശ്രമിച്ചു. ചിരി വന്നില്ല. കിളി തിരിച്ചറിഞ്ഞു. എത്രനാളായി കണ്ടിട്ട്? മേക്കരനിന്ന് കോട്ടവാസൽ വരെ നടന്ന് ഊരാളികളുടെ കൂടെ മലഞ്ചരക്കുകളെടുക്കാൻ പോയ കാലത്തെ പരിചയമാണ്. അന്ന് ചിന്നപ്പൻ കോടമലത്തേവരുടെ അടുത്തുള്ള തെറ്റത്തോട്ടിലാണു താമസം. ചിന്നപ്പനെ കണ്ടാൽ പിന്നെ എല്ലാ കൂട്ടും വിട്ട് ചിന്നപ്പന്റെ പിറകേ പോകുന്ന വെള്ളച്ചിയുടെ ഓർമ്മ കിളിയുടെ മനസ്സിലിപ്പോഴുമുണ്ട്.

വെള്ളച്ചി എല്ലാ മലഞ്ചരക്കുകളും എടുക്കുമായിരുന്നില്ല. കൂടുതലും ശേഖരിച്ചിരുന്നത് പുളിഞ്ചിക്കയാണ്. തട്ടാന്മാർ സ്വർണ്ണം കഴുകാനും വെളുപ്പിക്കാനും ഉപയോഗിക്കുന്ന പുളിഞ്ചിക്ക. ചിന്നപ്പനെക്കൊണ്ടു സ്വർണ്ണക്കച്ചവടം തുടങ്ങിക്കാനാണെന്നു തമാശ പറഞ്ഞു ചിരിച്ചതൊക്കെ ഇന്നലെയാണെന്നു തോന്നുന്നു.

അച്ചൻകോവിലിനടുത്തുള്ള ചെമ്പാലത്തോട്ടിലുള്ളൊരുപണ്ടാരം കിളിയെ കെട്ടിക്കൊണ്ടുപോന്നതിനുശേഷം വെള്ളച്ചിയെയും ചിന്നപ്പനെയും കണ്ടിട്ടില്ല. അവരുടെയൊക്കെ പിരിയാത്ത കൂട്ടായിരുന്നു കറുപ്പനും കാളിയും. അവർ പോയി. ഇപ്പോൾ ദു:ഖമന്വേഷിച്ചു വരികയാണോ!

കിളി അടുത്തുചെന്ന് വെള്ളച്ചിയെ കെട്ടിപ്പിടിച്ചു. ഇരുപതു കൊല്ലം മുമ്പുള്ള അതേ ഉടമ്പ്. അതേ വണ്ണം!

-കറുപ്പനാങ്ങളേം കാളിച്ചേടത്തീം പോയി.

കിളിക്ക് തൊണ്ടയിടറി. അല്പസമയത്തേക്കു പിന്നെ രണ്ടുപേർക്കും ഒന്നും ഉരിയാടാനായില്ല. ഇമ്മാതിരി മുഹൂർത്തങ്ങളിലെ സ്തംഭനം നാഗരികനും പ്രാകൃതനും ഒരുപോലെയാണ്. ഒന്നും അന്യോന്യം പറയാതെ നിന്നുപോവുക. പരസ്പരബന്ധമുള്ളൊരു ദുരന്തത്തിന്റെ ആദ്യസംവേദനത്തിലിങ്ങനെയുണ്ടാകാം.

വികാരങ്ങളുടെ പ്രഗാഢതയ്ക്ക് അയവുവന്നു. വെള്ളച്ചി കിളിയുടെ കണ്ണിൽ നോക്കി പറഞ്ഞു:



-അലമേലുവിനെ കാണാനാ.

കിളി സ്വരം താഴ്ത്തി മുഖംകുനിച്ചുനിന്നു.

-അലമേലുവിനു സൂക്കേടാ. മിണ്ടൂല്ല. ഈ മലഞ്ചരുവ് അവളെ ചതിച്ചു. അലമേലൂന് വയറ്റിലൊണ്ട്.

വെള്ളച്ചി നെഞ്ചിൽ കൈവച്ച് കേട്ടുനിന്നു. കല്യാണം മാറ്റിവയ്ക്കാം. അലമേലുവിനു തീർത്താൽ തീരാത്ത കുഴപ്പമുണ്ടായതു താങ്ങാൻ വെള്ളച്ചിക്ക് പ്രയാസമായിരുന്നു. അലമേലുവിനെ കൊണ്ടുപോകാനുള്ള ദിവസം അടുത്തുവന്നുകൊണ്ടിരുന്നപ്പോൾ വെള്ളച്ചിയിലുയർന്നുവന്ന ഉത്സാഹം ഒന്നോടെ എറിഞ്ഞ് തലയിൽ വീണതുപോലെ അസഹ്യമായ നീറ്റൽ അവൾക്കനുഭവപ്പെട്ടു.

വെള്ളച്ചി നിലത്ത് കുത്തിയിരുന്നു. മൂന്നുമാസമുറയ്ക്കകത്താണ് കാലമെങ്കിൽ അലസിപ്പിക്കാം. അതിന് മരുന്നുണ്ട്. വെള്ളച്ചിയുടെ തലച്ചോറിലെ പൊട്ടിത്തെറിക്കുള്ളിൽ ശാന്തമായ കാറ്റുവീശി. അലമേലു തന്റെ മൂത്തകുട്ടിയായി ജനിക്കേണ്ടതായിരുന്നു. കറുപ്പനതിനു വിലങ്ങിവന്നതാണ്. അന്നത് തടഞ്ഞുമാറ്റി. വെള്ളച്ചി ആ കാര്യമെല്ലാം ഒരുനിമിഷമോർത്തു.

.....അലമേലുവിന് തടയാൻ കഴിഞ്ഞിരിക്കില്ല! ആരാണ് അതിക്രമിച്ചുകടന്നത്! കാര്യങ്ങളതയ്ക്കു കഴിഞ്ഞിട്ടില്ലെങ്കിൽ ശരിപ്പെടുത്താം. വെള്ളച്ചിയിൽ മാതൃത്വം തുടിച്ചു.

-ആരാ കിളീ അവളെ ചുക്കിയത്?*

കിളി ദേഷ്യപ്പെട്ട് അവനെ സൂചിപ്പിച്ച് ഉറക്കെപ്പറഞ്ഞു:

-മാറന്റെ കൂടൊള്ള വെളുപ്പൻ പൂവമ്പഴം.

അത് ദൂരെനിന്ന ചിന്നപ്പനും അതിനും അപ്പുറത്ത് പൊരിപ്പൂവവും കേട്ടു. അശാന്തമായ അന്തരീക്ഷത്തിൽ എവിടെയോ തേങ്ങലിന്റെ ദീനസ്വരം.

-ക്ടാത്തി?

-അവളുണ്ട്. പാവം.

അലമേലുവിന്റെ കുടിൽ മങ്ങിയ വെളിച്ചത്തിൽ ഒരു വിവാഹപ്പന്തൽ പോലെ വെള്ളച്ചിക്കു തോന്നി. അവൾ മലദൈവങ്ങളെ പ്രാർത്ഥിച്ചു. പെണ്ണിനെ കൊണ്ടുപോകാൻ വേറൊരു ദിവസം നിശ്ചയിക്കണം.

മനശ്ശക്തിയുള്ളൊരു മുതുമുത്തശ്ശിയുടെ മട്ടിൽ മുറ്റത്തിറങ്ങിയ വെള്ളച്ചിയെ കിളി താങ്ങി.

-മലമ്പൂതങ്ങള് കോപിച്ച് മുറ്റത്തൊക്കെ ചെളി കോരിയിട്ടിരിക്ക്ണ്. നടക്കുമ്പം തെറ്റും.

മുറ്റത്താകെ പൊരിപ്പൂവത്തിന്റെ കറയൊലിച്ചു കിടക്കുന്നു. അതാണ് കിളിയുടെ കണ്ണിലെ ചെളി.

ക്ടാത്തിയുടെ മടിയിൽ കൈകൾക്കിടയിൽ തലചാച്ചുകിടക്കുന്ന അലമേലുവിനെ വെള്ളച്ചി കണ്ടു. പളുങ്കുമണിപോലാണ് അവളുടെ കണ്ണുകൾ-കേട്ടിരുന്നു. അവൾ ഉപ്പൂറ്റി തറയിലൂന്നി ഉന്തിളിച്ചുനോക്കി. വ്യക്തമായി കാണാൻവയ്യ.

-ക്ടാത്തിയല്ലേ അത്? നമ്മുടെ ക്ടാത്തി? അവളിത്ര കണ്ടങ്ങു മെലിഞ്ഞുപോയോ?

കിളി മറുപടി പറയുമെന്നവൾ പ്രതീക്ഷിച്ചു. ഒന്നും പറയുന്നില്ലെന്നായപ്പോൾ വെള്ളച്ചി പറഞ്ഞു:

-നമുക്കു വിളിക്കാം. നീ അകത്തോട്ടു ചെല്ല്.

ശബ്ദം ക്ടാത്തി കേട്ടു. അവൾ തിരിഞ്ഞുനോക്കി. അവരെ തിരിച്ചറിഞ്ഞപ്പോൾ മുഖം മാറ്റി തിരിഞ്ഞിരുന്നു.

അപ്പോൾ പൊരിപ്പൂവത്തിൽ വീണ്ടും ചുഴലിക്കാറ്റടിച്ചു. മുറ്റത്ത് ചുറ്റിയടിച്ച കാറ്റ് മാടം ഉലച്ചുകൊണ്ട് മലയോരത്തേക്കു വീശി.

വെള്ളച്ചി അകന്നിരുന്ന മണ്ണെണ്ണച്ചിമ്മിനി എടുത്ത് ക്ടാത്തിയുടെയും അലമേലുവിന്റെയും മുഖം കാണത്തക്കവിധം ഉയർത്തി. അവകാശമുള്ള കുടിലാണ്.

കുട്ടിയുടെ മുഖം എങ്ങനെയിരിക്കുന്നു! പറഞ്ഞുകേട്ടതൊക്കെ ശരിയാണോ? പറഞ്ഞുകേട്ടതൊന്നും മുഴുവൻ കേട്ടില്ല. എല്ലാം നേരിട്ടുകാണാൻ പോവുകയാണല്ലോ. വെള്ളച്ചി പരിഭ്രമിച്ചുനോക്കി.

-വെയ്ക്കവിടെ വെളക്ക്. നെനക്കീ കുടിലിലെന്തു കാര്യം?

ക്ടാത്തി അലറി. എന്തോ തകർച്ചകൾ എവിടെയോ ഉണ്ടെന്നു മനസ്സിലാക്കി വെള്ളച്ചി ചിമ്മിനി താഴെവെച്ചു. കാറ്റിലുലയുന്ന മേൽക്കൂരയിൽ മണ്ണെണ്ണച്ചിമ്മിനിയുടെ ഉലയുന്ന നിഴലുകൾ മയക്കത്തിനിടയിൽ കണ്ണുതുറന്നപ്പോൾ അലമേലു കണ്ടു.

വെള്ളച്ചി അലമേലുവിനെ താണുപിടിച്ചു. ഉന്തിയ വയറിൽ പലതവണ തടവി.

-ക്ടാത്ത്യേ എന്റെ അലമേലൂനെന്തു പറ്റിയെടീ? എന്റെ അലമേലൂ.

-ഇല്ല. ക്ടാത്തിയാ പറയുന്നെ. നിങ്ങള് അലമേലൂനെ തൊടരുത്. ഇനി അറിയിക്കാം. നാങ്കടെ കണ്ണുമൂടുമ്പം. അപ്പഴ് വന്നാമതി.

വെള്ളച്ചി അതു കാര്യമാക്കാതെ നിന്നപ്പോൾ അലമേലുവിനെ നിലത്തു കിടത്തിയിട്ട് ക്ടാത്തി എഴുന്നേറ്റു.

മാടത്തിനുള്ളിൽ ക്ടാത്തിയുടെ അലർച്ചയും വെള്ളച്ചിയുടെ പാഴാങ്ങം പറച്ചിലും അശാന്തിയുയർത്തി. അലമേലു അതറിഞ്ഞില്ല. പൊരിപ്പൂവത്തിന്റെ മനസ്സിടറിയുലഞ്ഞു. അതിന്റെയൊരു ചില്ല പെട്ടെന്നൊടിഞ്ഞുവീണു. കാറ്റടങ്ങിയിട്ടില്ല.

വെള്ളച്ചി പിന്നിലോട്ടു നടന്ന് ചുറ്റുംനോക്കി. ശബ്ദം എന്താണെന്നു നിശ്ചയമില്ല. കിളിയെ കാണാനില്ല. അവളും പോയിരിക്കും!

ക്ടാത്തി വീണ്ടും അലറി:

-പോ. ഈ പെണ്ണിനെ ചോദിക്കാൻ നെനക്കു ലായക്കില്ല. എല്ലാം തൊലഞ്ഞപ്പമൊരു വരവ്!

-ക്ടാത്തീ ഇതെനക്കു പെണ്ണ്. നീ ആര്?

എനക്കു പിണം** വീണാത്താൻ നാൻ പോവും.

-പോതും. ആ അറപ്പുകത്തി ഇവിടൊണ്ട്.

അവൾ ചെറ്റയിൽ ചെരുകിയിരുന്ന അറുപ്പുകത്തി ആഞ്ഞ് ചെന്നെടുത്തു.

-ദാ. ഈ പെണ്ണേക്കൊല്ല്.

അലമേലു ടോമിയെ വെട്ടിയ കത്തിയാണത്. ക്ടാത്തി അന്നത് ചെറ്റയിൽ തെരുകി. പിന്നെ ക്ടാത്തി അവിടം വിട്ടുപോയിട്ടില്ല. അലമേലു കിടന്ന കിടപ്പിൽ നിന്നെഴുന്നേറ്റിട്ടുമില്ല.

പണ്ട് ഇവിടെ ചില അറുകൊലകൾ അലഞ്ഞു നടക്കുന്നുണ്ടെന്നു ,കേട്ടിട്ടുണ്ട്. അതിപ്പോൾ ക്ടാത്തിയിലും അലമേലുവിലും കടന്നുകയറിയതായിരിക്കുമോ! വെള്ളച്ചി ഭയന്നു. കൂടെ വന്ന കറുപ്പൻ കുറ്റിരുട്ടത്തെവിടെയോ പോയിരിക്കുന്നു!

മാടത്തിനുള്ളിൽ ശബ്ദം കേട്ട് മലമ്പണ്ടാരങ്ങൾ വന്നു. വീണ്ടും അലമേലുവിന് പിച്ചും പേയും ഇളകിയിരിക്കുന്നു!

ആദ്യദിവസം കഴിഞ്ഞ് അക്രമം ആവർത്തിച്ചപ്പോൾ ഒരുകൂട്ടം പണ്ടാരങ്ങൾ അലമേലുവിനെ പിടിച്ചുകെട്ടാൻ നിന്നു. മറ്റൊരു കൂട്ടം മന്ത്രവാദം കഴിച്ച് ചുട്ടുപഴുപ്പിച്ച കാച്ചുകമ്പികൾ കവിളുകളിൽ വെച്ച് കാച്ചാനൊരുങ്ങി.

സമയത്തിന് ഉലകമ്മ വന്നത് രക്ഷയായി. അവൾ കാച്ചുകമ്പികൾ വാങ്ങി കാട്ടിലേക്കെറിഞ്ഞു. മൂന്നുംകൂട്ടി ശീരുപിടിച്ചു മുറുക്കിയത്പാറ്റിത്തുപ്പിക്കൊണ്ട് ഉലകമ്മ ചോദിച്ചു:

-ആർക്കാ ഈ പച്ചപ്പിള്ളയെ കാച്ചണ്ടത്? വരിൻ. നോക്കാം.

ആരും ഉത്തരം പറഞ്ഞില്ല.

പൊരിപ്പൂവത്തിന്റെ ചില്ലകളനങ്ങിയില്ല.

ഉലകമ്മ തല നിവർത്തിനോക്കി. ഇല്ല, ഇരുമ്പുകമ്പി പഴുപ്പിച്ചുകാച്ചാൻ വന്നവരാരും അടുത്തില്ല. ഈ വിഷമസന്ധിക്കൊരു പരിഹാരം കാണാനല്ല ആരും വന്നത്. അതറിയാം ഉലകമ്മയ്ക്ക്. അവൾ പ്രാർത്ഥിച്ചു. അലമേലുവിനെ രക്ഷിക്കണേ. കോടമല ദൈവങ്ങളെയെല്ലാം മനസ്സുനൊന്ത് വിളിച്ചു. ക്ടാത്തി തളർന്നിരുന്നുപോയെങ്കിലും കൂടെ പ്രാർത്ഥിച്ചു. വളരെ ഇരുട്ടിയപ്പോൾ പുറത്ത് വെളിച്ചം കണ്ടു. കുഞ്ഞപ്പി വന്നതാണ്. ഉലകമ്മയെ കൂട്ടിക്കൊണ്ടുപോകാൻ. ഉലകമ്മ പോയില്ല. ആ കിടപ്പിൽ നിന്നെഴുന്നേറ്റൊരു തുള്ളി വെള്ളം അലമേലു കുടിച്ചിട്ടില്ല. ക്ടാത്തിയും ഉലകമ്മയും കോരിക്കൊടുക്കുന്നത് കുടിക്കും. എന്നിട്ടാണിപ്പോൾ പുതിയ ബന്ധുക്കളുടെ വരവ്!

ക്ടാത്തി വെള്ളച്ചിയെ ഉന്തിയിറക്കി ചെറ്റവാതിലടച്ചു.

വെള്ളച്ചി മുറ്റത്തിറങ്ങി തെക്കോട്ടു നോക്കി പ്രാർത്ഥിച്ചു: മലദൈവങ്ങളേ മാപ്പുതരണേ.

മടിയിലിരുന്ന പലഹാരപ്പൊതി അയ്യപ്പനെ നോക്കി തൊഴുതുകൊണ്ട് താഴ്‌വരയിലേക്ക് ഓങ്ങിയെറിഞ്ഞു. എന്റെ മനസ്സിന്റെ നേരുതെളിയിക്കണേ അയ്യപ്പാ.

വെള്ളച്ചി ഇരുട്ടിൽ തപ്പിത്തടഞ്ഞ് മുകളിലെ ഇൻസ്പെക്ഷൻ ബംഗ്ളാവിന്റെ മുന്നിലെത്തി. അവിടെ വെളിച്ചമുണ്ട്. ദണ്ഡപാണി പടിയിറങ്ങി വരുന്നത് വ്യക്തമായിക്കണ്ടു. ദൂരെ കണ്ടപ്പോൾത്തന്നെ വെള്ളച്ചി തൊഴുതു.

എല്ലാം മനസ്സിലായ മട്ടിൽ ദണ്ഡപാണി ചോദിച്ചു:

-ഇന്നു പോണോ?

വെള്ളച്ചിക്കു പോണം. വന്നപ്പോഴുണ്ടായ അനുഭവങ്ങളൊന്നും ഓർമ്മിക്കാനുള്ള കരുത്തില്ല മനസ്സിന്. പോകണം.

-കൂടെവന്ന പുരുശനെ കാണാനില്ല.

-അവൻ വരും. പൂശാൻ പോയതാ. ജീപ്പിൽ നിങ്ങളെ കൊണ്ടാക്കാൻ പറഞ്ഞിട്ടൊണ്ട്.

ദണ്ഡപാണി റെയ്ഞ്ചർ ക്വാർട്ടേഴ്സിലേക്കു പോകുന്നതിനിടയിൽ പൊരിപ്പൂവത്തിന്റെ കൊമ്പുകൾ ഒടിയുന്നത് വീണ്ടും കേട്ടു.

(തുടരും)

* ബലാൽക്കാരം.

** ശവം.







ഉണ്ണിക്കൃഷ്ണൻ ശ്രീകണ്ഠപുരം

# ഗുരുകുലത്തിലേക്ക്

കണ്ണൂരിൽ ഈ അദ്ധ്യയന വർഷം മുതൽ ജില്ലാ പഞ്ചായത്തിന്റെ നേതൃത്വത്തിൽ നടപ്പാക്കിവരുന്ന ഗുരുകുലം വിദ്യാഭ്യാസ പദ്ധതി നമ്മുടെ വിദ്യാഭ്യാസ മേഖലയെ പരിഷ്കരിക്കാനുള്ള അത്തരമൊരു ശ്രമത്തിന്റെ ഭാഗമാണ്. ബോധനത്തിന്റെയും പരീക്ഷയുടെയും കാര്യത്തിൽ പുതിയൊരു രീതി അവലംബിക്കുകയാണ് കണ്ണൂരിലിപ്പോൾ. സൈദ്ധാന്തിക തലത്തിൽ ഉദാത്തം എന്ന് വിശേഷിപ്പിക്കാവുന്ന ഈ പദ്ധതി വിജയം കണ്ടാൽ നാളെയുടെ കേരളത്തിന്റെ വിദ്യാഭ്യാസരീതി അതാവും എന്നുറപ്പ്. ആ അർത്ഥത്തിൽ കേരളത്തിലെ വിദ്യാഭ്യാസ പരിഷ്കരണത്തിന്റെ പൈലറ്റ് പ്രോജക്ടാണ് കണ്ണൂരിലിപ്പോൾ നടന്നുവരുന്നതെന്നുപറയാം.

ഇന്ത്യൻ സംസ്ഥാനങ്ങൾക്കിടയിൽ സാക്ഷരതയിലും വിദ്യാഭ്യാസത്തിലും ഒന്നാം സ്ഥാനമാണ് കേരളത്തിനുള്ളതെന്ന് നാം അഹങ്കരിക്കാറുണ്ട്. പക്ഷേ വിദ്യാഭ്യാസ നിലവാരത്തിന്റെ കാര്യത്തിൽ നാം എത്രാമതാണ്? അതറിയുമ്പോൾ അഹങ്കരിക്കാനല്ല അഭിമാനിക്കാൻപോലും .നമുക്കർഹതയില്ല!

ഇന്ത്യയിലെ 23 സംസ്ഥാനങ്ങളിൽ വിദ്യാഭ്യാസ നിലവാരം സംബന്ധിച്ച് എൻ.സി.ഇ.ആർ.ടി നടത്തിയ ഒരു പഠനത്തിൽ കേരളത്തിന്റെ സ്ഥാനം എത്രാമതെന്നോ? 18! ഒന്നാം സ്ഥാനത്തുനിൽക്കുന്നത് പിന്നോക്കമെന്ന് നാമെപ്പോഴും കൂവിവിളിക്കുന്ന ബീഹാറാണ്. തമിഴ്‌നാടിനും ആന്ധ്രയ്ക്കുമെല്ലാം കേരളത്തിനെക്കാളും എത്രയോ ഉയർന്ന സ്ഥാനമാണ് ഇക്കാര്യത്തിലുള്ളത്.

വിദ്യാഭ്യാസത്തെ സംബന്ധിച്ച് ഇത്രയെല്ലാം അനുകൂല ഘടകങ്ങളുണ്ട് സംസ്ഥാനത്ത്. എന്നിട്ടും പ്രാഥമിക സൗകര്യംപോലുമില്ലാതെ, മരച്ചുവട്ടിൽ ഇരുത്തി, പരിശീലനം സിദ്ധിക്കാത്ത അദ്ധ്യാപകർ പഠിപ്പിക്കുന്ന; രാജസ്ഥാനിലെയും ഉത്തർപ്രദേശിലെയും വിദ്യാർത്ഥികളെക്കാളും നമ്മുടെ കുട്ടികൾ നിലവാരത്തിന്റെ കാര്യത്തിൽ പിന്നിലാണ്. എന്തുകൊണ്ടിത് സംഭവിച്ചു? നമ്മുടെ രീതിയിൽ എവിടെയോ തകരാറുണ്ടെന്നതിന് ഇതിൽപ്പരം തെളിവ് വേണ്ടല്ലോ.

സ്കൂൾ വിദ്യാഭ്യാസത്തിന്റെ ഏറ്റവും പ്രധാനപ്പെട്ട ഒരളവുകോലായി നാം കണക്കാക്കിപ്പോരുന്നത് എസ്.എസ്.എൽ.സി പരീക്ഷയാണ്. ശരിയാംവിധം ഈ പരീക്ഷ കടന്നുകൂടുന്നവരുടെ എണ്ണം 20 ശതമാനത്തിൽ കുറവാണെന്നതാണ് യാഥാർത്ഥ്യം. 210 മാർക്ക് എന്നതാണ് എസ്.എസ്.എൽ.സി.യുടെ വിജയ മാനദണ്ഡം. ഇതാകട്ടെ 35 ശതമാനം മാർക്ക് എന്ന കണക്കിലാണ്. ഈ മാനദണ്ഡം തന്നെ ശരിയാണോ എന്ന സംശയം ബാക്കി നില്ക്കുന്നുമുണ്ട്.

1994-95-ലെ കണക്കനുസരിച്ച് എസ്.എസ്.എൽ.സിക്ക് റജിസ്റ്റർ ചെയ്ത വിദ്യാർത്ഥികളുടെ എണ്ണം 4,30,384 ആണ്. പരീക്ഷയ്ക്കെത്തിയത് 4,25,564 ഉം. ഇതിൽ വിജയിച്ചവരാകട്ടെ 2,12,867 മാത്രവും. പകുതിയിൽ അല്പം കൂടിയ വിജയം. എന്നാൽ ഇതിൽ 11,357 പേർക്കുമാത്രമാണ് 80 ശതമാനത്തിൽ കൂടുതൽ മാർക്കുള്ളത്. 41,121 പേർക്ക് ഫസ്റ്റ് ക്ളാസ്സും 37,008 പേർക്ക് സെക്കന്റ് ക്ളാസ്സുമുണ്ട്. ബാക്കി 1,23,381 പേർ 210-നും 300-നും ഇടയിൽ മാർക്കുവാങ്ങി ജയിച്ചവരാണ്. ഈ വിഭാഗത്തിൽപ്പെടുന്നവരാകട്ടെ അധികൃതർ വിജയശതമാനം ഉയർത്താൻവേണ്ടി നൽകുന്ന ഉദാരമായ മോഡറേഷനിലൂടെ ജയിച്ചവരാണ്. ഈ കണക്കുകൾ സ്വയം വിളിച്ചുപറയുന്ന സത്യം നമ്മുടെ വിദ്യാഭ്യാസ നിലവാരത്തിന്റെ താഴ്ച തന്നെയാണ്. നമ്മുടെ വിദ്യാഭ്യാസരംഗത്ത് ഒരു പൊളിച്ചെഴുത്ത് അനിവാര്യമാക്കുന്നു ഈ സാഹചര്യം.

വിദ്യാഭ്യാസ സൗകര്യത്തിൽ മറ്റെല്ലാ സംസ്ഥാനങ്ങളെയും വെല്ലുന്ന നേട്ടമുണ്ട് നമുക്ക്. എല്ലാ കുട്ടികൾക്കും നടന്നെത്താവുന്ന ദൂരത്തിൽ പ്രൈമറി സ്ക്കൂളുകളും ഒരു പഞ്ചായത്തിൽ ഒന്നോ അതിൽക്കൂടുതലോ ഹൈസ്ക്കൂളുകളും ഉള്ള സംസ്ഥാനമാണ് നമ്മുടേത്. കെട്ടിടം, ബെഞ്ച്, ഡെസ്ക്, ബോർഡ്, ലാബ്, ലൈബ്രറി എന്നിവ മാത്രമല്ല കുടിവെള്ള സൗകര്യവും മൂത്രപ്പുരയും കളിസ്ഥലവുമെല്ലാമടക്കമുള്ള ഭൗതിക സാഹചര്യത്തിലും ഈ സ്ക്കൂളുകൾ മുൻപന്തിയിലാണ്. വിദ്യാഭ്യാസത്തിന് ബജറ്റിൽ നല്ലൊരു ശതമാനം തുകയും സർക്കാർ ഇവിടെ വകയിരുത്തുന്നുണ്ട്. (പ്രൈമറി തലത്തിൽ ഒരു കുട്ടിക്ക് 1565.26 രൂപയും സെക്കണ്ടറി തലത്തിൽ ഒരു കുട്ടിക്ക് 2612.89 രൂപയും നാം നീക്കിവയ്ക്കുന്നു.) പരിശീലനം സിദ്ധിച്ച അദ്ധ്യാപകർ ഏറ്റവുമധികം ഉള്ള സംസ്ഥനമാണ് കേരളം. മെച്ചപ്പെട്ട അദ്ധ്യാപക വിദ്യാർത്ഥി അനുപാതവും ഇവിടെയുണ്ട്. (30 കുട്ടികൾക്ക് ഒരദ്ധ്യാപകൻ എന്ന തോതിൽ) അഞ്ചുവയസ്സുതികഞ്ഞ മിക്കവാറും കുട്ടികൾ ഇവിടെ സ്ക്കൂളിൽ ചേർക്കപ്പെടുന്നു. എൻറോൾമെന്റ് നൂറു ശതമാനമെന്നർത്ഥം. ഉയർന്ന ക്ളാസ്സിലേക്കെത്തുമ്പോഴുള്ള കൊഴിഞ്ഞുപോക്കും കുറവാണ്. (1985-ൽ ഒന്നാം ക്ളാസ്സിൽ ചേർക്കപ്പെട്ട 6.31 ലക്ഷം കുട്ടികളിൽ 94-95-ൽ പത്താംതരത്തിലെത്തിയവർ 4.40 ലക്ഷമാണ്. 69.7%)

പൊതുവിദ്യാഭ്യാസരംഗത്തെ ഈ നിലവാരത്തകർച്ചയെപ്പറ്റി കേരളത്തിലെ രക്ഷിതാക്കൾ ഏറെ ബോധവാന്മാരാണ് എന്നതിനു തെളിവാണ് അടുത്തകാലത്തായി അൺ എയ്ഡഡ് സ്ക്കൂളുകളും അൺ ഇക്കണോമിക് സ്ക്കൂളുകളും വർദ്ധിക്കുന്നതിന്റെ കാരണം. സർക്കാർ. എയ്ഡഡ് സ്ക്കൂളുകളിലെ ബോധനരീതിയിൽ എന്തോ കുഴപ്പമുണ്ട് എന്ന തിരിച്ചറിവാണ് അൺ എയ്ഡഡ് സ്ക്കൂളുകളിലേക്ക് കുട്ടികളെ അയയ്ക്കാൻ രക്ഷിതാക്കളെ പ്രേരിപ്പിക്കുന്ന ഘടകം. അതനുസരിച്ച് അത്തരം സ്ക്കൂളുകളുടെ എണ്ണം പെരുകുന്നു. അതിന്റെ മറുവശമെന്നോണം സർക്കാർ സ്ക്കൂളിലും എയ്ഡഡ് സ്ക്കൂളിലും കുട്ടികൾ കുറയുന്നു. അവ അൺ ഇക്കണോമിക് പട്ടികയിൽ സ്ഥാനം പിടിക്കുന്നു. ഇക്കഴിഞ്ഞ മാർച്ചിൽ നിയമസഭയിൽ അവതരിപ്പിച്ച ഒരു കണക്കനുസരിച്ച് സംസ്ഥാനത്തിപ്പോൾ 1413 സ്ക്കൂളുകൾ അൺ ഇക്കണോമിക് ആണ്. ഇതിൽ 609 എണ്ണം സർക്കാർ സ്ക്കൂളും 804 എണ്ണം എയ്ഡഡ് വിഭാഗത്തിലുമാണ്.

അൺ എയ്ഡഡ് സ്ക്കൂളുകളിൽ ഉയർന്ന തുക മുടക്കി കുട്ടികളെ അയയ്ക്കുന്ന രക്ഷിതാക്കൾ തങ്ങളുടെ കുട്ടികൾക്ക് മെച്ചപ്പെട്ട അദ്ധ്യയനം ലഭിക്കുന്നു എന്ന വിശ്വാസക്കാരാണ്. എന്നാൽ അവിടത്തെ അദ്ധ്യയന നിലവാരത്തെ സംബന്ധിച്ച് കാര്യമായ പഠനങ്ങൾ നടന്നിട്ടില്ലാത്തതിനാൽ നിജസ്ഥിതി അറിയുകവയ്യ. ഏതായാലും നമ്മുടെ വിദ്യാഭ്യാസ മേഖലയിൽ അൺ എയ്ഡഡ് സ്ക്കൂളുകൾ പെരുകുന്നു എന്നത് ഇവിടത്തെ വിദ്യാഭ്യാസ നിലവാരത്തിന്റെ തകർച്ചയിലേക്കാണ് വിരൽ ചൂണ്ടുന്നത്. കേരളത്തിന്റെ വിദ്യാഭ്യാസ മേഖല

യിൽ ഒരു പുതുക്കിപ്പണിയൽ അനിവാര്യമാകുന്നുവെന്ന് ഇതും നമ്മെ ഓർമ്മിപ്പിക്കുന്നു.

## പരിഹാരമാകുന്ന ഗുരുകുലം

**ക**ണ്ണൂരിൽ ഈ അദ്ധ്യയന വർഷം മുതൽ ജില്ലാ പഞ്ചായത്തിന്റെ നേതൃത്വത്തിൽ നടപ്പാക്കിവരുന്ന ഗുരുകുലം വിദ്യാഭ്യാസ പദ്ധതി നമ്മുടെ വിദ്യാഭ്യാസ മേഖലയെ പരിഷ്കരിക്കാനുള്ള അത്തരമൊരു ശ്രമത്തിന്റെ ഭാഗമാണ്. ബോധനത്തിന്റെയും പരീക്ഷയുടെയും കാര്യത്തിൽ പുതിയൊരു രീതി അവലംബിക്കുകയാണ് കണ്ണൂരിലിപ്പോൾ. സൈദ്ധാന്തിക തലത്തിൽ ഉദാത്തം എന്ന് വിശേഷിപ്പിക്കാവുന്ന ഈ പദ്ധതി വിജയം കണ്ടാൽ നാളെയുടെ കേരളത്തിന്റെ വിദ്യാഭ്യാസരീതി അതാവും എന്നുറപ്പ്. ആ അർത്ഥത്തിൽ കേരളത്തിലെ വിദ്യാഭ്യാസ പരിഷ്കരണത്തിന്റെ പൈലറ്റ് പ്രോജക്ടാണ് കണ്ണൂരിലിപ്പോൾ നടന്നുവരുന്നതെന്നു പറയാം.

പഞ്ചായത്തീരാജ് നിയമമനുസരിച്ച്, വിദ്യാഭ്യാസത്തിന്റെ ഗുണനിലവാരം മെച്ചപ്പെടുത്താനുള്ള ചുമതല ഇപ്പോൾ തദ്ദേശ സ്വയംഭരണ സ്ഥാപനങ്ങളുടേതാണ്. ഈ അധികാരമുപയോഗിച്ചാണ് കണ്ണൂർ ജില്ലയിലെ വിദ്യാഭ്യാസ നിലവാരം മെച്ചപ്പെടുത്തുക എന്ന ഉദ്ദേശ്യത്തോടെ ഗുരുകുലം പരിപാടി ആവിഷ്കരിച്ചതെന്ന് ജില്ലാ പഞ്ചായത്ത് പ്രസിഡണ്ട് പി.കെ. ശ്രീമതി ടീച്ചർ പറയുന്നു.

വിദ്യാഭ്യാസ നിലവാരം മെച്ചപ്പെടുത്തുന്നതിന്റെ ഭാഗമായി കേരളത്തിൽ മുമ്പുനടന്ന ഒറ്റപ്പെട്ട ചില ശ്രമങ്ങളുണ്ട്. അതിൽനിന്നെല്ലാം സ്വീകാര്യമായ അംശങ്ങൾ ഉൾക്കൊള്ളിച്ചാണ് ഗുരുകുലം പദ്ധതി ആവിഷ്കരിച്ചിട്ടുള്ളത്. കാസർകോട് മടിക്കൈയിലും കണ്ണൂരിൽ കല്ല്യാശ്ശേരിയിലും ശിവപുരത്തുമെല്ലാം നടന്ന വിദ്യാഭ്യാസ പരിഷ്കരണങ്ങളിൽ നിന്നാണ് ഗുരുകുലം പദ്ധതിയുടെ തുടക്കം. പദ്ധതി ആസൂത്രണം ചെയ്തതാകട്ടെ ജില്ലാവിദ്യാഭ്യാസ പരിശീലന കേന്ദ്ര (ഡയറ്റ്) ത്തിലെ വിദഗ്ദ്ധർ, ഗ്രാമപഞ്ചായത്ത് പ്രസിഡന്റുമാർ, അദ്ധ്യാപക-വിദ്യാർത്ഥി സംഘടനാ പ്രതിനിധികൾ, വിദ്യാഭ്യാസ വിചക്ഷണർ തുടങ്ങിയവരുമായി ആലോചിച്ചു. ജനകീയമായൊരു വിദ്യാഭ്യാസ പദ്ധതി എന്ന് വിശേഷിപ്പിക്കാവുന്ന ഒന്നാണ് ഗുരുകുലം. വിദ്യാർത്ഥികൾ, അദ്ധ്യാപകർ, രക്ഷിതാക്കൾ, നാട്ടുകാർ, ജനപ്രതിനിധികൾ, ഉദ്യോഗസ്ഥർ തുടങ്ങിയവരുടെ കൂട്ടായ്മയിലൂടെ മാത്രം വിജയത്തിലെത്തിക്കാവുന്ന പദ്ധതിയാണിത്. ഇതിലൂടെ നമ്മുടെ വിദ്യാഭ്യാസ മേഖലയ്ക്ക് ഒരു ജനകീയമുഖം കൈവരികയാണ്.

അക്കാദമിക മേഖല, പാരാ അക്കാദമിക മേഖല, ജനകീയമേഖല എന്നിങ്ങനെ പരസ്പരപൂരകമായ മൂന്നുതരം പ്രവർത്തനങ്ങളാണ് ഗുരുകുലത്തിലുള്ളത്.



## അക്കാദമിക മേഖല:

**പ**ാനബോധന പ്രവർത്തനങ്ങൾ മെച്ചപ്പെടുത്താനുള്ള ഒട്ടേറെ നിർദ്ദേശങ്ങളാണ് അക്കാദമിക മേഖലയിലുള്ളത്.

മുന്നറിവിന്റെ തുടർച്ചയായി മാത്രം പുതിയ അറിവുകൾ നൽകുക എന്ന ലക്ഷ്യത്തോടെ ഓരോ ക്ലാസ്സിലും ഓരോ വിദ്യാർത്ഥിയും ആർജ്ജിച്ച അറിവിന്റെ അടിസ്ഥാനത്തിൽ അടുത്ത ക്ലാസ്സിലെ പാഠം തുടരാൻ നിർദ്ദേശിക്കുന്നതാണ് ഇതിൽ ആദ്യത്തേത്. ഓരോ വിഷയത്തിലും വിദ്യാർത്ഥി നേടിയ അടിസ്ഥാന ധാരണകൾ കണ്ടെത്തി അതുറപ്പിച്ചു മാത്രം അടുത്ത ഘട്ടത്തിലേക്കു കടക്കുക. അതിനായി അദ്ധ്യയന വർഷാ



**മെച്ചപ്പെട്ടൊരു സമൂഹത്തെ വാർത്തെടുക്കുന്നതിൽ വിദ്യാഭ്യാസത്തിന്റെ പങ്കിനെ ആരും നിഷേധിക്കില്ല. വിദ്യാർത്ഥികൾക്ക് പാനത്തോട് ആഭിമുഖ്യമുണ്ടാക്കാനും അവരുടെ വൈവിദ്ധ്യമാർന്ന പാടവങ്ങളെ തേച്ചുമിനുക്കാനും പറ്റിയ പദ്ധതി എന്ന നിലയിൽ അതുകൊണ്ടുതന്നെ ഗുരുകുലം വിജയിക്കേണ്ടതുണ്ട്. സംഘടനാ രാഷ്ട്രീയമോ വ്യക്തികളുടെയോ കക്ഷികളുടെയോ ഈഗൊയോ ഇതിന് തടസ്സമാവരുത്. കാരണം ഇത് നമ്മുടെ വിദ്യാഭ്യാസത്തെ രക്ഷിക്കാനുള്ള പദ്ധതിയാണ്. നമ്മെ രക്ഷിക്കാനുള്ള, മാറ്റിമറിക്കാനുള്ള പദ്ധതിയാണ്. അതു വിജയിച്ചേതീരൂ.**

രംഭത്തിൽ നടപ്പാക്കാൻ കുറെ പദ്ധതികളുണ്ട്. മുമ്പു നേടിയ അറിവ് നിശ്ചയിക്കാനുള്ള പ്രീടെസ്റ്റ്, പരിഹാരബോധനം. പോസ്റ്റ് ടെസ്റ്റ്, തുടർപ്രവർത്തനം എന്നിങ്ങനെയുള്ള ഇവ ജൂൺ മാസത്തിൽ നിർവ്വഹിക്കേണ്ടതാണ്. ഓരോ കുട്ടിയുടെയും വ്യക്തിപരമായ പോരായ്മ പരിഹരിക്കുന്നവിധം വ്യക്തി കേന്ദ്രീകൃതബോധനത്തിനാണ് ഈ ഘട്ടത്തിൽ ഊന്നൽ നൽകുക. ഓരോ മാസവും ഓരോ യൂണിറ്റ് അവസാനിക്കുമ്പോൾ ആവശ്യമെന്നുകണ്ടാൽ ഇതേ രീതിയിൽ മുന്നറിവ് ഉറപ്പിച്ചുള്ള പാനരീതി തുടരുകയും വേണം.

അക്കാദമിക മേഖലയിലെ അടുത്ത ഇനം മാസംതോറും അദ്ധ്യാപകരുടേതായി നടക്കേണ്ട കൂടിയിരിക്കലാണ്. പാഠഭാഗങ്ങളിലെ ഉള്ളടക്കം സംബന്ധിച്ച് സംശയങ്ങൾ ദൂരീകരിക്കാനുള്ളതാണ് ഈ അദ്ധ്യാപക സംഗമങ്ങൾ. ഓരോ മാസവും അടുത്ത മാസത്തിൽ കൈകാര്യം ചെയ്യേണ്ട പാഠഭാഗം സംബന്ധിച്ച ഫലപ്രദമായ ചർച്ചയും പാനോപകരണ നിർമ്മാണം, പ്രദർശന പാഠങ്ങൾ ആവശ്യമെങ്കിൽ അതിനുള്ള സമയനിശ്ചയം എന്നിവയും ഈ ഘട്ടത്തിൽ വേണം. പ്രൈമറി അദ്ധ്യാപക സംഗമം, ഹൈസ്ക്കൂൾ അദ്ധ്യാപക സംഗമം എന്നിങ്ങനെ വേണം ഇതു നടപ്പാക്കാൻ.

പഠനം മെച്ചപ്പെടുത്താനുള്ള പ്രാദേശിക സംരംഭങ്ങൾ ആണ് അടുത്ത പടി. അവധി ദിവസങ്ങളിൽ പ്രാദേശികമായ ആലോചനകളുടെ അടിസ്ഥാനത്തിൽ സബ്ജില്ലാ തലത്തിലോ പഞ്ചായത്ത്/മുനിസിപ്പൽ തലത്തിലോ ഒക്കെ നടത്താവുന്ന ശില്പശാലകളും മറ്റുമാണ് ഇതുകൊണ്ടുദ്ദേശിക്കുന്നത്.

ഒന്നാംതരം ഒന്നാംതരമാക്കൽ എന്ന ലക്ഷ്യത്തോടെ പ്രൈമറിതലം ശക്തിപ്പെടുത്താനുള്ള ശ്രമമാണ് അക്കാദമിക മേഖലയിലെ മറ്റൊരു സംരംഭം. വിദ്യാർത്ഥികൾക്ക് ഒന്നാം ക്ലാസ്സിൽ നൽകേണ്ട പ്രത്യേക ശ്രദ്ധയും അവരെ പഠനത്തിന് സജ്ജരാക്കാനുള്ള ശ്രമവും ആണ് ഈ ഘട്ടം കൊണ്ട് വിവക്ഷിക്കുന്നത്. തുടക്കംമുതലേ ശ്രദ്ധിച്ചാലേ വിദ്യാഭ്യാസം മെച്ചപ്പെടുത്താനാകൂ എന്നതിനാലാണിത്.

പത്താം ക്ലാസ്സ് പരീക്ഷയാണ് സ്ക്കൂൾ പഠനത്തിന്റെ ഗുണഫലം അളക്കാനുള്ള മാനദണ്ഡമെന്നിരിക്കെ പത്താം ക്ലാസ്സ് പരീക്ഷാഫലം മെച്ചപ്പെടുത്താനുള്ള പദ്ധതികൾ വിഭാവനം ചെയ്യുന്ന പത്താംതരം പത്തുമേനിയാക്കൽ ആണ് അക്കാദമിക മേഖലയിലെ മറ്റൊരിനം. എസ്.എസ്.എൽ.സി വിജയം മെച്ചപ്പെടുത്താൻ വേണ്ട ഒരുക്കം ഒന്നാം ക്ലാസ്സ് മുതലേ വേണ്ടതാണ്. എന്നാലും താത്കാലിക നടപടികൾ എന്ന നിലയിൽ ഓരോ പ്രദേശത്തും നടപ്പിലാക്കാനുള്ള കുറെ നിർദ്ദേശങ്ങളാണ് ഈ വർഷം നൽകിയിട്ടുള്ളത്. 96 മേയ് മുതൽ 97 ഫെബ്രുവരി വരെ നീളുന്ന പഠന പദ്ധതികൾ ഇതിനായൊരുക്കിയിട്ടുണ്ട്. ഇംഗ്ലീഷ്-ഗണിതം തുടങ്ങിയവയ്ക്ക് പ്രത്യേക ക്ലാസ്സുകളടക്കം ഡിസംബറോടെ പാഠം തീർക്കാനും ജനുവരിയിൽ റിവിഷൻ നടത്താനും ഫെബ്രുവരിയിൽ മോഡൽ പരീക്ഷ നടത്താനും അതിനുശേഷം പരിഹാരബോധനം നടത്താനും ഈ ഘട്ടത്തിൽ നിർദ്ദേശമുണ്ട്. മാർച്ചിൽ പരീക്ഷ എഴുതാൻ അതോടെ കുട്ടികൾ പ്രാപ്തരാകും.

സമഗ്രമായ മൂല്യനിർണ്ണയമാണ് അടുത്തയിനം. ഇന്ന് കുട്ടികളുടെ പരിജ്ഞാനത്തെ അളക്കാനുള്ള ഏക പരീക്ഷ ഓർമ്മ പരിശോധനയുടേതാണ്. പുതിയ രീതിയനുസരിച്ച് ഓർമ്മയ്ക്കു പുറമേ ഗ്രഹണം, പ്രയോഗം, പ്രകടനം, നൈപുണി, ആസ്വാദനം എന്നീ കഴിവുകളും വിലയിരുത്തപ്പെടും. അതിനാൽ ലിഖിത പരീക്ഷയ്ക്കൊപ്പം വാചിക പ്രവർത്തനാധിഷ്ഠിത ശോധകങ്ങൾ കൂടി പ്രയോഗിക്കും. പരീക്ഷാരീതിതന്നെ ഒരു പൊളിച്ചെഴുത്തിന് വിധേയമാകുന്നുവെന്നർത്ഥം. പ്രോഗ്രസ്സ് കാർഡിൽ പ്രായോഗിക പരീക്ഷയുടെയും എഴുത്തുപരീക്ഷയുടെയും അടിസ്ഥാനത്തിലാണ് മാർക്കുകൾ കാണിക്കുക. റാങ്കിനു പകരം ഗ്രേഡ് നൽകുന്ന രീതിയാണ് അവലംബിക്കുക. ആരോഗ്യകരമായ ഒരു മത്സരമേ പാടുള്ളൂ എന്നർത്ഥം.

മോണിറ്ററിംഗ് നടത്തുകയാണ് അടുത്ത നിർദ്ദേശം. പദ്ധതിയുടെ ഭാഗമായി നടക്കുന്ന എല്ലാ പ്രവർത്തനങ്ങളും വിലയിരുത്താനും പ്രശ്നങ്ങളും പോരായ്മകളും പരിഹരിക്കാനുമാണിത്. രണ്ടുതരത്തിലുള്ള മോണിറ്ററിംഗുണ്ട്. ജനകീയ മോണിറ്ററിംഗും പീയർ മോണിറ്ററിംഗും. പഞ്ചായത്ത്/മുനിസിപ്പൽ പ്രസിഡന്റുമാർ, പി.ടി.എ പ്രസിഡന്റുമാർ. ഹെഡ്മാസ്റ്റർ, മറ്റദ്ധ്യാപകർ എന്നിവരടങ്ങുന്ന കമ്മിറ്റി അദ്ധ്യാപനം നിരീക്ഷിച്ച് പോരായ്മ നിർദ്ദേശിച്ച് പരിഹരിക്കാനുള്ള രീതിയാണ് ജനകീയ മോണിറ്ററിംഗ്. പിയർ മോണിറ്ററിംഗിൽ രണ്ട് പ്രൈമറി ഹെഡ്മാസ്റ്റർമാരും രണ്ട് ഹൈസ്ക്കൂൾ ഹെഡ്മാസ്റ്റർമാരും പരസ്പരം സന്ദർശിച്ച് മോണിറ്റർ ചെയ്യാനാണ് നിർദ്ദേശം. ഓരോ മാസവും ആദ്യ ആഴ്ചയിൽ തൊട്ടുമുൻപത്തെ മാസത്തെ പ്രവർത്തനം സംബന്ധിച്ച കാര്യമാണ് മോണിറ്റർ ചെയ്യേണ്ടത്.

## പാരാ അക്കാദമിക മേഖല

**പ**ാനത്തോളംതന്നെ പ്രധാനമാണ് മറ്റ് അനുബന്ധ പ്രവർത്തനങ്ങളും എന്നതിനാൽ കുട്ടികളുടെ സ്ക്കൂൾ ജീവിതം രസപ്രദമാക്കാനും അവരുടെ വ്യത്യസ്തമായ അഭിരുചികളെ പ്രോത്സാഹിപ്പിക്കാനുമുതകുന്ന അനദ്ധ്യയന പരിപാടികളാണ് ഈയിനത്തിൽ നിർദ്ദേശിച്ചിരിക്കുന്നത്.

സ്ക്കൂളുകൾ ആകർഷകമാക്കുക. ക്ലാസ്സ് റൂമുകൾ ആകർഷകമാക്കുക. യൂണിഫോറം ഏർപ്പെടുത്തുക, എല്ലാ ദിവസവും അസംബ്ളി ചേരുക, ദേശീയദിനാചരണങ്ങൾ യഥാസമയം നടത്തുക, സർഗ്ഗ വാസനകളെ പോഷിപ്പിക്കാൻ സാഹിത്യ സമാജങ്ങൾ നടത്തുക, ചുമർ മാസികയും കൈയെഴുത്തു മാസികയും തയ്യാറാക്കുക, സയൻസിൽ താത്പര്യമുള്ളവരുടെ അഭിരുചി വളർത്താൻ സയൻസ് ക്ളബുകൾ രൂപീകരിക്കുക, ലൈബ്രറികൾ ഉപയോഗിക്കാൻവിധം വായനാ കോർണറുകൾ സ്ഥാപിക്കുക, കായിക പരിശീലനവും മാസ്ഡ്രില്ലും നടത്തുക. പാനയാത്രകളും ബാലോത്സവങ്ങളും യുവജനോത്സവങ്ങളും സ്ക്കൂൾ വാർഷികങ്ങളും സംഘടിപ്പിക്കുക തുടങ്ങി ഒട്ടുവളരെ കാര്യങ്ങൾ ക്രിയാത്മകമായി നിർവ്വഹിക്കാനുള്ള നിർദ്ദേശങ്ങളും പാരാ അക്കാദമിക തലത്തിലുണ്ട്. ഈ പ്രവർത്തനങ്ങളോരോന്നും ചിട്ടയായി നടത്തുകവഴി ഓരോ സ്ക്കൂളും മാതൃകാ സ്ക്കൂളുകളായിത്തന്നെ മാറും. കുട്ടികളുടെ വ്യക്തിത്വം സമഗ്രമാകുകയും ചെയ്യും.

## ജനകീയ മേഖല

**സ്ക്കൂ**ളും സമൂഹവും തമ്മിലുള്ള ബന്ധം ദൃഢപ്പെടുത്താനുതകുന്ന പദ്ധതികളാണ് ജനകീയ മേഖലാ പ്രവർത്തനംകൊണ്ടുദ്ദേശിക്കുന്നത്. ഒരു സാമൂഹ്യ സ്ഥാപനമായി മാറാൻ പാകത്തിൽ ജനകീയബന്ധം ഓരോ സ്ക്കൂളിനും ഉണ്ടായിരിക്കണം. മാതൃസംഘങ്ങൾ സ്ഥാപിക്കുകയാണ് ഇതിനുള്ള വഴി. വീട്ടമ്മമാരെ സ്ക്കൂൾ പ്രവർത്തനവുമായി ബന്ധപ്പെടുത്തുന്ന മാതൃസംഘങ്ങളിലൂടെ ഓരോ വിദ്യാർത്ഥിയുടെയും ഗൃഹാംഗങ്ങൾക്ക് സ്ക്കൂളുമായി ഒരു ബന്ധമുണ്ടാകുന്നു. അത് പഠനത്തെ മെച്ചപ്പെടുത്തും.

ക്ലാസ്സ് മുറിക്കു പുറത്ത് കളിയും പഠനവും സംയോജിപ്പിച്ചുള്ള പഠനോത്സവങ്ങൾ സംഘടിപ്പിക്കാനും പദ്ധതിയുണ്ട്. ഒട്ടേറെ സ്ക്കൂളുകളിലെ കുട്ടികളെ ഒന്നിച്ചണിനിരത്തി ഇവ സംഘടിപ്പിക്കാം.

നമ്മുടെ ഗൃഹാന്തരീക്ഷങ്ങൾ പലതും കുട്ടികളുടെ പഠനത്തെ തടസ്സപ്പെടുത്തുംവിധത്തിലുള്ളതാണ്. വീടുകളിൽ പഠനത്തിനു പറ്റിയ അന്തരീക്ഷമൊരുക്കാൻവേണ്ടി അയൽക്കൂട്ടം രൂപീകരിക്കുക എന്നതാണിതിനുള്ള പോംവഴി. 50-ൽ താഴെയുള്ള വീടുകളിലെ അംഗങ്ങൾ ചേർന്ന് രൂപീകരിക്കുന്ന അയൽക്കൂട്ടം ഓരോ വീടും സന്ദർശിച്ച് കുട്ടികളുടെ ഗൃഹപാഠസ്ഥിതി വിലയിരുത്തി വേണ്ട ഭേദഗതികൾ നിർദ്ദേശിക്കണം. ജനകീയ മേഖലയിലെ പ്രധാന പ്രവർത്തനങ്ങൾ ഇവയാണ്.

ഗുരുകുലം പദ്ധതി ക്രിയാത്മകമായി നടപ്പിലാക്കാൻ വേണ്ടി വിവിധ തട്ടുകളുള്ള സംഘടനാ സംവിധാനവും ആസൂത്രണം ചെയ്തിട്ടുണ്ട്. പ്രവർത്തനങ്ങൾക്കാകെ നേതൃത്വം നൽകേണ്ടത് ഈ സമിതികളാണ്. സമിതികളിൽ ഏറ്റവും താഴെയുള്ള ഘടകം അയൽക്കൂട്ടമാണ്. ഒരു പൊതു പ്രവർത്തകൻ കൺവീനറും ഒരു വനിത ചെയർപേഴ്സണുമായുള്ള അയൽക്കൂട്ടത്തിൽ ഏതാനും സന്നദ്ധ പ്രവർത്തനകരാണ് അംഗങ്ങളാകേണ്ടത്.

അയൽക്കൂട്ടത്തിനു മീതേ സ്ക്കൂൾ വിദ്യാഭ്യാസ സമിതി. ഒരു പൊതുപ്രവർത്തകൻ ചെയർമാനും ഹെഡ്മാസ്റ്റർ കൺവീനറുമായിരിക്കണം. അംഗങ്ങൾ പി.ടി.എ പ്രസിഡന്റ്, മാതൃസംഘം പ്രവർത്തകർ, സ്ക്കൂളിലെ ഇതര അദ്ധ്യാപകർ തുടങ്ങിയവരാണ്.

അടുത്ത തലം വാർഡ് വിദ്യാഭ്യാസ സമിതിയാണ്. ഏതെങ്കിലും ഒരദ്ധ്യാപകനാകണം കൺവീനർ. വാർഡ് മെമ്പർ ചെയർമാനും. അയൽക്കൂട്ടം ഭാരവാഹികളും ഹെഡ്മാസ്റ്ററും സന്നദ്ധപ്രവർത്തകരുമാണ് അംഗങ്ങൾ.

വാർഡ് സമിതിക്കു മുകളിൽ പഞ്ചായത്ത് അഥവാ മുനിസിപ്പൽ വിദ്യാഭ്യാസ സമിതിയാണ്. നേതൃസ്ക്കൂളിലെ പ്രധാനാദ്ധ്യാപകൻ കൺവീനറായിരിക്കണം. പഞ്ചായത്ത്/മുനിസിപ്പൽ അദ്ധ്യക്ഷന്മാർ ചെയർമാനും. ഈ സമിതിക്കും മുകളിൽ ഉപജില്ലാ വിദ്യാഭ്യാസസമിതി. ഉപജില്ലാ വിദ്യാഭ്യാസ ഓഫീസർ കൺവീനറായും ജില്ലാ പഞ്ചായത്തംഗം ചെയർമാനുമായുള്ള ഈ സമിതിക്ക് ഒരു എക്സിക്യൂട്ടീവ് സമിതി കൂടിവേണം.

ജില്ലാ തലത്തിലെ പ്രൊഫഷനൽ കോളേജുകൾ ഒഴികെയുള്ള വിദ്യാഭ്യാസ സ്ഥാപനങ്ങളുടെ മേൽനോട്ടം കൂടി നടത്താൻ പറ്റിയ ജില്ലാ വിദ്യാഭ്യാസ സമിതിയാണ് തലപ്പത്ത്. 15-നും 21-നും ഇടയിൽ അംഗങ്ങളുണ്ടാകണം. കോളേജ്തല വിദ്യാഭ്യാസ പദ്ധതി തയ്യാറാക്കലും, വിദ്യാഭ്യാസ സ്ഥാപനങ്ങളുടെ ഗുണമേന്മ ഉറപ്പുവരുത്തലും, ജില്ലാ വിദ്യാഭ്യാസ ഫണ്ട് രൂപീകരണവും, വിതരണവും ഈ സമിതിയുടെ കീഴിലായിരിക്കും.

വിദ്യാഭ്യാസകാര്യം, വിദ്യാർത്ഥിയിലും അദ്ധ്യാപകരിലും മാത്രമൊതുക്കാതെ അതിൽ രക്ഷിതാക്കൾക്കും നാട്ടുകാർക്കും രാഷ്ട്രീയ പ്രവർത്തകർക്കും ഉദ്യോഗസ്ഥന്മാർക്കുമെല്ലാം പങ്കാളിത്തം ഉറപ്പുവരുത്തുന്നുവെന്നതും അവരുടെ കൂടി സവിശേഷ ശ്രദ്ധ പതിയേണ്ട മണ്ഡലമാണിതെന്ന് ബോദ്ധ്യപ്പെടുത്തുന്നതുമാണ് ഗുരുകുലം പദ്ധതിയുടെ കാതൽ.

ജനകീയ പങ്കാളിത്തമില്ലാതെ പദ്ധതി പ്രവർത്തനങ്ങൾ ഒട്ടും മുന്നോട്ടു പോകില്ലെന്നിരിക്കെ ഈ പദ്ധതിയുമായി സർവ്വാത്മനാ സഹകരിക്കാൻ ഏവരും മുന്നോട്ടുവരേണ്ടതുണ്ട്.

മെച്ചപ്പെട്ടൊരു സമൂഹത്തെ വാർത്തെടുക്കുന്നതിൽ വിദ്യാഭ്യാസത്തിന്റെ പങ്കിനെ ആരും നിഷേധിക്കില്ല. വിദ്യാർത്ഥികൾക്ക് പഠനത്തോട് ആഭിമുഖ്യമുണ്ടാക്കാനും അവരുടെ വൈവിദ്ധ്യമാർന്ന പാടവങ്ങളെ തേച്ചുമിനുക്കാനും പറ്റിയ പദ്ധതി എന്ന നിലയിൽ അതുകൊണ്ടുതന്നെ ഗുരുകുലം വിജയിക്കേണ്ടതുണ്ട്. സംഘടനാരാഷ്ട്രീയമോ വ്യക്തികളുടെയോ കക്ഷികളുടെയോ ഈഗൊയോ ഇതിന് തടസ്സമാവരുത്. കാരണം ഇത് നമ്മുടെ വിദ്യാഭ്യാസത്തെ രക്ഷിക്കാനുള്ള പദ്ധതിയാണ്. നമ്മെ രക്ഷിക്കാനുള്ള, മാറ്റിമറിക്കാനുള്ള പദ്ധതിയാണ്. അതു വിജയിച്ചേതീരൂ.

## വാൽക്കഷ്ണം

ഓണാവധി കഴിഞ്ഞ് വിദ്യാലയങ്ങൾ തുറന്നപ്പോൾ കണ്ണൂർ ജില്ലയെ ഞെട്ടിച്ച ഒരു സംഭവമുണ്ടായി. മമ്പറം ഹൈസ്ക്കൂളിൽ പത്താം ക്ലാസ്സിൽ പഠിക്കുന്ന മൂന്നു പെൺകുട്ടികൾ ക്ലാസ്സിലെത്തിയതിനുശേഷം തൊട്ടടുത്തുള്ള ഒരു കുളത്തിൽ ചാടി ആത്മഹത്യയ്ക്ക് ശ്രമിക്കുകയും അതിൽ രണ്ടുപേർ മരണപ്പെടുകയും ചെയ്ത സംഭവമാണത്. ജലാശയത്തിന്റെ ആഴത്തിൽ തങ്ങളുടെ ജീവൻ വിലയിപ്പിക്കാൻ ഈ കുട്ടികളെ പ്രേരിപ്പിച്ചതെന്താണ്. വാർത്തകളച്ചടിച്ച പത്രങ്ങളുടെ കോണിൽ അതു സൂചിപ്പിച്ചിട്ടുണ്ട്. ഓണപ്പരീക്ഷയുടെ ഫലത്തെക്കുറിച്ചുള്ള ആശങ്കയാണതിന് കാരണമത്രെ! പരീക്ഷയിൽ തോറ്റാൽ അദ്ധ്യാപകർ ശിക്ഷിക്കും. ശിക്ഷയുടെ കാഠിന്യം ഓർത്തായിരുന്നു. അതിന്റെ അപമാനമോർത്തായിരുന്നു ഈ കുരുന്നുകളുടെ മരണമെങ്കിൽ നമ്മുടെ പരീക്ഷാ രീതി തന്നെ ചോദ്യം ചെയ്യപ്പെടേണ്ടിയിരിക്കുന്നു. ഓരോ എസ്.എസ്.എൽ.സി.ഫലവും പ്രസിദ്ധീകരിക്കപ്പെടുമ്പോഴും പരാജയത്തിന്റെ പേരിലുള്ള ആത്മഹത്യയും നാം കേൾക്കാറുണ്ടല്ലോ. വിദ്യാർത്ഥികൾ ഭയപ്പെടുന്ന പരീക്ഷാരീതിയെ അടിമുടി പരിഷ്കരിക്കുന്ന ഒരു സമ്പ്രദായം എന്ന നിലയിൽ ഗുരുകുലം രീതിയുടെ പ്രാധാന്യത്തെ അടിവരയിടുന്നു ഈ ആത്മഹത്യകൾ.

## ഇത് ജനകീയ വിദ്യാഭ്യാസം

### ജയിംസ് മാത്യു

ഗുരുകുലം വിദ്യാഭ്യാസ പ്രവർത്തനത്തിന് കണ്ണൂരിൽ നേതൃത്വം നൽകുന്നത് പി.കെ.ശ്രീമതി ടീച്ചറുടെ നേതൃത്വത്തിലുള്ള ജില്ലാ പഞ്ചായത്ത് ഭരണസമിതിയാണ്. ഭരണസമിതിയിൽ ഇതിന് ചുമതല വഹിക്കുന്നത് വിദ്യാഭ്യാസ-ക്ഷേമകാര്യ സ്റ്റാന്റിംഗ് കമ്മിറ്റി ചെയർമാൻ ജയിംസ് മാത്യുവും. വിദ്യാർത്ഥി സംഘടനാ നേതാവെന്ന നിലയിൽ പൊതുജീവിതത്തിലേക്ക് കടന്നുവന്ന ജയിംസ് മാത്യുവിന് വിദ്യാഭ്യാസത്തിന്റെ മാർഗ്ഗ ലക്ഷ്യങ്ങളെക്കുറിച്ച് വ്യക്തമായ കാഴ്ചപ്പാടുണ്ട്.



വിദ്യാഭ്യാസ സമ്പ്രദായം മെച്ചപ്പെടുത്താനുള്ള ഏറ്റവും നല്ല മാർഗ്ഗം എന്ന നിലയിലാണ് ഗുരുകുലം പദ്ധതി ആസൂത്രണം ചെയ്തതെന്ന് ജയിംസ് പറയുന്നു. ചില അദ്ധ്യാപക സംഘടനകളും കക്ഷികളും പദ്ധതിയെ വിമർശിക്കുന്നുണ്ടല്ലോ എന്ന ചോദ്യത്തിനും ജയിംസിന് മറുപടിയുണ്ട്.

"നിലവിലുള്ള വിദ്യാഭ്യാസരീതിയിലും പരീക്ഷാക്രമത്തിലും ഒട്ടേറെ പാളിച്ചകളുണ്ട്. അത് പരിഹരിക്കാനുതകുന്ന പദ്ധതികളാണ് ഇതിൽ വിഭാവന ചെയ്തിരിക്കുന്നത്. ഇതിന്റെ കരടുപദ്ധതി തയ്യാറാക്കിയത് ജില്ലയിലെ വിദ്യാഭ്യാസ വിചക്ഷണരും അദ്ധ്യാപകരും ഡയറ്റിലെ വിദഗ്ദ്ധരുമെല്ലാം ചേർന്നാണ്. ജനപ്രതിനിധികളുടെയും അദ്ധ്യാപക-വിദ്യാർത്ഥി സംഘടനകളുടെയും അഭിപ്രായവും പരിഗണിച്ചിരുന്നു" അദ്ദേഹം പറയുന്നു.

"നിലവിലുള്ള പഞ്ചായത്തീരാജ് നിയമമനുസരിച്ച് വിദ്യാഭ്യാസ കാര്യത്തിന്റെ ചുമതല തദ്ദേശ സ്വയംഭരണ സ്ഥാപനങ്ങൾക്കാണ് അതനുസരിച്ചാണ് ജില്ലയിലെ വിദ്യാഭ്യാസ രംഗത്തിന് ദിശാബോധം നൽകാൻ ഈ പരിപാടി ആവിഷ്കരിച്ചത്. കേരളത്തിലെ മറ്റു ജില്ലാ പഞ്ചായത്തുകളും ഞങ്ങളാവിഷ്കരിച്ച രീതി അവലംബിക്കാനുള്ള ശ്രമത്തിലാണ്. പദ്ധതി പ്രയോഗത്തിൽ വരുത്തുന്നതിന്റെ പ്രാരംഭ പ്രയാസം പലയിടത്തുമുണ്ട്. തുടക്കത്തിലെ പ്രയാസം എന്ന് കരുതിയാൽ മതി തെറ്റുതിരുത്തി മുന്നോറാവുന്നതേയുള്ളൂ. ഇപ്പോൾ അനുഭവിക്കുന്ന പ്രയാസം ഫണ്ടിന്റെ അഭാവമാണ്. അതും മാറ്റിയെടുക്കാനുള്ള ശ്രമത്തിലാണ്."

"നമ്മുടെ വിദ്യാഭ്യാസ നിലവാരം പിന്നോട്ടാകാൻ പല കാരണങ്ങളുണ്ട്. സാമൂഹ്യമായ പിന്നോക്കാവസ്ഥയാണ് പ്രധാനമായ ഒന്ന്. അത് സമൂഹത്തിന്റെ മൊത്തം പ്രശ്നമായി കാണണം. സാമൂഹ്യമായ പിന്നോക്കനില മാറ്റി വിദ്യാഭ്യാസം മെച്ചപ്പെടുത്താമെന്നുകരുതി കാത്തിരിക്കാനാവില്ല. വിദ്യാഭ്യാസം മെച്ചപ്പെടുത്തി സാമൂഹ്യനില മെച്ചപ്പെടുത്താനേപറ്റൂ. ഗുരുകുലം പരിപാടി ലക്ഷ്യമിടുന്നത് അതാണ്." ഗുരുകുലം പദ്ധതിയെപ്പറ്റി ജയിംസ് മാത്യു പറയുന്നു.

"വിദ്യാഭ്യാസത്തിന്റെ നിലവാരത്തകർച്ചയ്ക്ക് കാരണമായി വിദ്യാഭ്യാസ മേഖലയിൽത്തന്നെയുള്ള കാര്യങ്ങളുണ്ട്. അദ്ധ്യാപക പരിശീലനത്തിന്റെ ഗുണനിലവാരമില്ലായ്മയാണ് ഒരു പ്രധാന കാരണം. ഇൻസർവ്വീസ്, പ്രിസർവ്വീസ് പരിശീലനത്തിന്റെ തകരാറാണത്. അതു പരിഹരിക്കാനാണ് ഗുരുകുലം പദ്ധതിയിൽ ഞങ്ങൾ അദ്ധ്യാപക സംഗമങ്ങൾ കൂട്ടിച്ചേർത്തത്."

"അശാസ്ത്രീയമായ മൂല്യനിർണ്ണയ രീതിയും പഴഞ്ചൻ ബോധനരീതിയും മാറ്റാരു ശാപമാണ്. അദ്ധ്യാപകരെ പഠിപ്പിക്കേണ്ട കാര്യങ്ങളെപ്പറ്റി മോണിറ്ററിംഗ് നടത്തി ബോധവാന്മാരാക്കുകയും പരീക്ഷയിൽ ഓർമ്മപ്പരിശോധനയ്ക്കു പുറമേ ഗ്രഹണം, പ്രയോഗം, പ്രകടനം, നൈപുണി, ആസ്വാദനം തുടങ്ങിയവയും പരീക്ഷിക്കുകയുമാണ് പോംവഴി. ഇക്കാര്യം ഗുരുകുലത്തിലെ പ്രധാന ഇനമാണ്."

"പാരാ അക്കാദമിക് മേഖലയോടുള്ള അലംഭാവം അകറ്റാനുള്ള ശ്രമവും ഇതോടൊപ്പമുണ്ട്. കുട്ടിയുടെ വ്യക്തിത്വത്തെ സമഗ്രമാക്കുകയാണ് ലക്ഷ്യം. ഒപ്പം വീടുകളിലെ പഠന സാഹചര്യങ്ങൾ മെച്ചപ്പെടുത്താനുള്ള ശ്രമങ്ങളും നടത്തും. വിദ്യാഭ്യാസത്തെക്കുറിച്ച് അത് അദ്ധ്യാപകനും വിദ്യാർത്ഥിയും മാത്രമുള്ള കാര്യമാണെന്ന സങ്കല്പമാണ് സമൂഹത്തിൽ. അത് മാറ്റണം. രക്ഷാകർത്താക്കൾ കൂടി മക്കളുടെ പഠനകാര്യത്തിൽ പങ്കാളികളാകാനുള്ള ശ്രമം നടത്തും. അതിനായാണ് ജനകീയ മേഖലാ പരിഷ്കാരങ്ങൾ."

"വിദ്യാഭ്യാസത്തിലെ ജനകീയ പങ്കാളിത്തത്തിന്റെ പ്രാധാന്യം ഊട്ടിയുറപ്പിക്കുന്ന പ്രവർത്തനങ്ങളാണ് ഇനി നടത്തുക. വരുംനാളുകളിൽ അതിനുള്ള ശ്രമങ്ങൾ നടത്തും."

## ഇതൊരാരംഭം മാത്രം

### ഒ. എം. ശങ്കരൻ



ജനകീയ പങ്കാളിത്തത്തോടെയുള്ള വിദ്യാഭ്യാസ പരിഷ്കരണം എന്ന നിലയിലാണ് ജില്ലാ പഞ്ചായത്തിന്റെനേതൃത്വത്തിൽ ഗുരുകുലം പദ്ധതി കണ്ണൂരിൽ നടന്നുവരുന്നത്. വിദ്യാഭ്യാസ വിദഗ്ദ്ധരും അദ്ധ്യാപകരും സന്നദ്ധ പ്രവർത്തകരുമൊക്കെയായി ഈ പദ്ധതിയുടെ അരങ്ങിലും അണിയറയിലും പ്രവർത്തിക്കുന്ന നിരവധിപേരുണ്ട്. അവരിൽ പ്രമുഖനാണ് കണ്ണൂർ-പാലയാട് ഡയറ്റിന്റെ പ്രിൻസിപ്പാൾ ശ്രീ. ഒ. എം. ശങ്കരൻ. ഇദ്ദേഹം കാസർകോട് ഡയറ്റിന്റെ പ്രിൻസിപ്പാളായിരുന്ന സമയത്താണ് അക്ഷരപ്പുലരി പരിപാടി ആസൂത്രണം ചെയ്തത്. ശാസ്ത്രസാഹിത്യ പരിഷത്തിന്റെ വിദ്യാഭ്യാസ വിഭാഗത്തിൽ പ്രവർത്തിച്ച അറിവും പാകതയും ഇദ്ദേഹത്തിന്റെ വിദ്യാഭ്യാസ പ്രവർത്തനത്തിന് ഏറെ തെളിച്ചം പകർന്നിട്ടുണ്ട്. ഗുരുകുലം പദ്ധതിയുടെ കരടുരേഖ തയ്യാറാക്കുന്നതിൽ സൂത്രധാരത്വം വഹിച്ച അദ്ദേഹവുമായി നടത്തിയ അഭിമുഖത്തിൽനിന്ന്

ചോദ്യം: ഗുരുകുലം പദ്ധതിയുടെ തുടക്കം എങ്ങനെ?

ഉത്തരം: "വിദ്യാഭ്യാസരംഗത്തെ നിലവാരത്തകർച്ച പരിഹരിക്കുന്നതെങ്ങനെ എന്ന ആലോചനയിൽ നിന്നാണതിന്റെ തുടക്കം. ശാസ്ത്രസാഹിത്യ പരിഷത്തും മറ്റും നടത്തിയ പഠനത്തിൽ, നമ്മുടെ വിദ്യാർത്ഥികളുടെ ഇടയിൽത്തന്നെ നിരക്ഷരരുണ്ട് എന്ന ഞെട്ടിക്കുന്ന കണ്ടെത്തലുണ്ടായിരുന്നു. വിദ്യാർത്ഥികൾക്കിടയിലെ നിരക്ഷരത ഇല്ലാതാക്കാൻ 92-93-ൽ കാസർകോട് നടപ്പാക്കിയ ഒരു പദ്ധതിയായിരുന്നു അക്ഷരപ്പുലരി. സാക്ഷരതാ സമിതിയും ഡയറ്റും വിദ്യാഭ്യാസവകുപ്പും പരിഷത്തുമെല്ലാമായിരുന്നു അതിന്റെ പിന്നിൽ. അക്ഷരപ്പുലരിക്കു പുറമേ കണ്ണൂരിൽ ശിവപുരത്തും കല്ല്യാശ്ശേരിയിലും കാസർകോട്ടെ മടിക്കൈയിലും നടത്തിയ സ്ക്കൂൾ കോംപ്ലക്സ് പ്രവർത്തനവും ഗുരുകുലം പദ്ധതിക്ക് പ്രചോദനമായിരുന്നു. ധർമ്മടത്ത് 94-95-ൽ നടത്തിയ അദ്ധ്യയന മോണിറ്ററിംഗ് പരിപാടിയും ഗുരുകുലത്തിൽ ഉൾപ്പെടുത്തിയിട്ടുണ്ട്."

> ഗുരുകുലം ഒരു മാർഗ്ഗദർശി മാത്രമാണ്. പഞ്ചായത്ത് തലത്തിലും ജില്ലാ, സംസ്ഥാന ദേശീയ തലത്തിലും നമ്മുടെ വിദ്യാഭ്യാസ പദ്ധതിക്ക് പുതിയ മാർഗ്ഗങ്ങൾ ഉണ്ടാവണം.

ചോദ്യം: "അക്ഷരപ്പുലരി എന്തായിരുന്നു? അതെങ്ങനെ നടപ്പാക്കി?"

ഉത്തരം: "പ്രൈമറി പഠനം പൂർത്തിയാകുമ്പോഴും നമ്മുടെ വിദ്യാർത്ഥികളിൽ 30 ശതമാനത്തിലധികം പേർക്ക് അക്ഷരമുറയ്ക്കുന്നില്ല എന്ന കണ്ടെത്തലിൽനിന്ന്, അവരിൽ അക്ഷരമുറപ്പിക്കാൻ നടത്തിയ ഒരു പഠനബോധന പ്രവർത്തനമായിരുന്നു അത്. 26 ദിവസം നീണ്ട ഈ പദ്ധതിവഴി കുട്ടികളിൽ അക്ഷരജ്ഞാനവും ഗണിതജ്ഞാനവും ഉളവാക്കാനായി. കാസർകോട്ട് ആദ്യം നടത്തിയ ഈ പ്രവർത്തനം പിന്നീട് ആലപ്പുഴയൊഴിച്ചുള്ള മറ്റു ജില്ലകളിലും നടപ്പാക്കിയിരുന്നു."

ചോദ്യം: "ഗുരുകുലത്തിലെ ജനകീയ മോണിറ്ററിംഗ് സംബന്ധിച്ച് പരാതിയുണ്ടല്ലോ. ധർമ്മടത്ത് അത് നടപ്പാക്കിയതെങ്ങനെ?"

ഉത്തരം: "യഥാർത്ഥത്തിൽ ഇതിൽ പരാതിയുണ്ടാകേണ്ടതില്ല. ക്ലാസ്സ് മോണിറ്ററിംഗ് നടത്തി പോരായ്മകൾ പരിഹരിക്കാനാണ് ഇതുകൊണ്ടുദ്ദേശിക്കുന്നത്. ധർമ്മടത്ത് പി.ടി.എ. പഞ്ചായത്ത് മെമ്പർമാർ, ഹെഡ്മാസ്റ്റർമാർ എന്നിവരാണ് അതു നടത്തിയത്. അതിന്റെ ഗുണഫലം മനസ്സിലാക്കിയാണ് ഗുരുകുലത്തിൽ ജനകീയ മോണിറ്ററിംഗ് ഉൾപ്പെടുത്തിയത്. ആക്ഷേപമില്ലാതെ അത് നടത്താവുന്നതേയുള്ളൂ. ആരെയും ഇകഴ്ത്താനല്ല വിദ്യാഭ്യാസം മെച്ചപ്പെടുത്താനാണ് ഈ നടപടി. പിന്നെ, പിയർ മോണിറ്ററിംഗ് എന്ന പരിപാടിയും ഗുരുകുലത്തിലുണ്ട്. സുഹൃത്തുക്കളായ അദ്ധ്യാപകർ പരസ്പരം നടത്തുന്ന മോണിറ്ററിംഗാണിത് അതവലംബിച്ചാലും മതി. പിന്നെ പരാതിക്ക് പഴുതില്ലല്ലോ."

ചോദ്യം: "നിലവിൽ നമ്മുടെ വിദ്യാഭ്യാസ രീതിയുടെ തകരാറെന്താണ്?"

ഉത്തരം: "സിലബസ് ഭാരം പ്രധാനപ്പെട്ട ഒരു കാരണമാണ്. 200 ദിവസമെങ്കിലും കിട്ടാതെ അവ പഠിപ്പിക്കാനാവില്ല. നിലവിൽ ലഭിക്കുന്ന പ്രവൃത്തിദിവസം 120-ന് അടുത്താണ്. ബോധനകാര്യത്തിൽ അദ്ധ്യാപകർക്കു ലഭിച്ച പഴഞ്ചൻ പരിശീലനം മറ്റൊരു കാരണമാണ്. അദ്ധ്യാപകരിൽ പലർക്കും വേണ്ടത്ര തയ്യാറെടുപ്പുമില്ല. ആഴ്ചയിൽ രണ്ട് അവധി ദിവസവും 10 മുതൽ 4 വരെയുള്ള ഡ്യൂട്ടി സമയവും അദ്ധ്യാപകർക്ക് തയ്യാറെടുപ്പിന് സമയം നൽകാനുദ്ദേശിച്ചുള്ളതാണ്. പക്ഷേ അധികംപേരും അതിനൊരുങ്ങുന്നില്ല. പഠനോപകരണങ്ങളുടെ ഫലപ്രദമായ ഉപയോഗമോ ലാബ്-ലൈബ്രറി ഉപയോഗമോ വേണ്ടവിധമില്ല.

ചോദ്യം: "അദ്ധ്യാപകരെ പരിശീലിപ്പിക്കാനാണല്ലോ ഡയറ്റ്."

ഉത്തരം: "ശരിയാണ്. പക്ഷേ മുഴുവൻ അദ്ധ്യാപകരേയും പരിശീലിപ്പിക്കാൻ വർഷങ്ങൾ തന്നെ എടുക്കും. വികസിത രാജ്യങ്ങളിൽ മൂന്നു വർഷത്തിലൊരിക്കൽ ഒരദ്ധ്യാപകന് പരിശീലനം ലഭിക്കുമ്പോൾ ഇവിടെ അതിന്റെ രണ്ടിരട്ടി സമയമെടുക്കുന്നു. പകരം ചെയ്യാവുന്നത് വേണ്ടത്ര റിസോഴ്സസ് പേഴ്സൺസിനെ വാർത്തെടുത്ത് മാസംതോറും മൂന്നു ശനിയാഴ്ച വീതം ഒരു ലീഡിംഗ് സ്ക്കൂളിൽവച്ച് എല്ലാവർക്കും പരിശീലനം നൽകുക എന്നതാണ്. അദ്ധ്യാപക പരിശീലനത്തിനുള്ള ടി.ടി.സി. ബി.എഡ് സിലബസ് പരിഷ്കരിക്കുകയും വേണം."

ചോദ്യം: "ഗുരുകുലത്തിന്റെ ഇപ്പോഴത്തെ മോഡലിനെപ്പറ്റി?"

ഉത്തരം: "നിലവിലുള്ള വിദ്യാഭ്യാസരംഗത്തെ ജഡാവസ്ഥ മുറിച്ചുകടക്കാനുള്ളൊരു ശ്രമമാണിത്. അതിന് ജനകീയ ഇടപെടൽ വേണം. ഭരണഘടന അനുശാസിക്കുംവിധം എല്ലാവർക്കും വിദ്യാഭ്യാസം നൽകാൻവേണ്ടിയുള്ള ശ്രമം. ഇതൊരു താത്കാലിക മോഡലാണ്. പരീക്ഷണത്തിലൂടെയും അനുഭവങ്ങളിലൂടെയും പുതിയ നല്ല രീതി ഉരുത്തിരിഞ്ഞുവരും. അതിനുവേണ്ടിയുള്ള പ്രാരംഭ ശ്രമമാണിത്. പഞ്ചായത്തീരാജ് നിയമമനുസരിച്ച് അതത് പഞ്ചായത്തുകൾക്ക് അവരുടേതായ മോഡലുണ്ടാക്കാം. ഗുരുകുലം ഒരു മാർഗ്ഗദർശി മാത്രമാണ്. പഞ്ചായത്ത് തലത്തിലും ജില്ലാ, സംസ്ഥാന ദേശീയ തലത്തിലും നമ്മുടെ വിദ്യാഭ്യാസ പദ്ധതിക്ക് പുതിയ മാർഗ്ഗങ്ങൾ ഉണ്ടാവണം. അതിനുള്ള ആസൂത്രണം ഇനിയും നടക്കേണ്ടതുണ്ട്. ഇതിവിടെ അവസാനിക്കരുത്. ഇതൊരാരംഭം മാത്രമാണ്."

ഡോ. ആർ. പ്രസന്നൻ

# നിയമസഭയിൽ നിശ്ശബ്ദനായി

## രണ്ടാം ഭാഗം

### 14-ാം അദ്ധ്യായം തുടർച്ച

ഇന്ത്യൻ പ്രതിനിധികളിൽ ചിലർക്കെങ്കിലും പലപ്പോഴും ബാങ്ക്വറ്റുകളിൽ പങ്കെടുക്കുവാൻ കഴിയാതെപോയിരുന്നു. ശാരീരികവും മാനസികവുമായ അവശതതന്നെ കാരണം. സ്വയം കൃതാനർത്ഥം എന്നല്ലാതെ മറ്റെന്തുപറയുവാൻ!

പ്രധാനമന്ത്രി മൊറാർജി ദേശായി നാടുഭരിക്കുന്ന കാലത്ത് അദ്ദേഹത്തിന്റെ സ്വന്തം കക്ഷിയിൽപ്പെട്ടവർക്ക് വിവിധതരം വിദേശമദ്യങ്ങളുടെ മണവും ഗുണവും മാത്രമല്ല, പേരുകൾ പോലും അറിഞ്ഞുകൂടായിരുന്നുവെങ്കിൽ അതിൽ അതിശയിക്കാനില്ല. നിരുപദ്രവകരമായ ഏതെങ്കിലും പാനീയങ്ങൾ അകത്താക്കി ഒരിടത്ത് അടങ്ങിയിരുന്നെങ്കിൽ അപകടമൊന്നും പിണയുകയില്ലായിരുന്നു. പക്ഷേ ആസക്തിയെ അടക്കിനിറുത്തുന്നതെങ്ങനെ?

"എന്താണുവേണ്ടത്, സാർ?" എന്ന് ഭവ്യതയോടെ ആരായുന്ന വിളമ്പുകാരോട്, "എന്തായാലും എനിക്കു വിരോധമില്ല" എന്നു പറയുമ്പോഴേ മദ്യവിജ്ഞാനത്തിലുള്ള അജ്ഞത വെളിവാകും. അല്പലഹരിയിൽ രസം പിടിച്ച് ഒഴിഞ്ഞ ഗ്ലാസ്സുമായി വീണ്ടും വന്നണയുമ്പോൾ, അവർ കുസൃതിച്ചിരിയോടെ മാറിമാറി വിവിധതരം മദ്യങ്ങൾ പകർന്നുകൊടുക്കും. ലഹരി പിടിച്ച് അർദ്ധബോധാവസ്ഥയിൽ ആടിയുലഞ്ഞു നടന്നുനീങ്ങുന്നവരെ അടുത്തതായി കാണുന്നത് 'വീണിതല്ലോ കിടക്കുന്നു ധരണിയിൽ' എന്ന നിലയിലായിരിക്കും. അധികമാരുമറിയാതെ അവരെ മുറിയിൽക്കൊണ്ട് എത്തിക്കുന്നതും ഡെലിഗേഷൻ സെക്രട്ടറിയുടെ ധാർമ്മികചുമതലകളിൽപ്പെടുന്നു.

നീണ്ട ഒരു ദിവസം അവസാനിക്കുന്ന അത്താഴത്തിനുശേഷം, ഔപചാരികതയിൽ പൊതിഞ്ഞ പ്രസംഗങ്ങൾ ഒഴിവാക്കാനാവില്ല. കാരണം, വളരെയേറെ ധനവും സമയവും മനുഷ്യശക്തിയും വ്യയം ചെയ്ത്, സുദർശനം അവിസ്മരണീയമായ അനുഭവമാക്കിത്തീർത്ത ആതിഥേയർക്ക് നന്ദി പ്രകാശിപ്പിക്കാതെ വിടപറയുന്നത് മര്യാദകേടല്ലേ! പക്ഷേ, മദ്യലഹരിയിൽ മത്തുപിടിച്ചിരിക്കുന്ന മസ്തിഷ്കവും കൂമ്പാൻവെമ്പുന്ന കൺപോളകളുമായി കഴിയുമ്പോൾ, ഗഹനമായ വിഷയങ്ങളെക്കുറിച്ച് വിജ്ഞാനപ്രദമായ പ്രഭാഷണം കേൾക്കാൻ ആർക്കാണ് കഴിയുക?

ഇന്ത്യൻ പ്രതിനിധിസംഘത്തിന്റെ നേതാവായ ജസ്റ്റിസ് ഹെഗ്ഡെക്കാണെങ്കിൽ ഫലിതോക്തികൾ കോർത്തിണക്കിയ അത്താഴാനന്തര പ്രസംഗങ്ങൾ അത്ര വശമില്ല. ഗൗരവപ്രകൃതിക്കാരനായ അദ്ദേഹത്തിൽനിന്നും, സ്വകാര്യ സംഭാഷണ വേളകളിൽപ്പോലും നർമ്മം അല്പം അകന്നുനിൽക്കുന്നതായാണ് അനുഭവപ്പെട്ടിട്ടുള്ളത്. ഇന്ത്യൻ ഭരണഘടനയെയും മൗലികാവകാശങ്ങളെയും കുറിച്ച് വിദേശികൾക്ക് വിജ്ഞാനം പകരുന്നത് പാതിരാകഴിഞ്ഞ നേരത്താണോ?

അത്തരം സന്ദർഭങ്ങളിലാണ് അദ്ദേഹത്തിന്റെ പൂർവഗാമിയായ ഡോക്ടർ ധില്ലനെ ഓർത്തുപോകുന്നത്. സന്ദർഭാനുസരണം നർമ്മരസപ്രധാനമായ കൊച്ചുകൊച്ചു കഥകൾ മെനഞ്ഞെടുത്ത് അടക്കിപ്പിടിച്ച സ്വരത്തിൽ നാലുപാടും പുഞ്ചിരി വിതറിക്കൊണ്ടുള്ള അദ്ദേഹത്തിന്റെ കൊച്ചു വർത്തമാനം തുടങ്ങുമ്പോൾ അടഞ്ഞ കണ്ണുകൾ താനെ വിടരുന്നതുകാണാം.

ഫ്രഞ്ച് പാരമ്പര്യം അഭിമാനപൂർവം ഉയർത്തിപ്പിടിക്കുകയും ആചാരാനുഷ്ഠാനങ്ങൾ അണുതെറ്റാതെ പാലിക്കുകയും ചെയ്തുവരുന്ന ക്യൂബെക് പ്രവിശ്യയിലെ സ്വീകരണവും, സൽക്കാരങ്ങളും എല്ലാം അതിഗംഭീരമായിരുന്നു. ഗതകാല പ്രൗഢിയെ അനുസ്മരിക്കുന്ന തരത്തിലായിരുന്നു പരിപാടികൾ.

പക്ഷേ, കൊട്ടാരസദൃശമായ ഉത്തുംഗസൗധങ്ങളിലെ ഉൾത്തളങ്ങളിൽ, ഒഴുകിവരുന്ന പശ്ചാത്തല സംഗീതത്തിന്റെ താളത്തിനനുസരിച്ച്, വർണ്ണശബളമായ വേഷഭൂഷാദികൾ അണിഞ്ഞുനില്ക്കുന്ന പരിചാരകവൃന്ദം, വെട്ടിത്തിളങ്ങുന്ന തളികകളിലേക്ക് വിശിഷ്ടഭോജ്യങ്ങൾ ഭവ്യതയോടെ പകർന്നുതരുന്ന രാജകീയ വിരുന്നുസല്ക്കാരങ്ങളെക്കാൾ, 'പ്രിൻസ് എഡ്‌വേർഡ് ഐലന്റ്' എന്ന പെറിയ പ്രവിശ്യയിൽ ഞങ്ങൾക്കു നൽകിയ ഹാർദ്ദമായ സ്വീകരണമാണ്, വർഷങ്ങൾ പലതുകഴിഞ്ഞിട്ടും ഇന്നും മനസ്സിൽ മായാതെ തങ്ങിനില്ക്കുന്നത്.

വൻകരയിൽനിന്നും വേറിട്ടുകിടക്കുന്ന പ്രകൃതിരമണീയമായ ഒരു കൊച്ചു ദ്വീപ്. ഉള്ളിലോട്ടു കടന്നാൽ നോക്കെത്താത്ത ദൂരംവരെ പച്ചപ്പരവതാനി വിരിച്ചപോലുള്ള പുൽത്തകിടികൾ. ഇടയ്ക്കിടെ, ചെറുതെങ്കിലും ശില്പഭംഗിയാർന്ന വീടുകൾ. അല്ലലുവേതുമറിയാതെ കഴിയുന്ന അദ്ധ്വാനശീലരായ കുറെ മനുഷ്യർ. ജീവിതം ശാന്തം, സുന്ദരം-അന്യരുടെ ദൃഷ്ടിയിലെങ്കിലും!

മത്സ്യബന്ധനമാണ് അവരുടെ ഏക തൊഴിലും വരുമാനമാർഗവും. ചെറുതും വലുതുമായ ബോട്ടുകളിൽ കൊണ്ടുവരുന്ന മത്സ്യത്തെ കടൽത്തീരത്തുവച്ച് സംസ്കരിക്കുന്നു-എന്നുവച്ചാൽ, തലയും വാലും മുറിച്ചുകളഞ്ഞ് ഐസ് നിറച്ച വലിയ പെട്ടികളിൽ അവ നിക്ഷേപിക്കുന്നു.

കടലമ്മ കനിഞ്ഞു നൽകിയതുകൊണ്ടാവാം, മുറിച്ചുമാറ്റപ്പെട്ട തലയും വാലും കടലിലേക്കുതന്നെ എറിയുകയാണു ചെയ്യുക. പക്ഷേ അവ സ്വീകരിക്കാനായി ആർത്തലച്ചുവരുന്ന കടലമ്മയ്ക്ക് അവപോലും ലഭിക്കുകയില്ല. കാരണം, കടൽക്കാറ്റിനോടു മല്ലടിച്ച് അവിടെയാകെ പറന്നുനടക്കുന്ന കടൽക്കാക്കകൾ, അവ അതിനകം തങ്ങളുടെ കൊക്കിനുള്ളിലാക്കിക്കളയും.

അത്തരം അഭ്യാസങ്ങൾ കാണുവാനായി ഞങ്ങൾ മത്സ്യത്തൊഴിലാളി(?)കളുടെ അടുത്തെത്തിയപ്പോൾ അവരുടെ ഉത്സാഹം ഒന്നുകൂടി വർദ്ധിച്ചു. തടിച്ചുകൊഴുത്ത മത്സ്യങ്ങൾ അവർ ഞങ്ങൾക്ക് ഉപഹാരമായി നൽകാനൊരുങ്ങി. ആ സ്നേഹോപഹാരം നിരസിക്കുകയല്ലാതെ മറ്റെന്താണു ചെയ്യുക?

അന്നുരാത്രി പ്രധാനമന്ത്രി നൽകിയ അത്താഴവിരുന്നിലും അവരുടെ പ്രത്യേകത പ്രകടിപ്പിച്ചു. കുടിയോടൊപ്പം കടിക്കുന്നതിനുള്ള 'വക' മുതൽ വിരുന്നിലെ വിഭവങ്ങളെല്ലാം മത്സ്യമയം. മത്സ്യമല്ലാതെ മറ്റൊന്നുമില്ല-തോടുള്ളതും ഇല്ലാത്തതുമായ ഇനങ്ങളൊക്കെയും.

അതിഥിസൽക്കാരപ്രിയരായ അവർക്ക് അത്രയുംകൊണ്ടു മതിയായില്ല. ഹരം പകരുവാൻ അവർ നൃത്തമാരംഭിച്ചു. ചടുലം, ശബ്ദമുഖരിതം. ആ കൊച്ചുദ്വീപിലെ യുവാവും ഊർജ്ജസ്വലനുമായ പ്രധാനമന്ത്രിയും മന്ത്രിസഭാംഗങ്ങളും, ജനപ്രതിനിധിസഭാംഗങ്ങളും, അഴകും ആരോഗ്യവും ഒത്തിണങ്ങിയ അവരുടെ ഭാര്യമാരും എല്ലാം ആ മദിരോത്സവത്തിൽ പങ്കുകൊണ്ടു. അന്യദേശത്തുനിന്നു വന്നെത്തിയ അതിഥികളും അവരോടൊപ്പം കൂടി. എല്ലാം മറന്ന് അവരെല്ലാം ഏറെനേരം ആനന്ദനൃത്തമാടി.

ടാജ്മഹൽ കാണാതെ ഭാരതസന്ദർശനം പൂർത്തിയാകുമോ? നയാഗ്രാ വെള്ളച്ചാട്ടം കണ്ടെങ്കിൽ മാത്രമേ കാനഡാ പര്യടനം പൂർത്തിയാവുകയുള്ളൂ. നാനാ ദിക്കുകളിലുംനിന്ന് പറന്നെത്തിയ വിവിധ ഗ്രൂപ്പുകളിൽപ്പെട്ട പ്രതിനിധിസംഘാംഗങ്ങളെല്ലാം വീണ്ടും നയാഗ്രയിൽ ഒത്തുചേർന്നു. പര്യടന പരിപാടിയുടെ 'ഗ്രാന്റ് ഫൈനേൽ' ആയിരുന്നു നയാഗ്രാ വെള്ളച്ചാട്ടത്തിന്റെ പശ്ചാത്തലത്തിലുള്ള ആ പുനഃസമാഗമം.

കാനഡയുടെ തലസ്ഥാന നഗരിയായ 'ഓടുവാ'യിലെ വിശാലമായ കോൺഫറൻസ് സെന്ററായിരുന്നു സമ്മേളനവേദി. പ്രതിനിധികൾക്കെല്ലാം താമസസൗകര്യം ഏർപ്പെടുത്തിയിരുന്ന ഹോട്ടലിന് തൊട്ടുമുമ്പിലായിരുന്നു കോൺഫറൻസ് സെന്റർ. തിരക്കുള്ള റോഡ് മുറിച്ചുകടക്കേണ്ട ആവശ്യംപോലുമില്ല. കാരണം, അവയെ തമ്മിൽ ബന്ധിപ്പിക്കുവാൻ അത്യാധുനിക രീതിയിൽ നിർമ്മിച്ച ഒരു ഭൂഗർഭപാതയുണ്ടായിരുന്നു. സംഘാടകർക്കും പ്രതിനിധികൾക്കും ഒരുപോലെ സൗകര്യപ്രദം. താമസസ്ഥലത്തുനിന്നും സമ്മേളനസ്ഥലത്തേക്കും തിരിച്ചും പ്രതിനിധികളെ കൃത്യസമയത്ത് എത്തിക്കുക എന്ന ഏറ്റവും ശ്രമകരമായ ജോലി അങ്ങനെ ലഘൂകരിക്കപ്പെട്ടു. പ്രതിനിധികൾക്കാണെങ്കിൽ അവരവരുടെ സൗകര്യം അനുസരിച്ച് സമ്മേളനത്തിലും ചർച്ചകളിലും പങ്കെടുക്കുവാനെത്താം. തിരിച്ചുപോകാം.

കോമൺവെൽത്ത് പാർലമെന്ററി സമ്മേളനങ്ങളിൽ പാർലമെന്റുകളെയും, അവയുടെ നടപടിക്രമത്തെയും പ്രവർത്തന സമ്പ്രദായങ്ങളെയും മറ്റും സംബന്ധിക്കുന്ന വിഷയങ്ങൾ മാത്രമല്ല, ചർച്ച ചെയ്യപ്പെടാറുള്ളത്. അന്താരാഷ്ട്ര പ്രാധാന്യമുള്ളതും കോമൺവെൽത്ത് രാജ്യങ്ങളെ പൊതുവെ ബാധിക്കുന്നതുമായ പ്രശ്നങ്ങളും ചർച്ചാവിഷയങ്ങളിൽ ഉൾപ്പെടും.

ഏഷ്യനാഫ്രിക്കൻ രാജ്യങ്ങൾക്ക് മഹാ ഭൂരിപക്ഷമുള്ള കോമൺവെൽത്ത് പാർലമെന്ററി അസോസിയേഷന്റെ സമ്മേളനത്തിൽ വർണ്ണവിവേചനത്തിനെതിരായ നിർണ്ണായക സമരത്തിൽ ഏർപ്പെട്ടിരുന്ന രാജ്യങ്ങളുടെ പ്രശ്നമായിരുന്നു മുഖ്യ ചർച്ചാവിഷയം. വാദപ്രതിവാദമില്ല. മറിച്ചൊരു അഭിപ്രായം ആർക്കുമില്ല. പൂർണ്ണമായ അഭിപ്രായ ഐക്യം. വർണ്ണവെറിയന്മാർക്കെതിരേയുള്ള രോഷപ്രകടനത്തിന്റെ തോതിലും തീഷ്ണതയിലും മാത്രമേ വ്യത്യാസം കണ്ടുള്ളൂ. ഇന്ത്യൻ പ്രതിനിധികൾക്കും അക്കാര്യത്തിൽ ആവേശത്തിന് കുറവൊന്നും കണ്ടില്ല.

മനുഷ്യാവകാശ സംരക്ഷണം, പരിസ്ഥിതി സംരക്ഷണം, വന്യജീവി സംരക്ഷണം, ഊർജ്ജപ്രതിസന്ധി തുടങ്ങിയവ. ഇത്തരം അന്താരാഷ്ട്ര സമ്മേളനങ്ങളിലെ ഒഴിച്ചുകൂടാനാവാത്ത ചർച്ചാവിഷയങ്ങളാണ്-എത്ര ചർച്ച ചെയ്താലും മതിവരാത്തതും. പാർലമെന്റ് അംഗങ്ങൾക്കും അവ പ്രിയങ്കരംതന്നെ.

'കോമൺവെൽത്തും ലോക സുരക്ഷിതത്വവും'. 'കോമൺവെൽത്തിനുള്ളിലെ വർഗീയ സംഘട്ടനങ്ങൾ'. 'ക്യാബിനറ്റ് ഭരണസമ്പ്രദായത്തിന്റെ ആനുകാലിക പ്രസക്തി' എന്നിവ കോമൺവെൽത്തെന്ന കൂട്ടുകുടുംബത്തിന്റെ ഭാവിയെ ബാധിക്കുന്ന. ബാഹ്യവും ആഭ്യന്തരവുമായ പ്രശ്നങ്ങളാകയാൽ അവ എല്ലാ അംഗങ്ങളുടെയും സവിശേഷശ്രദ്ധ ആകർഷിക്കുകയുണ്ടായി.

പാർലമെന്റ് അംഗങ്ങളുടെ സമ്മേളനമാണെങ്കിലും, 'ധന വിനിയോഗത്തിൽ പാർലമെന്റിന്റെ നിയന്ത്രണാധികാരം', 'പാർലമെന്റിന് സമ്മർദ്ദ ഗ്രൂപ്പുകളിൽ നിന്നുള്ള ഭീഷണി' എന്നിങ്ങനെ ചുരുക്കം ചില വിഷയങ്ങൾ മാത്രമെ കാര്യപരിപാടിയിൽ ഉൾപ്പെടുത്തിയിരുന്നുള്ളു-അതും പ്ളീനറി യോഗങ്ങളിലല്ല, പാനൽ ചർച്ചാവേദിയിലെ വിഷയങ്ങളായി മാത്രം!

ഇന്ത്യൻ പ്രതിനിധിസംഘം അംഗബലത്തിൽ ഒന്നാം സ്ഥാനത്തായിരുന്നുവെങ്കിലും, സമ്മേളനത്തിലെ ചർച്ചകളിൽ അവരുടെ സംഭാവന അത്ര മികച്ചതായിരുന്നു എന്നു പറയുവാൻ വയ്യ. ചർച്ചകളിൽ സജീവമായി പങ്കെടുത്തവർ ചുരുക്കമായിരുന്നു. മറ്റുള്ളവരാകട്ടെ, നാട്ടിൽനിന്നും തയാറാക്കിക്കൊണ്ടുവന്ന പ്രസംഗങ്ങൾ വായിച്ചു, കൃത്യനിർവഹണം നടത്തി, എന്ന് സ്വയം സമാശ്വസിക്കുകയാണു ചെയ്തത്.

അവരിൽ പലരും അതിവിപുലമായ ഒരു അന്താരാഷ്ട്ര സമ്മേളനത്തിൽ പങ്കെടുക്കുന്നത് ആദ്യമായിട്ടായിരിക്കാം. ആദ്യാനുഭവമാകുമ്പോൾ അല്പം സങ്കോചം ഉണ്ടാവുക സ്വാഭാവികമാണല്ലോ. ഭാഷാപരമായ പരാധീനതയും ചിലരെ സംബന്ധിച്ചിടത്തോളം ആശയപ്രകാശത്തിന് പ്രതിബന്ധകാരിയായെന്നുവരാം.

> ഫ്രഞ്ച് പാരമ്പര്യം അഭിമാനപൂർവം ഉയർത്തിപ്പിടിക്കുകയും ആചാരാനുഷ്ഠാനങ്ങൾ അണുതെറ്റാതെ പാലിക്കുകയും ചെയ്തുവരുന്ന ക്യൂബെക് പ്രവിശ്യയിലെ സ്വീകരണവും, സൽക്കാരങ്ങളും എല്ലാം അതിഗംഭീരമായിരുന്നു. ഗതകാലപ്രൗഢിയെ അനുസ്മരിക്കുന്ന തരത്തിലായിരുന്നു പരിപാടികൾ.

അതേസമയം, ലോകജനതയെയും കോമൺവെൽത്തിനെ പ്രത്യേകിച്ചും ബാധിക്കുന്ന സുപ്രധാന പ്രശ്നങ്ങളിൽ ഇന്ത്യയുടെ നിലപാട് വെളിവാക്കുകയും അവയെക്കുറിച്ചുള്ള അഭിപ്രായങ്ങൾ അർത്ഥശങ്കയ്ക്കിടയില്ലാത്തവിധം അവതരിപ്പിക്കുകയും അവശ്യസന്ദർഭങ്ങളിൽ ബുദ്ധിപൂർവം ഇടപെട്ടും ചർച്ചാഗതിയെ നിയന്ത്രിക്കുകയും അവസാനം അഭിപ്രായ സമന്വയത്തിന് ഇടവരുത്തുകയും ചെയ്ത് ഏവരുടേയും പ്രശംസ പിടിച്ചുപറ്റിയവരും കൂട്ടത്തിലുണ്ടായിരുന്നു.

ആയിരവും പതിനായിരവും ലക്ഷവും ജനസംഖ്യയുള്ള, ആരും പേരുപോലും കേട്ടിട്ടില്ലാത്ത ചില അപ്രധാന രാജ്യങ്ങളിൽ നിന്നെത്തുന്ന പ്രതിനിധികൾ പ്രകടിപ്പിക്കുന്ന പാടവം കാണുമ്പോഴാണ് നമുക്കു നമ്മെപ്പറ്റിയുള്ള മതിപ്പിന് ഇടിവുതട്ടുന്നത്. സാമ്പത്തികാഭിവൃദ്ധിയിലും വിദ്യാഭ്യാസ നിലവാരത്തിലും വളരെ പിന്നോക്കം നിൽക്കുന്ന ചില ആഫ്രിക്കൻ രാജ്യങ്ങളെ പ്രതിനിധീകരിച്ചെത്തിയവരും സമ്മേളനവേദിയിൽ ഏറെ തിളങ്ങിനിന്നു. ഭാഷാസ്വാധീനം മാത്രമല്ല, വാദപ്രതിവാദത്തിലുള്ള വൈഭവവും പരിചയസമ്പന്നതയും അവർക്ക് ഏറെ സഹായകമായിത്തീർന്ന ഘടകങ്ങളാണെന്ന് വ്യക്തമായിരുന്നു. അതുപോലെതന്നെ, കോക്ടെയിൽ പാർട്ടികളിലും വിരുന്നുസൽക്കാരങ്ങളിലും അനൗപചാരിക സംഭാഷണ വേളകളിലും അവരുടെ പെരുമാറ്റം മാന്യവും കുലീനവുമായിരുന്നു.

സ്വാതന്ത്ര്യാനന്തര ഘട്ടത്തിന്റെ ആദ്യവർഷങ്ങളിൽ, അന്താരാഷ്ട്ര സമ്മേളനങ്ങളിൽ ഇന്ത്യയെ പ്രതിനിധീകരിക്കുവാനായി ശ്രദ്ധാപൂർവം തിരഞ്ഞെടുത്തയച്ച പ്രഗല്ഭന്മാരെപ്പോലെ, ഒരുപക്ഷേ അവരും ഓക്സ്ഫോഡിലും, കേംബ്രിഡ്ജിലും ഉന്നത വിദ്യാഭ്യാസം നേടിയവരും വിദേശസമ്പർക്കം വേണ്ടുവോളം ലഭിച്ചവരുമായിരിക്കാം. മറ്റുള്ളവരിൽ മതിപ്പുളവാക്കുന്നതിനുവേണ്ടി, വികാസം പ്രാപിച്ചിട്ടില്ലാത്ത ആ നാടുകളിലെ ഭരണാധികാരികൾ ബോധപൂർവം ഒരുതരം പ്രദർശനവസ്തുക്കളായി അവരെ അത്തരം സമ്മേളനങ്ങളിലേക്ക് അയയ്ക്കുന്നതുമാവാം.

ഇന്ത്യയുടെ പ്രതിനിധികളായി പുറത്തുപോകുന്നവർ നമ്മുടെ അതിപുരാതനവും സമ്പന്നവുമായ സാംസ്കാരിക പൈതൃകത്തെക്കുറിച്ച് ഊറ്റം കൊള്ളുന്നവരായാൽ പോരാ; അവരുടെ പെരുമാറ്റത്തിൽക്കൂടി അത് പ്രതിഫലിപ്പിക്കുകയും വേണം. പാശ്ചാത്യ മര്യാദകളും ആചാരങ്ങളും അറിഞ്ഞിരുന്നാൽ നന്ന്; പക്ഷേ അവ അനുകരിക്കേണ്ടതില്ല. ഭാരതീയത്തനിമ കൈവിടാതെ, അന്തസ്സായി പെരുമാറിയാൽ മറ്റുള്ളവരുടെ ആദരവ് എളുപ്പം ലഭിക്കും.

പക്ഷേ നാട്ടിൽവച്ചു പരിചയിച്ച ദുശ്ശീലങ്ങൾ മറുനാട്ടിൽ വച്ചും കാട്ടിയാലോ?

പാൻ സുപ്പാരി എന്ന 'വിശിഷ്ട' (?) ചർവ്വണ വസ്തു ഉത്തരേന്ത്യാക്കാരുടെ ദൗർബല്യമായിത്തീർന്നിട്ടുണ്ടല്ലോ. ഏറെനേരത്തെ ശ്രമഫലമായി ഉമിനീരിൽ ചാലിച്ചുണ്ടാക്കുന്ന ശോണവർണ്ണത്തിലുള്ള കൊഴുത്ത ദ്രാവകം വിവേചനരഹിതമായി കണ്ടിടത്തൊക്കെ അഭിഷേകം ചെയ്തതിന്റെ തിരുശേഷിപ്പ്, നഗരങ്ങളിലും നാട്ടിൻപുറങ്ങളിലും, നിരത്തുകളിലും നടപ്പാതകളിലും വീട്ടുമുറ്റത്തും ആഫീസ് പരിസരങ്ങളിലും എന്നുവേണ്ട, എല്ലായിടത്തും പതിഞ്ഞുകിടപ്പുണ്ട്.

ഇതൊക്കെ സ്വന്തം നാട്ടിൽ. അന്യനാട്ടിൽ ചെന്നാലും ഇതൊക്കെ ആവർത്തിക്കണമോ?

മറ്റു വിശിഷ്ടാതിഥികളോടൊപ്പം നടന്നുനീങ്ങുമ്പോഴോ ഒന്നിച്ചിരിക്കുമ്പോഴോ കോൺഫറൻസ് മന്ദിരത്തിന്റെ ഇടനാഴികളിൽ ചപ്പുചവറുകൾ നിക്ഷേപിക്കുവാൻ സ്ഥാപിച്ചിട്ടുള്ള പാത്രങ്ങളിലേക്ക് ഒന്നുരണ്ടു വാരകൾക്ക് അപ്പുറത്തുനിന്നും ഈ 'രക്തദ്രാവകം' വദനദ്വാരത്തിൽനിന്ന് വിരലുകൾക്കിടയിലൂടെ നീട്ടിപ്പായിക്കുകയും, ലക്ഷ്യസ്ഥാനം തെറ്റി അവിടെയാകെ ചിതറിവീഴുകയും ചെയ്താലുള്ള കഥയെന്തായിരിക്കും? വായിൽ നിറഞ്ഞുതുളുമ്പുന്ന ദ്രാവകം അന്നനാളത്തിലേക്ക് കടന്നുപോകാതിരിക്കാനുള്ള വിഫലശ്രമത്തിനിടയിൽ സംഭാഷണം തുടരുമ്പോൾ 'സ്പ്രേ' രൂപത്തിൽ നാലുപാടും ചിതറുന്ന ദ്രാവകം മറ്റുള്ളവർക്ക് എത്രമാത്രം അരോചകമായിരിക്കുമെന്ന് ഓർത്തുനോക്കുക!

ഇതൊക്കെ കണ്ടില്ലെന്നു നടിച്ചുകഴിയുകയല്ലാ

തെ മറ്റെന്തു ചെയ്യാനാണ്?

സമ്മേളനകാലത്ത് എന്നെ ഏറെ വിഷമിപ്പിച്ചത് മറ്റൊരു സംഭവമാണ്-വർഷങ്ങൾ കഴിഞ്ഞ് ഇന്ന് തിരിഞ്ഞുനോക്കുമ്പോൾ അതൊക്കെ ഒരു തമാശയായിത്തോന്നുമെങ്കിലും!

മദ്യംകഴിച്ച് ശീലമില്ലാത്തവർ യാതൊരു നിയന്ത്രണവുമില്ലാതെ മദ്യസേവ-അതും വിവിധതരം മദ്യങ്ങൾ-തുടരുമ്പോൾ എന്തൊക്കെയാണ് കാട്ടിക്കൂട്ടുന്നതെന്ന് പറഞ്ഞറിയിക്കേണ്ടതില്ലല്ലോ.

ഒരു ഉത്തരേന്ത്യൻ സംസ്ഥാനത്തിലെ യുവാവായ സഭാദ്ധ്യക്ഷൻ തുടക്കം മുതല്ക്കേ തന്റെ വിക്രിയകൾ കൊണ്ട് ഏവരുടേയും നോട്ടപ്പുള്ളിയായിത്തീർന്നു. സ്വദേശത്ത് അസുലഭമോ അലഭ്യമോ ആയ വിലകൂടിയ വിദേശമദ്യം അദ്ദേഹത്തിന്റെ ദൗർബല്യമായിരുന്നു-ഒരുപക്ഷേ. പല ദൗർബല്യങ്ങളിൽ ഒന്ന്. ഒന്നോ രണ്ടോ പെഗ്ഗ് അകത്താക്കുമ്പോഴേക്കും അദ്ദേഹം ഉന്മത്തനായിത്തീരും. സ്വബോധം നശിക്കുകയും ആത്മനിയന്ത്രണം നഷ്ടപ്പെടുകയും ചെയ്താൽ പിന്നെ അദ്ദേഹത്തിന്റെ പേച്ചും പേക്കൂത്തുകളും നാണിപ്പിക്കുന്ന തരത്തിലുള്ളവയാണ്.

ഓരോ രാവും കഴിയുന്നതോടൊപ്പം അദ്ദേഹത്തിന്റെ മധുപാനാന്തര കേളികളും പുരോഗമിച്ചുകൊണ്ടിരുന്നു. 'ടോപ് ഫോമി'ലായ ഒരു ദിവസം അദ്ദേഹത്തിന് അനുയോജ്യയായ ഒരു പങ്കാളിയെ കിട്ടി. വിലാസലോലയായ ഒരു മദാലസ. പല നിറത്തിലും തരത്തിലുംപെട്ട വിദേശീയരെ ഒന്നിച്ചു കണ്ടപ്പോൾ അവർക്കും ഹാലിളകിയിരിക്കണം. അന്ന് അവർ പലരുമൊത്ത് ഏറെനേരം നൃത്തം ചെയ്തു. ഒടുവിലാണ് 'ഭാരതപുത്ര'ന്റെ കൈകളിലേക്ക് അവർ ചെന്നുവീണത്.

ഗംഗാതീരത്തുനിന്നും വരുന്ന അദ്ദേഹത്തിനുണ്ടോ പാശ്ചാത്യനൃത്തം അറിയുന്നു? ഒരു ചുവടു വയ്ക്കാൻപോലും അറിയില്ല. പോരെങ്കിൽ, കാലുകൾ നിലത്തുറയ്ക്കാത്ത പരുവത്തിലും. എങ്കിലും അവരിരുവരുടെയും നൃത്താഭാസം തുടർന്നുപോയി. ആ കോമാളിക്കളി കണ്ട് മറ്റുള്ളവർ രസംപിടിച്ചു കൈയടിച്ചപ്പോൾ മാദകലഹരിയിൽ മതിമറന്നാടിത്തകർത്തു. ആടിത്തളർന്നപ്പോൾ ഇരുവരും ഒരു സോഫയിലേക്ക് മറിയുകയും ചെയ്തു.

ഇതിനിടയിൽ ക്യാമറയുടെ വെള്ളിവെളിച്ചം പലതവണ മിന്നിമറയുന്നത് ആരും ശ്രദ്ധിച്ചില്ല.

കോൺഫറൻസ് സെന്ററിൽ, വാർത്താവിതരണ വിഭാഗം പ്രവർത്തിക്കുന്ന മുറിയിലാണ് ചർച്ചാസമ്മേളനത്തിലും സൽക്കാരവേളകളിലും എടുത്ത ഫോട്ടോകൾ പ്രദർശിപ്പിച്ചിട്ടുള്ളത്. ആവശ്യക്കാർക്ക് ഫോട്ടോയുടെ പ്രതികൾ വാങ്ങാം. ഡെലിഗേഷൻ സെക്രട്ടറിയുടെ ചുമതലകളുടെ ഭാഗമെന്ന നിലയിൽ എല്ലാ ദിവസവും രാവിലെ വാർത്താവിതരണ കേന്ദ്രത്തിൽ ഞാൻ ചുറ്റിക്കറങ്ങുക പതിവുണ്ടായിരുന്നു.

ഫോട്ടോകൾ പ്രദർശിപ്പിച്ചിരുന്ന ബോർഡിൽ വെറുതെ ഒന്ന് കണ്ണോടിച്ചപ്പോഴാണ് പെട്ടെന്ന് ഞെട്ടിപ്പിക്കുന്ന ആ ഫോട്ടോകൾ എന്റെ ദൃഷ്ടിയിൽപ്പെട്ടത്.

ആർഷഭാരതത്തിന്റെ അഭിമാനഭാജനം മദോന്മത്തനായി, അർദ്ധനഗ്നയായ ഒരു വിദേശവനിതയുമായി ഇഴുകിച്ചേർന്നുനിന്ന് 'അഴിഞ്ഞാട്ടം' നടത്തുന്നു. നിരവധി ചിത്രങ്ങൾ. കടും 'നീല' അല്ല എന്നുമാത്രം.

ശ്രീ. മൊറാർജിദേശായി ഭാരതമെന്ന പുണ്യഭൂമിയുടെ ഭരണാധിപനായി വാഴുന്ന കാലം. മദ്യമെന്നു കേട്ടാൽത്തന്നെ അദ്ദേഹത്തിന്റെ ചോര തിളയ്ക്കും. മറ്റുള്ളവയുടെ കാര്യം പറയാനുമില്ല. അദ്ദേഹത്തിന്റെ സ്വന്തം കക്ഷി ഭരിക്കുന്നതും അത്യുന്നതമായ സാംസ്കാരിക പാരമ്പര്യം അവകാശപ്പെടുന്നതുമായ ഒരു സംസ്ഥാനത്തിലെ സംപൂജ്യനായ നിയമസഭാദ്ധ്യക്ഷന്റെ 'തിരുവിളയാടൽ' ചിത്രങ്ങൾ. അദ്ദേഹത്തിന്റെ ദൃഷ്ടിയിലെങ്ങാനും പെട്ടാലുള്ള കഥ എന്തായിരിക്കും? എന്തും എവിടെനിന്നും തേടിപ്പിടിച്ചെടുക്കുവാൻ വിരുതും കഴിവുമുള്ള പത്രക്കാരുടെ കൈകളിലെത്തിയാലോ?

ഭാഗ്യവശാൽ 'നീല' ചിത്രങ്ങൾ പ്രദർശിപ്പിച്ച് അധികനേരം ആയില്ല. പ്രതിനിധികളാണെങ്കിൽ, സമ്മേളനവേദിയിലായിരുന്നു. അതിനാൽ ദർശനസൗഭാഗ്യം(?) ലഭിച്ചവർ വളരെ കുറവായിരുന്നു.

പാഴാക്കാൻ സമയമില്ലാത്തതിനാൽ, 'നായകനടനെയും' കൂട്ടി ഞാൻ തിരിച്ചെത്തി. ചിത്രങ്ങൾ ഒരുനോക്കു കണ്ടപ്പോഴേ അദ്ദേഹം വിവർണ്ണവദനനായി. അവയാരെങ്കിലും കൈവശപ്പെടുത്തിയാൽ ഉണ്ടാകാവുന്ന അതീവ ഗുരുതരമായ ഭവിഷ്യത്തിനെക്കുറിച്ച് ഓർത്തപ്പോൾ അദ്ദേഹം ആകെ തളർന്നുപോയി.

എന്റെ കൈകൾ രണ്ടും കൂട്ടിപ്പിടിച്ചുകൊണ്ട് അദ്ദേഹം യാചനാസ്വരത്തിൽ പറഞ്ഞു:

"എങ്ങനെയെങ്കിലും എന്നെ രക്ഷിക്കണം. മറ്റാരും ഇത് കാണാൻപോലും പാടില്ല. എന്റെ രാഷ്ട്രീയഭാവി അവർ തുലച്ചുകളയും. ദയവായി എന്നെ കൈവെടിയരുത്...."

ആ മനുഷ്യനോട് എനിക്ക് സഹതാപം തോന്നി. സ്ഥാനവലിപ്പവും സാഹചര്യങ്ങളും മൂലം പലവിധ നിയന്ത്രണങ്ങൾക്കും വിധേയനായി സ്വന്തം നാട്ടിൽ വീർപ്പുമുട്ടിക്കഴിഞ്ഞിരുന്ന ഒരു സാധാരണ യുവാവ്, ഹോളിവുഡ്ഡ് ചിത്രങ്ങളിൽക്കൂടി മാത്രം പരിചയിച്ചിട്ടുള്ള പാശ്ചാത്യനാട്ടിൽ ആദ്യമായി എത്തിയപ്പോൾ, തന്നെ വരിഞ്ഞിരുന്ന എല്ലാ കെട്ടുകളും പൊട്ടിച്ചുകൊണ്ടുകാട്ടിയ ചില ചാപല്യങ്ങളായി മാത്രം അവയെ കരുതുവാൻ ഞാൻ തയ്യാറായി.

ചിത്രങ്ങൾ എടുത്തതും അവയുടെ വില്പന നടത്തിയിരുന്നതും, ഷർട്ടും ജീൻസും അണിഞ്ഞ ഒരു യുവ സുന്ദരിയായിരുന്നു. ആകർഷകമായ മുഖമാണെങ്കിലും ആരേയും കൂസാത്ത ഭാവം. കഥാനായകനെ അല്പം അകലെ ഇരുത്തിയതിനുശേഷം, ഞാൻ വില്പനക്കാരിയുടെ അടുത്തുചെന്ന് കാര്യങ്ങളെല്ലാം തുറന്നുപറഞ്ഞു. ഒടുവിൽ ആവശ്യവും. ചിത്രങ്ങളുടെ കോപ്പികളെല്ലാം വിലയ്ക്കെടുത്തുകൊള്ളാം. നെഗറ്റീവും കൂടിവേണം.

"പ്രിന്റുകൾ എത്രവേണമെങ്കിലും വിലയ്ക്കു തരാം. പക്ഷേ നെഗറ്റീവ് തരാൻ സാധ്യമല്ല."

നെഗറ്റീവ് ആണല്ലോ അപകടം. ആ ചിത്രങ്ങളുടെ വില്പനസാധ്യതയെക്കുറിച്ച് ബോധ്യമായ സ്ഥിതിക്ക് കോപ്പികൾ എടുത്ത് വീണ്ടും പ്രദർശിപ്പിച്ചാലോ? അതിനാൽ എങ്ങനെയെങ്കിലും നെഗറ്റീവ് കൈക്കലാക്കുകതന്നെ വേണം.

പ്രശ്നത്തിന്റെ ഗൗരവം അവരെ പറഞ്ഞുമനസ്സിലാക്കുവാൻ വീണ്ടും ശ്രമിച്ചു. യുവാവായ ഒരു രാഷ്ടീയ നേതാവിന് അദ്ദേഹം വഹിക്കുന്ന ഉന്നത സ്ഥാനം ഒരുപക്ഷേ നഷ്ടപ്പെടുമെന്നുമാത്രമല്ല. അദ്ദേഹത്തിന്റെ രാഷ്ട്രീയഭാവി നശിക്കുവാനും ഇടവരുത്തിയേക്കുമെന്ന് ഞാൻ അല്പം 'സെന്റിമെന്റ്' കലർത്തി പറഞ്ഞപ്പോൾ അവളുടെ പ്രതികരണം:

"ഇതൊക്കെ നേരത്തെ ആലോചിക്കണമായിരുന്നു. സ്വന്തം നാട്ടിലായാലും അന്യനാട്ടിലായാലും അവരവരുടെ നിലയും വിലയും അനുസരിച്ച് പെരുമാറാൻ പഠിക്കണം."

തെറിച്ച പെണ്ണ്.

അവൾ പറഞ്ഞതിനോട് പൂർണ്ണമായും യോജിക്കുന്നു എന്നു സമ്മതിച്ചുകൊണ്ട് വീണ്ടും അനുനയിപ്പിക്കാനുള്ള ശ്രമം തുടർന്നു. അതിലേക്കായി ആവനാഴിയിലെ എല്ലാ അസ്ത്രങ്ങളും പ്രയോഗിക്കേണ്ടിവന്നു.

ഒടുവിൽ അവൾ കനിഞ്ഞു.

"പ്രിന്റുകളെല്ലാം വിലയ്ക്കു നൽകാം. പിന്നെ നെഗറ്റീവിന്റെ കാര്യം. അവ എന്റെ വക പ്രസന്റായി നിങ്ങൾക്കുതരാം. വില വേണ്ട."

ദൈവത്തിന് സ്തുതി. ആ പെൺകുട്ടിക്കും.

ഉള്ളിൽ കരിങ്കല്ലാണെന്നാണ് കരുതിയതെങ്കിലും അവസാനം കണ്ടെത്തിയത് കൽക്കണ്ടമായിരുന്നു.

ആകാംക്ഷാഭരിതനും വേപഥുഗാത്രനുമായി അല്പം അകലെ അക്ഷമനായി കാത്തിരുന്ന കഥാപുരുഷന് പ്രിന്റുകളും നെഗറ്റീവും കൈമാറിയപ്പോൾ, ആഹ്ളാദംകൊണ്ടു വീർപ്പുമുട്ടിയ അദ്ദേഹത്തിന് എന്നോടുള്ള കൃതജ്ഞത എങ്ങനെ പ്രകടിപ്പിക്കണമെന്നറിയാതെ കുഴങ്ങി. ഒരു ഗാഢാശ്ലേഷത്തിൽ എന്നെ അമർത്തിയ ശേഷം വികാരഭരിതനായി പറഞ്ഞു:

"ഈ ഉപകാരം ഞാൻ ഒരിക്കലും മറക്കുകയില്ല-മരിക്കുവോളം."

ഞാൻ തിരിഞ്ഞുനോക്കിയപ്പോൾ, അല്പം അകലെനിന്ന് ഒരു ചെറുപുഞ്ചിരിയോടെ വികാരസാന്ദ്രമായ ആ രംഗം നോക്കിനില്ക്കുന്ന പെൺകുട്ടിയെയാണു കണ്ടത്.

സെപ്തംബർ 19-ാം തീയതി കാനഡയുടെ ഗവർണ്ണർ ജനറൽ ജൂൾസ് ലെഗർ ഉദ്ഘാടനം ചെയ്ത സമ്മേളനം ആറുദിവസത്തെ തിരക്കിട്ട പരിപാടികൾക്കുശേഷം 24-ാം തീയതി വൈകുന്നേരം സമാപിച്ചു. അന്നുരാത്രി കാനഡായിലെ കോമൺസ് സഭാദ്ധ്യക്ഷൻ മി.ജേംസ് ജെറോം നൽകിയ അത്താഴവിരുന്ന് ഔപചാരികമായ വിടവാങ്ങലിന് വേദിയൊരുക്കി.

സെപ്തംബർ 10-ാം തീയതി മോൺട്രിയൽ നഗരത്തിൽ വിവിധ രാജ്യങ്ങളിൽ നിന്നുള്ള പ്രതിനിധികൾ എത്തിയതുമുതൽ രണ്ടാഴ്ചക്കാലം മുഴുവനും അവരോടൊപ്പം കഴിയുകയും 'കനേഡിയൻ ഹോസ്പിറ്റാലിറ്റി'യുടെ മാധുര്യം മുഴുവനും പകർന്നുകൊടുക്കുകയും ചെയ്ത ജെറോം ദമ്പതികളോടുള്ള നിസ്സീമമായ കൃതജ്ഞത പ്രതിനിധികൾ ഓരോരുത്തരും തികഞ്ഞ ആത്മാർത്ഥതയോടെ മാത്സര്യപൂർവം പ്രകാശിപ്പിച്ചു.

ഭൂഗോള വിസ്തൃതിയിൽ അവിടവിടെയായി ചിതറിക്കിടക്കുന്ന ചെറുതും വലുതുമായ കോമൺവെൽത്ത് രാജ്യങ്ങളിൽനിന്നും വ്യത്യസ്ത സംസ്കാരങ്ങളുടെ സന്ദേശവാഹകരായി എത്തിച്ചേർന്നവർ. ഏകോദര സഹോദരന്മാരെപ്പോലെ രണ്ടുവാരക്കാലം ഒരുമിച്ചു കഴിഞ്ഞശേഷം, ജന്മനാടുകളിലേക്ക് തിരിച്ചുപോകുമ്പോൾ ഊഷ്മളമായ എന്തെന്തെല്ലാം സ്മരണകളാണ് മനസ്സിന്റെ കോണുകളിൽ സൂക്ഷിക്കാനുണ്ടാവുക. ആത്മസുഹൃത്തുക്കളായി പിരിഞ്ഞവരിൽ ചിലരെങ്കിലും ആ സൗഹൃദം ആജീവനാന്തം പുലർത്തിയിട്ടുണ്ടാവാം. പുന:സന്ദർശനങ്ങളും പ്രതിസന്ദർശനങ്ങളും കൊണ്ട് അവരുടെ ബന്ധം പുഷ്കലമായിട്ടുണ്ടാവാം. മറ്റു പലരേയും സംബന്ധിച്ചിടത്തോളം കൃത്യാന്തരബാഹുല്യം നിമിത്തം അന്നുതുടങ്ങിയ ബന്ധം തുടർന്നുപോകാനായില്ലെന്നും വരാം. ലൗകികജീവിതത്തിൽ എല്ലാ ബന്ധങ്ങളുടെയും സ്വാഭാവികമായ പരിണാമഗതി അങ്ങനെയൊക്കെയാണല്ലോ.

ഇന്ത്യയിലും വിദേശത്തുമുള്ള പല പ്രശസ്ത വ്യക്തികളുമായി പരിചയപ്പെടാനും അവരുമായി ആശയവിനിമയം ചെയ്യാനുമുള്ള അവസരം ലഭിച്ചതിൽ ഉപരിയായി, എന്നെ സംബന്ധിച്ചിടത്തോളം കാനഡാ സന്ദർശനത്തിന് മറ്റൊരു പ്രയോജനം കൂടിയുണ്ടായി. അമേരിക്കയിലെ കോൺഗ്രഷണൽ കമ്മിറ്റികളോടു സാദൃശ്യമുള്ള ചില പാർലമെന്ററി സമിതികൾ കാനഡായിൽ വിജയകരമായി പ്രവർത്തിച്ചുവരുന്ന വിവരം എനിക്ക് അറിവുണ്ടായിരുന്നു. വെസ്റ്റ് മിനിസ്റ്റർ മാതൃക സ്വീകരിച്ചിട്ടുള്ള കാനഡായിൽ, പ്രസിഡൻഷ്യൽ ഭരണ സംവിധാനം നിലവിലുള്ള അമേരിക്കയിലെ കമ്മിറ്റി സമ്പ്രദായം പരിവർത്തനത്തിന് വിധേയമായി ഏതു വിധത്തിലാണ് പ്രവർത്തനയോഗ്യമാക്കിയിരിക്കുന്നതെന്ന് അറിയുന്നതിലായിരുന്നു എനിക്ക് താത്പര്യം.

ഭരണനിർവഹണ വിഭാഗത്തിന്റെ മേൽ നിയമസഭയ്ക്കുള്ള നിയന്ത്രണാധികാരം കൂടുതൽ ഫലവത്താക്കുന്നതിനുവേണ്ടിയുള്ള ചില പ്രാരംഭ ആലോചനകൾ ശ്രീ. അച്യുതമേനോൻ മുഖ്യമന്ത്രിയായിരുന്ന കാലത്ത് നടന്നിരുന്ന കാര്യം നേരത്തെ സൂചിപ്പിച്ചിരുന്നുവല്ലോ.

സമ്മേളനസംബന്ധമായ ജോലിത്തിരക്കിനിടയിലും കാനഡായിലെ കോമൺസ് സഭയുടെ ക്ളാർക്ക് (സെക്രട്ടറി) ആയ മി. ആലിസ്റ്റർ ഫ്രേസറും മറ്റ് ഉന്നത ഉദ്യോഗസ്ഥന്മാരും എന്റെ അഭ്യർത്ഥനയെ മാനിച്ച് കമ്മിറ്റി സമ്പ്രദായത്തിന്റെ പ്രവർത്തനം വിശദീകരിക്കുവാൻ സമയം കണ്ടെത്തി. എന്നുമാത്രമല്ല, പ്രവർത്തന റിപ്പോർട്ടുകളും മറ്റ് ആധികാരിക രേഖകളും ശേഖരിച്ച് എന്റെ താമസസ്ഥലത്ത് എത്തിക്കുവാനും അവർ സന്മനസ്സുകാട്ടി. ഇന്ത്യയിലാദ്യമായി കേരള നിയമസഭയിൽ നിലവിൽ വന്ന കമ്മിറ്റി സമ്പ്രദായത്തിന് രൂപം നൽകിയ വേളയിൽ കാനഡാസന്ദർശന വേളയിൽ ലഭിച്ച വിവരങ്ങൾ വളരെയേറെ പ്രയോജനപ്പെട്ടു.

മടക്കയാത്രയിൽ ഞങ്ങൾ ന്യൂയോർക്ക്. ലണ്ടൻ. പാരീസ് മുതലായ നഗരങ്ങൾ സന്ദർശിക്കുകയുണ്ടായി. സമ്മേളനകാലമല്ലാതിരുന്നതിനാൽ കോമൺസ് സഭ കർമ്മനിരതമായിരിക്കുന്നത് കാണാൻ കഴിയാതെപോയി. പക്ഷേ പാരീസിലെത്തിയപ്പോൾ ആ കുറവ് പരിഹരിക്കപ്പെട്ടു. വ്യത്യസ്തമായ നടപടിക്രമങ്ങളും ആചാരാനുഷ്ഠാനങ്ങളുമുള്ള ഫ്രഞ്ച് പാർലമെന്റിന്റെപ്രവർത്തനം നേരിൽക്കണ്ടു മനസ്സിലാക്കുവാൻ സാധിച്ചത് വിലപ്പെട്ട ഒരനുഭവമായിത്തോന്നി.

എല്ലായിടത്തും ഇന്ത്യൻ പ്രതിപുരുഷാലയങ്ങളിലെ ഉദ്യോഗസ്ഥന്മാരെക്കൂടാതെ അനവധി സുഹൃത്തുക്കളും ഞങ്ങളെ സ്വീകരിക്കുവാനും സുഖസൗകര്യങ്ങൾ അന്വേഷിക്കുവാനും ഉണ്ടായിരുന്നുവെങ്കിലും. വിശ്രമരഹിതമായ തുടർച്ചയായ യാത്രയും. ക്രമം തെറ്റിയുള്ള ഭക്ഷണവും, പരിചിതമല്ലാത്ത ഭക്ഷ്യവസ്തുക്കളും ഒക്കെക്കൂടിയായപ്പോൾ ചാക്കീരി സാഹിബ് ആകെ അവശനായിത്തീർന്നു. പക്ഷേ. അദ്ദേഹത്തിന്റെ സവിശേഷമായ പ്രസാദാത്മകതയും നർമ്മബോധവും ഒരിക്കലും അദ്ദേഹത്തെ കൈവെടിഞ്ഞില്ല. അനുയാത്ര ചെയ്യുന്നവരെ സംബന്ധിച്ചിടത്തോളം അത് എത്രമാത്രം ആശ്വാസപ്രദമാണെന്നുള്ള കാര്യം അനുഭവത്തിൽക്കൂടിയേ ബോദ്ധ്യപ്പെടുകയുള്ളു.

അവസാനം ഗൾഫ് നാടുകളിലെത്തിയപ്പോഴേക്കും നാട്ടിലെത്തിയപോലായി. എവിടെ നോക്കിയാലും നാട്ടുകാർ. അവർക്കെല്ലാം ചാക്കീരി സാഹിബ് സുപരിചിതൻ. ആദരവോടും ആരാധനാഭാവനത്തോടുംകൂടി അവർ അദ്ദേഹത്തിനു ചുറ്റും കൂടി. സ്വീകരണയോഗങ്ങളിൽ ആയിരക്കണക്കിനാളുകൾ പങ്കുകൊണ്ടു. അവരുടെ സ്നേഹപ്രകടനങ്ങൾ ചാക്കീരി സാഹിബിന് ഒരു 'എലിക്സിർ' പോലെയായി.

ഇന്നത്തേതിൽനിന്നും വളരെ വ്യത്യസ്തമായിരുന്നു അക്കാലത്തെ ഗൾഫ് നാടുകളിലെ സ്ഥിതി. പ്രതികൂല കാലാവസ്ഥയേയും അസൗകര്യപ്രദമായ മറ്റു സാഹചര്യങ്ങളേയും വകവയ്ക്കാതെ കഠിനാദ്ധ്വാനം ചെയ്തുകഴിഞ്ഞിരുന്ന നാട്ടുകാരുടെ പണിസ്ഥലങ്ങളും പാർപ്പിടങ്ങളും ഞങ്ങൾ നേരിൽ പോയിക്കണ്ടു. അവരുടെ സംഘടനാ പ്രതിനിധികളുമായി ദീർഘമായി സംസാരിച്ചു.

മറുനാട്ടിലുള്ള പ്രയാസങ്ങൾ മാത്രമല്ല, നെടുനാളത്തെ കാത്തിരിപ്പിനുശേഷം നാട്ടിൽ എത്തിച്ചേരുന്നതിനും. എത്തിയാൽ കസ്റ്റംസ് കുരുക്കുകൾ കഴിഞ്ഞ് വീടണയാനുള്ള വൈഷമ്യങ്ങളും അവർ വിവരിക്കുകയുണ്ടായി.

തിരുവനന്തപുരത്ത് തിരിച്ചെത്തിയശേഷം ഞങ്ങൾ ആദ്യമായി ചെയ്തത്. മുഖ്യമന്ത്രിയെ ക്ഷണിച്ചുവരുത്തി ഗൾഫ് നാടുകളിൽ ഞങ്ങൾ കണ്ടതും കേട്ടതുമൊക്കെ അദ്ദേഹത്തെ അറിയിക്കുകയായിരുന്നു.

അതൊക്കെ ഇന്ന് പഴങ്കഥകൾ. അന്നത്തെ പ്രശ്നങ്ങൾ പലതും പരിഹരിക്കപ്പെട്ടുകഴിഞ്ഞിരിക്കുന്നു.

ആറേഴു വർഷങ്ങൾക്കുശേഷം കെനിയയിൽ വച്ചുനടന്ന മറ്റൊരു കോമൺവെൽത്ത് വാർഷിക സമ്മേളനത്തിൽ പങ്കെടുത്തതിനുശേഷം. സ്പീക്കർ ശ്രീ. വക്കം പുരുഷോത്തമനുമൊത്ത് വീണ്ടും ഗൾഫ് നാടുകൾ സന്ദർശിച്ചപ്പോൾ കണ്ട മാറ്റം അദ്ഭുതകരമായിരുന്നു.

(തുടരും)

ഡോ.മാത്യു ജോർജ്ജ്

# ഇക്കരെപ്പച്ച

### ലണ്ടൻ റെയിൽവേയിലൂടെ റെഡിംഗിലേക്ക്

ലണ്ടൻ നഗരവൃത്തത്തിന്റെ കോണുകളിൽ എട്ട് പ്രധാന തീവണ്ടിയാപ്പീസുകളിൽനിന്നുമാണ് ദീർഘദൂര തീവണ്ടികൾ രാജ്യത്തിന്റെ വിവിധ ഭാഗങ്ങളുമായി നഗരത്തെ ബന്ധിപ്പിക്കുക. ഈ പ്രധാന സ്റ്റേഷനുകൾ തമ്മിൽ ബന്ധിച്ചുകൊണ്ട് പത്തു ഭൂഗർഭ റെയിൽവേ ലൈനുകൾ തലങ്ങും വിലങ്ങും ചുറ്റിലും ഏങ്കോണിച്ചും കിടക്കുന്നു. നഗരാതിർത്തിയിലെ എല്ലാ പ്രധാന കേന്ദ്രങ്ങളുമായി ഭൂഗർഭ റെയിൽവേയ്ക്ക് ബന്ധമുണ്ട്. വഴിയും സ്റ്റേഷനുകളും ലൈനുകളും അടയാളപ്പെടുത്തിയ ഭൂർഗർഭ റെയിൽവേമാപ്പ് കൈവശം ഉണ്ടെങ്കിൽ നഗരത്തിലെവിടെയും ചുരുങ്ങിയ ചെലവിൽ സുഖമായി ചെന്നെത്തുക എളുപ്പം. ചിലപ്പോൾ വണ്ടി മാറിക്കയറുകയും ലൈൻ തിരഞ്ഞെടുക്കുകയും വേണ്ടിവരുമെങ്കിലും കിറുകൃത്യമായി പതിച്ചിട്ടുള്ള രൂപരേഖകളും ലഘു നിർദ്ദേശങ്ങളും, എത്ര അനായാസമായി യാത്ര ചെയ്യുന്നതിന് ഉപകരിക്കും എന്ന് അനുഭവിച്ചുതന്നെ അറിയണം.

മിക്ക യാത്രകളിലും എനിക്ക് മുൻകൂട്ടി തോമസ് കുക്ക്‌ലി ടിക്കറ്റ് ക്രമീകരിക്കുകയായിരുന്നു. ആയതിനാൽ പണമിട്ട് യന്ത്രത്തിൽനിന്നും ടിക്കറ്റ് എടുക്കേണ്ടിവന്നില്ല. പിയർ കോട്ടേജിൽ നിന്നും വിളിക്കുകയാണെങ്കിൽ ആവശ്യപ്പെടുന്ന കൃത്യസമയത്തുതന്നെ ടാക്സി എത്തും. വഴക്കും വയ്യാവേലിയുമില്ലാതെ പോകേണ്ടിടത്ത് എത്തിക്കുകയും ചെയ്യും. ഞായറാഴ്ച തുടങ്ങിയ അവധി ദിവസങ്ങളിൽ ഇരട്ടി തുക കൊടുക്കേണ്ടിവരും. എന്നാലും എല്ലാം ചിട്ടയിലും നിയമങ്ങൾ അനുസരിച്ചും നടക്കുന്നതുകൊണ്ട് ഖേദം തോന്നുകയില്ല. ഗില്ലിംഗാമിൽ നിന്നും തീവണ്ടിമാർഗ്ഗം വിക്ടോറിയയിലോ ചാരിംഗ് ക്രോസ്സിലോ എത്തിക്കഴിഞ്ഞാൽ വീണ്ടും എങ്ങോട്ടു പോകുന്നു എന്നതനുസരിച്ച് ഭൂർഗർഭ റെയിൽവേയിൽക്കൂടി അടുത്ത സ്റ്റേഷനിൽ എത്താം. എനിക്കു പോകേണ്ടിയിരുന്നത് ലണ്ടനു പടിഞ്ഞാറുഭാഗത്തായുള്ള റെഡിംഗ് യൂണിവേഴ്സിറ്റിയിലേക്ക് ആയിരുന്നതുകൊണ്ട് പാസിംഗ്ടൺ സ്റ്റേഷനിലേക്ക്. നേരത്തെ സൂചിപ്പിച്ച പത്ത് ഭൂഗർഭ പാതകളിലൊന്നായ സർക്കിൾ ലൈനിൽക്കൂടി എത്തി. പാസിംഗ്ടണിൽ നിന്നും പുറപ്പെടുന്ന ദീർഘദൂര വണ്ടികളുടെ ആദ്യത്തെ സ്റ്റേഷനാണ് റെഡിംഗ്. എത്താൻ സമയം 20 മിനിട്ട്. ഇറങ്ങി ടാക്സിയിൽ യൂണിവേഴ്സിറ്റിയിലേക്കു പോയി. സാരഥി പഞ്ചാബുകാരൻ. ഒറ്റനോട്ടത്തിൽ ഇരുവർക്കും അന്യോന്യം മനസ്സിലായി. ഹിന്ദിയിൽ അയാൾ സംസാരിച്ചുതുടങ്ങിയെങ്കിലും എന്റെ ശേഷിക്കുറവുകൊണ്ട് ഇംഗ്ളീഷിനെ ആശ്രയിക്കേണ്ടിവന്നു.

യൂണിവേഴ്സിറ്റിയിലെ ബ്ളാക് ഹോഴ്സ് അതിഥി മന്ദിരത്തിലെ സർവ്വാഡംബരഭൂഷിതമായ ഒരു മുറി എനിക്കായി ഒരുക്കിയിരുന്നു. പ്രാതലും അവിടെത്തന്നെ. തനി ബ്രിട്ടീഷ് സ്റ്റൈൽ. ബേക്കണും മുട്ടയും പയറും കൂണും ആവശ്യത്തിന് എടുത്തു കഴിക്കാം. വേണമെങ്കിൽ ധാന്യാഹാരവും ഉണ്ട്. കുളിച്ച് തുണിമാറി യൂണിവേഴ്സിറ്റിയുടെ ശാസ്ത്ര പ്രവിധി വിഭാഗത്തിലേക്കുപോയി. ഡോ. ഓവൻസിനായിരുന്നു എന്റെചുമതല. മെല്ലിച്ചു ചുവന്ന അദ്ദേഹത്തിന് മദ്ധ്യപ്രായം കഴിഞ്ഞിരിക്കുന്നു. ഏഷ്യൻ രാജ്യങ്ങളിൽ ദീർഘകാലത്തെ പ്രവൃത്തി പരിചയമുണ്ടത്രേ. കസേരയിൽ ഒരു കാൽ മടക്കി. അതിനു മുകളിൽ ഇരിക്കുന്ന ഓവൻസിന് കിഴക്കൻ രാജ്യങ്ങളിലെ ആതിഥ്യമര്യാദയുടെ മധുരിമ ഒട്ടൊക്കെ സ്വായത്തമായിട്ടുണ്ടെന്നുവേണം കരുതുവാൻ. ഗഹനങ്ങളായ ശാസ്ത്ര താത്പര്യങ്ങളിലേക്കു കടക്കുവാൻ മുതിരുന്നതിനു മുൻപുതന്നെ, ഒരു ദിവസം വൈകിട്ടത്തെ എന്റെ സമയം അദ്ദേഹവുമൊത്ത് ചെലവഴിക്കുവാൻ ആവശ്യപ്പെട്ടു. ശാസ്ത്ര പ്രവിധി വിഭാഗത്തിൽ, ആഹാരനുരപ്പിക്കലിന് ഉപയോഗിച്ചുവരുന്ന സൂക്ഷ്മാണുക്കളെപ്പറ്റിയും, ആ സൂക്ഷ്മാണുക്കളുടെ നൂതന പ്രയോഗങ്ങളെക്കുറിച്ചുമാണ് പ്രധാനമായി പഠനം കേന്ദ്രീകരിച്ചിരിക്കുന്നത്.

ലാബോറട്ടറികളിൽ കയറിയിറങ്ങി പരിചയപ്പെട്ട ശാസ്ത്രജ്ഞരിൽ പ്രൊഫസറായ ഡോ. ഹാരിഗനും ഗവേഷണ സഹകാരിയായ ഡോ. പോൾ കുക്കും എന്റെ പ്രത്യേക ശ്രദ്ധ പിടിച്ചുപറ്റി. മൈക്രോ ബയോളജി പരീക്ഷണശാലകളിൽ കഴിഞ്ഞ രണ്ടുമൂന്നു പതിറ്റാണ്ടുകളായി പരക്കെ ഉപയോഗിച്ചുവരുന്ന ലാബോറട്ടറി മാനുവൽ എഴുതി പ്രസിദ്ധീകരിച്ചപ്പോൾ ഹാരിഗൻ ഇരുപതിരുപത്തഞ്ച് വയസ്സുള്ള ഒരു പോസ്റ്റ് ഡോക്ടറൽ ഫെലോ ആയിരുന്നുവത്രെ. ഇത്ര ചെറുപ്പത്തിലേ അക്കാദമിക് പ്രസ്സ്പോലുള്ള ഒരു പ്രസാധകശാലയെ സമീപിക്കാനുണ്ടായ മനക്കരുത്തിനെപ്പറ്റിയാണ് എനിക്ക് കൗതുകം തോന്നിയത്. മനക്കരുത്തിന് ഉത്തേജകം ചോരത്തിളപ്പ് എന്ന് മറുപടി. ഏഷ്യൻ ആഫ്രിക്കൻഭൂഖണ്ഡങ്ങളിൽ ഭക്ഷ്യസംസ്കരണത്തിന് തുടർന്നുവരുന്ന സൂക്ഷ്മാണു ക്രിയകളെ അതിന്റെ പൂർണ്ണ പ്രാഭവത്തിൽ മനസ്സിലാക്കിയ ഗവേഷകനാണ് ഡോ.കുക്ക്. ഈ മാർഗ്ഗങ്ങളുടെ ലാളിത്യവും കാര്യപ്രാപ്തിയും തുറന്നുസമ്മതിക്കുന്നതിൽ മടിയുമില്ല. ശാസ്ത്രപ്രവിധി വിഭാഗത്തിൽ നിന്നും തന്നാണ്ട് പ്രസിദ്ധീകരിച്ച മിക്ക ശാസ്ത്ര ലേഖനങ്ങളിലും കുക്കിന്റെ പങ്കുണ്ട്. എങ്കിലും റെഡിംഗ് യൂണിവേഴ്സിറ്റിയിൽ തുടരുന്നതിന് വൈഷമ്യം ഉള്ളതായിട്ടാണ് കറുത്ത മീശയിലും തലമുടിയിലും എന്നല്ല രൂപഭാവത്തിലും ഭാരതീയതത്വത്തിലേക്കു ചായുന്ന ആ തനി ആഗ്ളോ സാക്സൺ യുവാവ് വെളിപ്പെടുത്തിയത്. എന്തിന് ഞാൻ ഇംഗ്ളണ്ട് വിടുന്നതിനു മുൻപുതന്നെ കുക്കിന് പുതിയ ലാവണം തേടി അലയേണ്ടിവന്നു.

ഡിപ്പാർട്ടുമെന്റിലേക്ക് പോകാനിറങ്ങിയപ്പോൾ ബ്ളാക്ക് ഹോഴ്സ് കവാടസൂക്ഷിപ്പുകാരി ഇരുപതുകളിൽ തത്തിക്കളിക്കുന്ന ലലനാമണി, മടങ്ങിവന്നപ്പോൾ അറുപതുകൾ കൈവിടാറായ മുതുമുത്തശ്ശി. താക്കോൽ ചോദിക്കാൻ നിന്നപ്പോൾ, ഇത്രയും പ്രായം ചെന്നവരേയും യൂണിവേഴ്സിറ്റിയിൽ ജോലി തുടരാനനുവദിക്കുമോ എന്നായിരുന്നു മനസ്സിൽ. തൊലിപ്പുറത്തെ വാർദ്ധക്യം ഉള്ളിൽ തട്ടാത്ത കിഴവി സൗഹൃദം ഭാവിച്ചു.

"എവിടെ നിന്നാണ്?"

"ഇൻഡ്യയിൽ നിന്ന്."

"എത്ര നാളായി വന്നിട്ട്?"

"നാലുമാസം."

"തണുപ്പകറ്റാൻ പാകത്തിൽ വസ്ത്രങ്ങൾ കരുതാൻ ശ്രദ്ധിച്ചിട്ടുണ്ടല്ലോ നീ. സ്യൂട്ട്കോട്ട് ഇന്ത്യയിൽ കിട്ടുമോ? ഇവിടെ താങ്ങാനാവാത്ത വിലയാണതിനൊക്കെ."

ഉത്തരം പുഞ്ചിരിയിലൊതുക്കി. വ്യക്തിപരമായ പരാമർശങ്ങളിൽ നിന്നും രക്ഷപ്പെടാൻ കാംപസ്സിന്റെ മനോഹാരിതയിലേക്ക് വിഷയം മാറ്റി. വാചാലയായ കിഴവി പ്രകൃതിസ്നേഹിയും കൂടിയാണ്. കാംപസ്സിലെ തടാകത്തെക്കുറിച്ചും അതിലെ ദേശാടനക്കിളികളെയും സ്ഥിരതാമസക്കാരെയും പറ്റിയൊക്കെ ഗഹനമായ അറിവുണ്ടവർക്ക്. 4 മണിക്കൂർ കരാർ പണിക്കെത്തിയ, അതിഥിമന്ദിരത്തിലെ വാതായന കാവല്ക്കാരി പടുവൃദ്ധയ്ക്ക് ജീവിതത്തിന്റെ ലോലവശങ്ങളിലേക്കും പ്രകൃതിയുടെ മൃദുല തന്ത്രികളിലേക്കും ശ്രദ്ധ പകരാൻ എങ്ങനെ സാധിക്കുന്നു! മാനസിക ഔന്നത്യത്തിൽ സർവ്വകലാശാല പ്രൊഫസറും തൂപ്പുകാരിയും തമ്മിൽ തരഭേദം ഇവിടെ ഇല്ലെന്നു വ്യംഗ്യം. അതിഗൂഢമായ ഏതോ സ്വകാര്യ ജ്ഞാനത്തിന്റെ ചെപ്പ് എനിക്കു മാത്രമായി തുറക്കുന്നു എന്ന മട്ടിലാണ്. തടാകത്തിലേക്ക് ഒഴുകുന്ന തെളിനീർ ചോലയെ കവച്ചുകടക്കുന്ന പാലത്തിൽനിന്ന് ഈറക്കുറ്റിക്ക് ഇടയിൽക്കൂടി നോക്കിയാൽ കാണാവുന്ന പർപ്പിൾ കൂട്ടിന്റെ (purple coot) കൂടും. കൂട്ടിലെ നാലുമുട്ടകളിൽ ഒരെണ്ണം ഉച്ചയ്ക്കുവരുമ്പോൾ വിരിഞ്ഞിറങ്ങിയിരിക്കുന്നു എന്ന വൃത്താന്തവും എന്നെ അറിയിച്ചത്. കേരളത്തിന്റെ ഇടനാട്ടിലെ വെള്ളക്കെട്ടുകളിൽ പ്രത്യേകിച്ച് എണ്ണക്കാട് വയലേലകളിൽ കാണുന്ന തവിട്ടുകലർന്ന കടുംനീല നിറവും കുളക്കോഴിയെക്കാളും വലിപ്പവുമുള്ള നീലക്കോഴിയാണ് പർപ്പിൾക്കൂട്ട്. ചുണ്ട് തലയോടു ചേരുന്ന ഭാഗത്തായി തള്ളിനില്ക്കുന്ന ഒരു കടുംചുവപ്പു മറുക് ഉണ്ടെന്ന പ്രത്യേകതയുമുണ്ടാ പക്ഷിക്ക്. പരിചയപ്പെടുത്താതെ നേരിട്ട് ലോഹ്യം കൂടുന്നത് കുറവാണ് തനി ബ്രിട്ടീഷ് രീതിയിൽ. അന്ന് സായാഹ്നത്തിൽ ഇറങ്ങിത്തിരിച്ചത്, പരിചയപ്പെടുത്തിയ പർപ്പിൾക്കൂട്ടിന്റെ കുടുംബത്തിലേക്കാണെങ്കിലും വഴിയോരദൃശ്യങ്ങളും ഒട്ടും അവഗണനീയമല്ല. തലങ്ങും വിലങ്ങും ഒറ്റയ്ക്കും പെട്ടയ്ക്കും ചാടിമറിയുന്ന ചാരമുയലുകൾക്കും പെട്ടയായി വന്നിറങ്ങുന്ന മല്ലാർഡ് ഇനം കാട്ടുതാറാവുകൾക്കും ഞാനെന്ന പൗരസ്ത്യൻ ഒരു വിധത്തിലും അലോസരമായില്ല. കാട്ടുതാറാവുകൾ എന്റെ ഉള്ളംകൈയിൽ നിന്നും പിസ്താപരിപ്പുകൾ കൊത്തിയെടുക്കുന്നതിന് മടിച്ചില്ല: വിരൽത്തുമ്പിൽനിന്നും തട്ടിപ്പറിക്കാൻ നാണിച്ചുവെങ്കിലും. നാലു മുട്ടകളിൽ ഒന്നുകൂടി വിരിഞ്ഞു എന്ന പുതുവർത്തമാനം പിറ്റേദിവസം വൃദ്ധയെ കണ്ടപ്പോൾ അറിയിച്ചു. രണ്ടല്ല മൂന്നും വിരിഞ്ഞു. ഇനിയുള്ളത് വിരിയത്തില്ല; ചീമുട്ടയാണെന്നായിരുന്നു അവരുടെ തൽസമയ പ്രതികരണം.

ഭിത്തിമുതൽ ഭിത്തിവരെ മൂന്നിഞ്ച് ഘനത്തിൽ പരവതാനിയും കൈയെത്തും വരെ ഭിത്തിയിൽ ഓക്കുതടിയുടെ പാനലിംഗുമായി ബ്ളാക്ക് ഹോഴ്സ് മന്ദിരത്തിന്റെ ഒന്നാം നിലയിലെ മുറി വിശാലമായ പുൽത്തകിടിയിലേക്ക് നോട്ടം എത്തത്തക്കവിധം ആറടി സമചതുരം സ്ഫടികതുല്യം സുതാര്യമായ ജനാലകൊണ്ട് സമ്പന്നമാണ്. ചുറ്റും സർവ്വകലാശാലക്കെട്ടിടങ്ങൾ അതിരിട്ട പത്തേക്കറോളം വിസ്താരമുള്ള പുൽമെത്ത അവിടവിടെ വഴിത്താരകൾ കൊണ്ട് മുറിഞ്ഞിട്ടുണ്ട്. മുറിയോടു ചേർന്നുനില്ക്കുന്ന കൂറ്റൻ വൃക്ഷത്തിന് ശാഖകൾ കലാപരമായി മുറിച്ചുനീക്കി രൂപവും ഭാവവും ചമയിച്ചിരിക്കുന്നു. തണുപ്പുമാറി സൂര്യനെ കാണായിത്തുടങ്ങിയ ആ ഏപ്രിൽ ദിനങ്ങളിൽ വിദ്യാർത്ഥിനീ-വിദ്യാർത്ഥികൾ പെട്ടയായി പുൽമെത്തയിൽ അവിടവിടെ രമിക്കുന്നത് ഒരു തുടർക്കാഴ്ചയായിരുന്നു. ആൺകുട്ടികൾ ചേർന്നോ പെൺകുട്ടികൾ ചേർന്നോ നടക്കുന്നത് അപഹാസ്യമായ ചുറ്റുപാടിൽ ആണും പെണ്ണും ചേർന്ന് രസിക്കുകയല്ലാതെ പാവം കുട്ടികൾ എന്തു ചെയ്യും. മുറിയിലെ ടി.വി.യിൽ വിരിയുന്ന പരിപാടികളെക്കാളും രസപ്രദമായി എനിക്കു തോന്നിയത് ഈ ലീലാവിനോദങ്ങളായിരുന്നു. ഫലത്തിൽ ഒളിഞ്ഞുനോട്ടം ആയിരുന്നുവെങ്കിലും പൊതുസ്ഥലത്ത് അരങ്ങേറിയ ആ മദനലീലകളുടെ കാഴ്ചക്കാരനായതിൽ ഒട്ടും മനസ്സാക്ഷിക്കുത്ത് തോന്നിയതുമില്ല.

ഡോ. ഓവൻസിന്റെ കാർ ബി.എം.ഡബ്ളിയു ആണ്. ഇരുമ്പ് ഉരുക്കി അച്ചിൽ വാർത്തെടുത്തതുപോലെ കട്ടിയും ഓളവുമുള്ള പടുകൂറ്റൻ ശകടം. മേഴ്സിഡസ് അന്തസ്സിന്റെ പ്രതീകമാകുമ്പോൾ ബി.എം.ഡബ്ളിയു അന്തസ്സിന്റെ ഒപ്പം അഭിരുചിയും ചേർന്നുള്ള തിരഞ്ഞെടുപ്പിനെ സൂചിപ്പിക്കുന്നു. സുദർശന ചക്രം തിരിക്കുന്ന ഓവൻസിന്റെ ഒപ്പം ബംഗ്ളാവിലെത്തിയ ഞങ്ങളെ സ്വീകരിച്ചത് പട്ടിയോളം വളർന്ന തടിയൻ പൂച്ചയാണ്. പൂച്ചയെ തഴുകി, എന്നെ മുറിയിലിരുത്തി. അദ്ദേഹം അടുക്കളയിലേക്ക് കടന്നു. ചായകുടി കഴിഞ്ഞ് ഞങ്ങൾ റെഡിംഗ് പട്ടണം കാണാൻ ഇറങ്ങി. കാൽനടയായി പോയതുകൊണ്ട് വിശദമായി സംസാരിക്കാനും വേണ്ടിടത്തുനിന്ന് കൂടുതൽ മനസ്സിലാക്കുവാ

ഗില്ലിംഗാമിലെ കുബേരരുടെ അരിഷ്ടത

നിരപ്പുകേട് മാറ്റാൻ ഞൊടുക്കുവിദ്യ

ന്നും ഇടയുണ്ടായി. പാതവശങ്ങളിലെ വീടുകൾ മിക്കതും ബംഗ്ലാവുകളാണ്. തനി വിക്ടോറിയൻ രീതിയിലുള്ള കൂറ്റൻ മണിമേടകൾ. പലതും നൂറ് നൂറ്റമ്പതു വർഷം പഴക്കമുള്ളവതന്നെ. മുറ്റത്തെ പൂന്തോട്ടത്തിനും കാണണം ആ പഴക്കം. മരങ്ങൾ പലതും മുതുമുത്തച്ഛൻമാരാണ്. ലണ്ടൻ. ചാതാം. ഗില്ലിംഗാം മുതലായ പട്ടണങ്ങളിൽ കുതിരലായം പോലെ ഒന്നിനുതൊട്ട് ഒന്നായി വഴിക്ക് ഇരുവശവും നീണ്ടുനിവർന്നുകിടക്കുന്ന വസതികളും റോഡിന്റെ ഇരുവശവും അടയാളപ്പെടുത്തിയിടത്ത് മഴയും മഞ്ഞും വെയിലും ഏറ്റുകിടക്കുന്ന കാറുകളും മനം മടുപ്പിക്കുന്നവയാണ്. ആളാംപ്രതി ഒന്നും രണ്ടും കാറുകൾ ഉണ്ടെങ്കിലും കയറ്റിയിടാൻ സ്ഥലമില്ലെന്ന് ആശ്ചര്യം കൂറിയിരുന്നു. റെഡിംഗിൽ ഏതായാലും അതായിരുന്നില്ല കഥ.

പട്ടണം മുറിച്ചുകടന്ന ഞങ്ങൾ ഒരു കനാലിന്റെ സമീപം എത്തിച്ചേർന്നു. കനാലിന്റെ രണ്ടുവശവും റോഡുണ്ട്. ആലപ്പുഴ പട്ടണത്തിന്റെ പ്രതീതി. വെള്ളത്തിന് വലിയ ഒഴുക്കില്ല. ഈ കനാലുകൾ ജലയാത്രയ്ക്ക് ഉപയോഗിച്ചിരുന്നവയായിരുന്നു. ഇപ്പോഴും ചെറിയ തോതിലെങ്കിലും ഉപയോഗിക്കുന്നുമുണ്ട്. കനാലുകൾ ഒരേ നിരപ്പിലാണു കിടക്കുന്നത്. ഭൂമിയുടെ ചരിവുമൂലം വരുന്ന നിരപ്പുകേട് ക്രമപ്പെടുത്താൻ ഒരു ഞൊടുക്കുവിദ്യ അവിടവിടെയായി ഏർപ്പെടുത്തിയിട്ടുണ്ട്. ഏകദേശം 40 അടിയോളം അകലത്തിൽ ഈരണ്ട് പാളിഗേറ്റുകൾ കനാലിനു കുറുകെയായി ഉറപ്പിച്ചിരിക്കുന്നു. മുകളിലത്തെ ഗേറ്റ് തുറക്കുമ്പോൾ ജലവിതാനം ആ നിരപ്പിലാകും. ഗേറ്റുകൾ അകത്ത്. താഴത്തെ ഗേറ്റ് തുറക്കുമ്പോൾ വെള്ളം ഒഴുകിയിറങ്ങി താഴത്തെ ജലനിരപ്പുമായി സമരസപ്പെടുന്നു. ബോട്ടിന് മുകളിലേക്കു പോകാനും താഴേക്ക് ഇറങ്ങാനും ഈ ഗേറ്റുകൾക്കുള്ളിൽ ജലനിരപ്പ് ക്രമപ്പെടുത്തുകയേവേണ്ടൂ. ബോട്ട് അഞ്ചാറടി പൊങ്ങിയോ താഴ്ന്നോ അനായാസേന യാത്ര തുടരാൻ. ഗേറ്റുകൾ ഒരാൾക്ക് ഉന്തിത്തുറക്കാനോ, അടയ്ക്കാനോ പാകത്തിലാണ് സംവിധാനം ചെയ്തിരിക്കുന്നത്.

ലണ്ടനിൽനിന്നും ബ്രിസ്റ്റലിലേക്കുള്ള റെയിൽപ്പാളം കടന്നുപോകുന്നത് ഈ കനാലിന്റെ മുകളിൽക്കൂടെയാണ്. 60-70 അടിയോളം വീതിയുള്ള കനാലിൽ കെട്ടിയിരിക്കുന്ന പാലത്തിന് ഒറ്റത്തൂണുപോലുമില്ല. ഇരുമ്പും സിമന്റും ഉപയോഗിക്കാതെ 1840-ൽ ചുടുകട്ടയിൽ പണിത ഈ പാലത്തിന്റെ ശക്തി ആർച്ചുപോലെ വളഞ്ഞുനില്ക്കുന്ന അതിന്റെ രൂപത്തിലാണ്. ലംബമാനമായി കോഴിമുട്ട ഞെക്കിപൊട്ടിക്കാൻ ശ്രമിച്ചാൽ ആ രൂപത്തിന്റെ ശക്തി മുട്ടത്തോടിന്റെ ബലത്തിൽ എത്രമടങ്ങ് വലുതാണെന്ന് ഒരേകദേശരൂപം ലഭിക്കും. എന്നാലും 154 വർഷങ്ങൾക്കുമുൻപേ കുതിരവണ്ടിക്കു പോകാൻ ഉണ്ടാക്കിയ പാലത്തിൽ നിമിഷങ്ങളുടെ വ്യത്യാസത്തിൽ അതിവേഗ വൈദ്യുത തീവണ്ടികൾ അങ്ങോട്ടും ഇങ്ങോട്ടും അലറിപ്പായുന്നു. കുതിരകളെ മാറ്റാൻ ചരിച്ചുകെട്ടിയ വഴിത്താര ഇന്നും കേടുകൂടാതെ അവർ നിലനിർത്തിയിട്ടുമുണ്ട്. ഉൾക്കൊള്ളാവുന്നതിലുമധികം ആശ്ചര്യജനകമെങ്കിലും ഈ പാലമൊരു കാഴ്ചവസ്തുവേയല്ല ബ്രിട്ടീഷുകാർക്ക്. ഇംഗ്ളണ്ടിൽ കാണുന്ന മിക്ക പാലങ്ങളും ഇത്തരംതന്നെ. റെഡിംഗ് മാത്രമല്ല മറ്റു പട്ടണങ്ങളിലും വിക്ടോറിയൻ യുഗത്തിന്റെ അതിപ്രസരം എഴുന്നുനില്ക്കുന്നതുകാണാം. പഴയതിനോടുള്ള മമതയ്ക്കുപരി, അഞ്ചു തലമുറകൾക്കു മുൻപ് ചെന്നെത്തിയ ജീവിത സൗകര്യങ്ങൾ ഉറച്ചുകൊണ്ടുതന്നെ ഇന്നത്തെ ശാസ്ത്രവിധികളിൽ കൈയെത്തിക്കാൻ ബ്രിട്ടീഷ് പൈതൃകം അവരെ അനുവദിക്കുന്നുണ്ടായിരിക്കണം.

നേരം ഇരുട്ടി. സമയം 8.30. വസതിയിലെത്തിയ ഓവൻസ് അടുക്കളയിലേക്ക് കയറിപ്പോയപ്പോൾ ഞങ്ങൾ കുടിച്ചിട്ടുവെച്ചിരുന്ന ചായക്കോപ്പകൾ കൂടി എടുത്തു. ഞാൻ കുടിച്ച ചായക്കോപ്പ ഓവൻസിനെ കൊണ്ടു കഴുകിക്കുന്നതിൽ എനിക്ക് പ്രയാസം തോന്നി. ഞാനും കൂടെക്കൂടി. കേരളത്തിലെത്തിയ സായ്‌വിന് ബ്രെഡ് റോസ്റ്റും ബുൾസ് ഐയും കൊടുക്കുന്ന അതേ മൗഢ്യം ഓവൻസും കാണിക്കാൻ തയ്യാറായി. തന്റെ മലേഷ്യൻ വാസത്തിന്റെ ഓർമ്മ പുതുക്കി. ചോറും കറിയുമാണ് എനിക്കായി അദ്ദേഹം പ്രത്യേകമായി പാചകം ചെയ്യാൻ മുതിർന്നത്. അതിനുള്ള മസാലക്കൂട്ടുകൾ ഒക്കെ അദ്ദേഹം കരുതിയിട്ടുണ്ടായിരുന്നു. പ്രഖ്യാപനം ആത്മവിശ്വാസം അതിരുകവിയുന്ന മട്ടിലും. പിന്നെന്തു ചെയ്യും സഹിക്കാൻ തന്നെ മുൻകൂർ തീരുമാനിച്ചു. സഹിക്കുകയും ചെയ്തു. ഒരക്ഷരം കമാ എന്ന് ഉരിയാടാതെ വെള്ളം ഒലിക്കുന്ന ചോറ്. അവുത്തിക്കിര കുഴമ്പുപാകത്തിൽ പരുവപ്പെടുത്തിയ കറിയുമായി ഞാൻ മുഖം വക്രിപ്പിക്കാതെ സ്പൂണും ഫോർക്കും കൊണ്ടകത്താക്കേണ്ടിവന്നു എന്നുപറഞ്ഞാൽ മതി. ആ ഭക്ഷണം ആസ്വദിച്ചില്ലെങ്കിലും ആ ആതിഥേയത്വത്തിന്റെ രുചി ഒന്നു വേറെതന്നെ. താനെ വണ്ടിയോടിച്ച്. വളരെ രാചെന്ന് എന്നെ മടക്കി അതിഥിമന്ദിരത്തിൽ എത്തിക്കുന്നതുവരെ അതു തുടരുകയും ചെയ്തു.

റെഡിംഗിൽ ഒരാഴ്ച ചെലവഴിച്ച് മടങ്ങി ഗില്ലിംഗാമിലേക്ക് പോകുന്നവഴി ലണ്ടനിൽ എട്ടു പൗണ്ട് ചെലവാക്കി ഒരു ഓട്ടപ്രദക്ഷിണം നടത്തി. ചുവന്ന വണ്ടിയുടെ മുകളിൽ ഇരുന്ന് പട്ടണം ചുറ്റാൻ തുടങ്ങിയെങ്കിലും മഴ ചാറിയതുകൊണ്ട് വണ്ടിക്കകത്തേക്ക് പോകേണ്ടിവന്നു. ഓരോ മുക്കിനും മൂടുക്കിനും ചരിത്രം വിളിച്ചു പറയാനുണ്ടായിരുന്നു. അതു പറയുന്നതിൽ ഗൈഡ് ചാരിതാർത്ഥ്യം കണ്ടെത്തി. ഒന്നരമണിക്കൂർ ഇടുങ്ങിയ വീഥികളിൽക്കൂടി കറങ്ങി വിക്ടോറിയ സ്റ്റേഷനിൽ മടക്കി എത്തിച്ചു. ചുറ്റിക്കണ്ടിട്ടും പലതും നടന്നുപോയി കണ്ടുവരാൻ തക്കവണ്ണം സമീപസ്ഥമായിരുന്നു എന്നു മനസ്സിലാക്കാൻ വീണ്ടും ഒന്നുരണ്ടുമാസം കഴിയേണ്ടിവന്നു.

(തുടരും)



# ആവേശമായി വീണ്ടും ചേ



അനിൽകുമാർ എ.വി.



"പരാജിതനായി ഞാനൊരിക്കലും മടങ്ങുകയില്ല. പരാജയത്തെക്കാൾ സ്വീകാര്യമായിട്ടുള്ളത് മരണമാണ്"

സുരക്ഷിതത്വത്തിന്റെ തണലിലിരുന്ന് വീരകഥകൾ പറയുന്ന നമ്മുടെ തലമുറയ്ക്ക് അവിശ്വസനീയമായിത്തോന്നാവുന്ന ഈ വാക്കുകൾ ഏണസ്റ്റോ ചെ ഗുവേരയുടേതാണ്. അദൃശ്യനായ എതിരാളിക്കുമുമ്പിൽപോലും തലകുനിച്ചു കൊടുക്കുന്നവർ ഏറിവരുമ്പോൾ ശ്വാസം മുഴുവൻ പോരാട്ടവീറ് ഇരമ്പിനിൽക്കുന്ന പ്രകൃതമുള്ള അനശ്വരവിപ്ളവകാരിയായ ചെ എവിടെയും ആവേശമാകുന്നു. ചരിത്രം തെരുവുകളിൽ ജേതാവായി തിരിച്ചെത്തുംവരെ. പോരാട്ടങ്ങൾ കൊടുങ്കാറ്റുയർത്തി അലയടിച്ചുതീരും വരെ ആ വിപ്ളവകാരിയുടെ നിശ്ചയദാർഢ്യം എവിടെയും കരുത്തിന്റെ മഹാപ്രവാഹമാവും.

വിപ്ളവത്തിന്റെ ഒടുങ്ങാത്ത ഈ തീജ്വാലയെ അമേരിക്കൻ സാമ്രാജ്യത്വം ഊതിക്കെടുത്തിയതിന്റെ മുപ്പതാംവാർഷികം ലോകത്തെങ്ങുമുള്ള പോരാളികൾ അടുത്തവർഷം ആചരിക്കും. നാല്പതു വയസ്സ് തികയും മുമ്പ് സാമ്രാജ്യത്വം പൈശാചികമായി കൊല ചെയ്ത ചെയുടെ രക്തസാക്ഷിദിനം ഒക്ടോബർ ഒമ്പതാണ്. ലാറ്റിനമേരിക്കയിലും മറ്റും ഇപ്പോൾത്തന്നെ ജനങ്ങൾ ചെ സ്മരണയിൽ ഇളകിമറിയുകയാണ്.

സാമ്രാജ്യത്വ പ്രചാരണ സന്നാഹങ്ങളെയും വലതുപക്ഷചിന്തകരെയും ഈ മുന്നേറ്റങ്ങൾ ഉറക്കം കെടുത്തുകയാണ്. രാഷ്ട്രീയാനിശ്ചിതത്വങ്ങളുടെ കയറ്റിറക്കങ്ങൾ നിത്യസംഭവമായ ലാറ്റിനമേരിക്കയിൽ ചെയുടെ വിപ്ളവാഭിനിവേശം പുതിയ രാഷ്ട്രീയ ശക്തിയായി മാറുന്നുവെന്നത് ചിലരുടെയെങ്കിലും മുഖം ചുളിപ്പിക്കുന്നുണ്ട്.

പുത്തൻകൊളോണിയൽ ചൂഷണങ്ങളുടെ നുകംപേറുന്ന ലാറ്റിനമേരിക്ക. ആഗോളവൽക്കരണത്തിന്റെയും ഉദാരവൽക്കരണത്തിന്റെയും ക്ഷതമേറ്റ് പിടയുന്ന വാഴയ്ക്കാ റിപ്പബ്ലിക്കുകൾ. ചൂഷണത്തിന്റെ സൗമ്യരൂപങ്ങൾക്കെതിരേ കുരിശും ചെങ്കൊടിയും ചേർന്നുനിന്ന അപൂർവാനുഭവത്തിന്റെ ഭൂമി. അവിടെനിന്നും ഇപ്പോൾ ഉയരുന്നത് പുതിയ പോരാട്ടങ്ങളുടെ കാഹളമാണ്. ഈ മുന്നേറ്റത്തിന് ആവേശമാകുന്നതോ ചേ സ്മരണയും.

പഴയ 'വിമോചന ദൈവശാസ്ത്ര' മുന്നേറ്റത്തെ ഓർമ്മിപ്പിക്കുംവിധം സമീപകാലത്ത് ലാറ്റിനമേരിക്കയിൽ ബിഷപ്പുമാരും വിശ്വാസികളും ചൂഷണത്തിന്റെ രൂപങ്ങൾക്കെതിരേ അനുരഞ്ജനരഹിതമായി രംഗത്തുവന്നിരുന്നു. ഉദാരവൽക്കരണത്തിന്റെയും ആഗോളവൽക്കരണത്തിന്റെയും മധുരഭാഷണങ്ങൾക്കിടയിൽ പതിയിരിക്കുന്ന അപകടാവസ്ഥയെക്കുറിച്ച് പള്ളികളിൽ നിന്ന് ഓർമ്മപ്പെടുത്തലുകൾ ഉയർന്നുകൊണ്ടിരുന്നു.

ഭക്ഷണമില്ലാതെ കുഞ്ഞുങ്ങൾ കുഴഞ്ഞുവീണപ്പോൾ. തൊഴിലില്ലാതെ യുവാക്കൾ നരകയാതന അനുഭവിച്ചപ്പോൾ ജനിച്ചതുപോലും തെറ്റെന്ന് ശപിച്ച് പതിനായിരങ്ങൾ കണ്ണീർവീഴ്ത്തിക്കൊണ്ടിരുന്നപ്പോൾ. നാളത്തെ കുർബാനയ്ക്ക് വെള്ളിക്കിണ്ടിയോ സ്വർണ്ണപാത്രമോ എന്ന് വാഗ്വാദം നടത്തിയവർപോലും പോരാട്ടത്തിന്റെ ആഹ്വാനങ്ങൾ ഹൃദയത്തിലേറ്റുവാങ്ങുന്ന പ്രതീക്ഷാനിർഭരമായ അനുഭവം. ആചാരാനുഷ്ഠാനങ്ങളുടെ കരിമ്പടങ്ങൾക്കുള്ളിൽ മൂടിവെച്ച മതത്തിന്റെ വിമോചനോത്സുക സാധ്യതകൾ കണ്ടെത്തിയ ചിലർ ഇക്കാലത്ത് ആവേശമായി. അനാഥർക്കു വേണ്ടി കണ്ണീരൊഴുക്കുന്നതിലും പുരോഗമനപരം. അനാഥരില്ലാത്ത ഒരു സമൂഹസൃഷ്ടിക്കായുള്ള പോരാട്ടമാണെന്ന തിരിച്ചറിവും ശ്രദ്ധേയമായിരുന്നു.

സോവിയറ്റ് യൂണിയന്റെ തകർച്ചയ്ക്കുശേഷം രൂപപ്പെട്ട 'ഏകധ്രുവലോക'ത്തിന്റെ ഭയാരഹിതമായ സമ്മർദ്ദതന്ത്രങ്ങൾ കണ്ട് മാർപ്പാപ്പ പറഞ്ഞത് ശ്രദ്ധേയമാണ്. ഈ ലോകസാഹചര്യം സന്തോഷത്തിന് വക നൽകുന്നില്ലെന്നായിരുന്നു അദ്ദേഹത്തിന്റെ പ്രതികരണം.

പോളണ്ടിലെ തിരഞ്ഞെടുപ്പിൽ ലെവ് വലേസയെ വിജയിപ്പിക്കണമെന്ന യാഥാസ്ഥിതിക പള്ളിയുടെ ആഹ്വാനത്തെ ജനങ്ങൾ മുഖവിലക്കെടുത്തില്ലെന്നതും നിസ്സാരമല്ല. പോളണ്ട് വിധിയെഴുതിയത് വലേസയ്ക്കും സാമ്രാജ്യത്വ ഗൂഢാലോചനയ്ക്കും പള്ളിയുടെ ഇംഗിതത്തിനുമെതിരായിരുന്നു. ഈയൊരു ശുഭകരമായ ജനപ്രതികരണത്തിന്റെ മറ്റൊരദ്ധ്യായമാണ് ലാറ്റിനമേരിക്കൻ രാഷ്ട്രീയരംഗത്ത് ഇപ്പോൾ കൊടുങ്കാറ്റുയർത്തുന്നത്.



ലാറ്റിനമേരിക്കയുടെ ചോരകിനിയുന്ന ഹൃദയത്തിൽ നിറയെ ഇപ്പോൾ ചെഗുവേരയാണ്. ആ ജനതയുടെ പ്രതികരണങ്ങൾക്കും കലഹങ്ങൾക്കും രാഷ്ട്രീയ ദിശാബോധം കൈവരുന്നോ എന്നാണ് മുഖ്യധാരാ വലതുപക്ഷവും സാമ്രാജ്യത്വവും ഭയപ്പെട്ടുകൊണ്ടിരിക്കുന്നത്. കൊടുങ്കാറ്റുയർത്തിയേക്കാവുന്ന രാഷ്ട്രീയ തിരിച്ചറിവുകളെ വെറും വികാരപ്രകടനങ്ങളായാണ് മുതലാളിത്ത മാധ്യമങ്ങൾ കാണുന്നത്. ചെയുടെ ഇരുപത്തിയൊൻപതാം രക്തസാക്ഷി ദിനത്തോടടുത്ത് തിളച്ചുപൊങ്ങുന്ന സാമ്രാജ്യത്വവിരുദ്ധമനോഭാവത്തെ 'ചെജ്വര'മെന്നാണവർ വിളിക്കുന്നത്. ലാറ്റിനമേരിക്കയിലെയും യൂറോപ്പിലെയും ബുദ്ധിജീവികൾ ചെയുടെ ചിന്തകളിലേക്ക് ആവേശത്തോടെയാണ് വീണ്ടും ചുണ്ടുന്നത്. കലാകാരന്മാരും സാഹിത്യകാരന്മാരും ഇതിഹാസതുല്യമായ ആ ജീവിതത്തിന്റെ വിസ്മയകരമായ ഏടുകളിൽ ശ്രദ്ധകേന്ദ്രീകരിക്കുന്നു. ഏതിനോ റോ

ക്ക് സംഗീതത്തിലും ഫുട്ബോളിലും വരെ ചെയ്യുടെ നിശ്ചയദാർഢ്യത്തിന്റെ താളവും രാഗവുമാണ്.

ചെ കൃതികൾക്ക് ലാറ്റിനമേരിക്കയിലും യൂറോപ്പിലും വൻപ്രിയമാണ്. പാരീസിലെ പുസ്തകശാലകളിൽ കഴിഞ്ഞ ഒന്നരവർഷത്തിനുള്ളിൽ ഏറ്റവും കൂടുതൽ വില്പന നടന്ന പുസ്തകങ്ങളിലൊന്ന് പിയറി കാൻഫോണും ജീൻകാമിയറും ചേർന്നെഴുതിയ ലെ ചെഗുവേര'യാണെന്നത് ശ്രദ്ധേയം. ചെയ്യുടെ സാഹസികജീവിതത്തിന്റെ സ്പർശമറിയുന്ന ബൊളീവിയൻ ഡയറി' ഇറ്റലിയിൽ മാത്രം പത്തുമാസത്തിനിടയിൽ മൂന്നുലക്ഷം കോപ്പികൾ ചെലവായി. പ്രസാധകർ പുതിയ പതിപ്പിന്റെ തയ്യാറെടുപ്പിലാണ്.

ചെയ്യുടെ സമരതീക്ഷ്ണമായ ജീവിതത്തിന്റെ സാഹസികതകൾ വിവരിക്കുന്ന അറുപതിലധികം ജീവചരിത്രഗ്രന്ഥങ്ങൾ പുറത്തിറങ്ങിയിട്ടുണ്ട്. മെക്സിക്കൻ എഴുത്തുകാരായ ജോർജ്ജ് കസ്തനേദയും പാക്കോ ഇഗ്നേഷിയോവും ചെയെക്കുറിച്ചുള്ള ഗ്രന്ഥരചനയുടെ തിരക്കിലാണ്.

ലാറ്റിനമേരിക്കയിലെ സംഗീതവിരുന്നുകളിൽ ചെയ്യുടെ ഹൃദയതാളങ്ങളാണ് ഹരമായി പടർന്നുയരുന്നത്. കലയും സാഹിത്യവും സംഗീതവുമെല്ലാം ഇഴചേർന്നു നിന്ന ആ പ്രതിഭയെ വാഴ്ത്തിക്കൊണ്ടുള്ള ഗാനങ്ങൾ ഒട്ടുമിക്ക സംഗീത ട്രൂപ്പുകളും പ്രധാനപരിപാടിയായി സ്വീകരിച്ചിരിക്കുന്നു.

അപകടകരമായ ജീവിതവും ആപൽക്കരമായ ചിന്തകളും കൊണ്ട് ഒരു കാലഘട്ടത്തിന്റെ തന്നെ ആവേശമായിരുന്ന ചെയ്യുടെ പോരാട്ടവും സ്മരണകളും വെള്ളിത്തിരയിലെത്തിക്കാൻ പല ചലച്ചിത്ര പ്രവർത്തകരും മുന്നോട്ടുവരികയാണ്. അർജന്റീനയിൽത്തന്നെ നിരവധി ചലച്ചിത്ര സംരംഭങ്ങൾക്ക് തുടക്കമിട്ടുകഴിഞ്ഞു. ലൂയിസ് പുയെൻസോ, ട്രിസ്റ്റൺ ബോർ, ലിയാനാർഡോ ഫാവിയോ, ഫെർണാണ്ടോ പിനോ സൊലാനസ് തുടങ്ങിയ പ്രശസ്തരും ഈ രംഗത്തുണ്ടെന്നത് ആവേശകരമാണ്.

ലാറ്റിനമേരിക്കയിലെ പല രാജ്യങ്ങളിലും സമഗ്രാധിപത്യത്തിന്റെ രഥയോട്ടമാണ്. വിണ്ടുകീറിയ ആ രാജ്യങ്ങളിൽ സാമ്രാജ്യത്വത്തിന്റെ പുതിയ കൗശലങ്ങൾ കെടുതികൾ വിതയ്ക്കുകയുമാണ്. അവിടങ്ങളിലെ പുതിയ തലമുറ ലക്ഷ്യബോധമില്ലാതെ, അപകടകരമായ അലസതയിൽ തളയ്ക്കപ്പെട്ടിരിക്കുന്നു. ലാറ്റിനമേരിക്കൻ യാഥാർത്ഥ്യത്തിലേക്ക് തുറന്നുവെച്ച കണ്ണുകളിൽ ജ്വലിക്കുന്നത് ചെയ്യുടെ പോരാട്ടവീറാണ്. കുഴിച്ചുമൂടിയാലും ഉയിർത്തെഴുന്നേൽക്കുന്ന ആ സമരവീര്യം ലാറ്റിനമേരിക്കൻ ചരിത്രം തിരുത്തിക്കുറിച്ചേക്കാം. സായുധസമരം, മൂന്നാംലോകസാഹോദര്യം, വിമോചനം, സ്വാതന്ത്ര്യം എന്നീ സങ്കല്പങ്ങളുടെ കൂടിച്ചേരലാണ് ഇപ്പോഴത്തെ 'ചെ ആവേശ'ത്തിലെന്ന് ഉറുഗ്വേ ചിന്തകനായ റിക്കാഡോ വിസ്കാർഡി രേഖപ്പെടുത്തുമ്പോൾ ഈ യാഥാർത്ഥ്യം തന്നെയാണ് തെളിയുന്നത്.

(16-ാം പേജിൽ നിന്നും തുടർച്ച)

പ്രതിഷ്ഠിച്ചതിൽ. പക്ഷേ, യജമാനശബ്ദശ്രവണത്തിനുള്ള ചിരകാല വ്യഗ്രതയുടെ അവശിഷ്ടം കാണുന്നുവോ?

ആധുനിക ജീവശാസ്ത്രം നാനാരൂപിതം. ഊർജ്ജതന്ത്രത്തിന്റെയും ഗണിതശാസ്ത്രത്തിന്റെയും പ്രയുക്തികൂടിയായപ്പോൾ പുതിയൊരു പ്രപഞ്ചസങ്കല്പംതന്നെ തുറന്നു. ആധുനിക ജീവശാസ്ത്രം.....

കഴിഞ്ഞ രണ്ടു ദശകങ്ങൾക്കിടെ, ഇരുപതിലേറെ നോബൽസമ്മാനങ്ങൾ നല്കപ്പെട്ടു. ആധുനിക ജീവശാസ്ത്രത്തിൽ.

"ഈ നൂറ്റാണ്ടിന്റെ പരമാണു" എന്നു വിശേഷിപ്പിക്കപ്പെടുന്ന ഡി.എൻ.എയും ജനിതകസിദ്ധാന്തവും ജൈവപ്രക്രിയകളുടെ അസീമചക്രവാളത്തിനു നേരേ മലർക്കെ തുറക്കപ്പെട്ട വാതായനങ്ങളായി....

രക്തത്തിലേക്കു നേരിട്ടിറങ്ങും അമ്പരപ്പാകുന്നു. സാന്ദ്രകേന്ദ്രബിന്ദു. ന്യൂക്ളിക് അമ്ലത്തെയും കോശവിഭജനത്തെയും ചൂഴ്ന്നുനില്ക്കും. ആധുനിക ഗവേഷണങ്ങൾ.

ഡി.എൻ.എ. ഡി ഓക്സി റിബോ ന്യൂക്ളിക് അമ്ലം. റിബോ ന്യൂക്ളിക് അമ്ലം. ആർ.എൻ.എ .

ജെ.ഡി. വാറ്റ്സണും, എഫ്.എച്ച്.സി. ക്രിക്കും കൂടിയാണ് ഡി.എൻ.എയുടെ രൂപഘടന നിർദ്ദേശിച്ചത്. 1953 ഏപ്രിലിൽ. വലംപിരിച്ചുരുൾ ദ്വയഘടന....

ആ ഭീമശൃംഖല കാണവേ, വിസ്മയാകുലത പടർന്നു....

ഓരോ ജീവിയുടെയും കോശഘടനയും പ്രവർത്തനങ്ങളും നിയന്ത്രിക്കുന്ന അടിസ്ഥാനരേഖ-ബ്ലൂ പ്രിന്റ്-പൂഴ്ത്തിവച്ചിരിക്കുന്നത്രേ, ഡി.എൻ.എ തന്തുവിൽ. അടിസ്ഥാന രേഖാഘടകം, ജീനും. ജീൻ കർമ്മമാകട്ടേ, പ്രോട്ടീൻ സംയോജനം. കർമ്മനിർവ്വഹണത്തിൽ ബ്ലൂ പ്രിന്റ് നടപ്പാകുന്നു. ജീവജാലങ്ങളുടെ ഓരോ പ്രകൃതത്തിനും പിന്നിൽ പ്രോട്ടീൻതന്നെ......

ന്യൂക്ളിക് അമ്ലം ഒരു പോളിമർ. നാലു ന്യൂക്ളിയോ ടൈഡുകളുടെ യോജനമത്രേ ന്യൂക്ളിക് അമ്ലം.

ഡി.എൻ.എയിലെ നാലു ന്യൂക്ളിയോ ടൈഡുകൾ ചേർന്നു നാലക്ഷരവാക്കാകുന്നു. A G C T അഡിനിൻ, ഗ്വാനിൻ, സൈറ്റോസിൻ, തൈമിൻ എന്നീ (പ്യൂരിൻ) ജൈവ ക്ഷാരങ്ങളുടെ പേരിന്റെ ആദ്യക്ഷരങ്ങൾ ചേർന്ന വാക്ക്. ആർ.എൻ.എയിൽ A G C U തൈമിനു പകരം യൂറാസിൽ ആയതുകൊണ്ട്.....

ഏതോ ചിത്രഗുപ്തൻ വരച്ചിടും ഗുപ്തചിത്രം!

നാലക്ഷര വാഗ്ശൃംഖലയാൽ ബന്ധിതം ജീവജാലങ്ങൾ. ശൃംഖലയിലെ അക്ഷരപ്പൂട്ടൊന്നു തെറ്റിയാൽ....

ഇന്നത്തെ ഞാനും നീയും, ഞാനും നീയുമല്ലാതാകുന്നു. എന്റെയും നിന്റെയും നാളത്തെ സന്തതികളിൽ എന്റെയും നിന്റെയും വ്യക്തിത്വമത്രയും അസ്തമിക്കുന്നു..... ചിത്രവിചിത്രമീ ജൈവശൃംഖല. കള്ളപ്പൂട്ടു വീണാൽ.... ഭീതിദരോഗത്തിൻ കറുത്ത നിഴലിലാകുന്നു, പിന്നെ മനുഷ്യജീവിതം!

ജൈവകോശത്തിലെ ജനിതകവിവരങ്ങൾ ഡി.എൻ.എയിൽനിന്ന് ആർ.എൻ.എയിലേക്കും, പിന്നെ പ്രോട്ടീനിലേക്കും കൈമാറ്റം ചെയ്യപ്പെടുന്നു. 'കേന്ദ്രീകൃത സിദ്ധാന്ത'മെന്നറിഞ്ഞിരുന്നു, ഈ മെക്കാനിസം: 1963 വരെ.

ഡോ. ടെമിൻ . മറ്റൊരു വാതായനം വലിച്ചു തുറന്നു, 1964-ൽ. ചില ആർ.എൻ.എ ട്യൂമർ വൈറസ് പൂർണ്ണവസ്തുവായ മറ്റൊരു ഡി.എൻ.എ സൃഷ്ടിക്കുന്നുവെന്നും ഇതു പ്രോട്ടീനിലേക്കുള്ള കോഡാകുകയും ചെയ്യുന്നുവെന്നും ടെമിൻ പറഞ്ഞു. കൂടാതെ, ഈ പുതിയ ഡി.എൻ.എ, ആർ.എൻ.എ ട്യൂമർ വൈറസിലെ ജനിതക വിവരങ്ങൾ ആരോഗ്യമുള്ള ആതിഥേയകോശത്തിലേക്കു സംയോജിപ്പിക്കുകയും, ട്യൂമർ കോശം വിഭജനത്തിലൂടെ സമൃദ്ധിയായി വളരുകയും ചെയ്യുന്നുവെന്നും കണ്ടെത്തി, ടെമിൻ.

തിരികെപ്പോക്കിൽ ശത്രു ജനിക്കും ദുർനിമിഷം! ജൈവപ്രക്രിയയിലെ ഈ പകർപ്പെഴുത്തിൻ പരാങ്മുഖത വിഭ്രമാകാശമാകുന്നു!

ജൈവകോശം സ്വയംവിഭജനത്തിലാണല്ലോ? ഈ വിഭജനത്തിന് അറുതിയുണ്ടോ? അതോ, അനുസ്യൂതിയോ?

അമേരിക്കൻ ശാസ്ത്രജ്ഞനായ ലിയോനാഡ് ഹേയ്ഫ്ളിക്കിന്റെ നിഗമനങ്ങൾ ആദ്യമൊന്നും അംഗീകരിക്കപ്പെട്ടില്ല. ഹേയ്ഫ്ളിക്ക് നിഗമനം, ഇന്നു പക്ഷേ, അംഗീകരിക്കപ്പെട്ട യാഥാർത്ഥ്യം.....

വർഗ്ഗലക്ഷണമുള്ള മനുഷ്യഭ്രൂണകലയാണത്രേ, 'ഫൈബ്രോ ബ്ളാസ്റ്റ്'. ഫൈബ്രോ ബ്ളാസ്റ്റ് സംസ്കരിച്ച്, ഹേയ്ഫ്ളിക്ക് പഠിച്ചു. ഇതിലെ കോശങ്ങൾ ഇരട്ടിച്ചു, അമ്പതു പ്രാവശ്യം. അതുകഴിഞ്ഞു കോശവിഭജനം നിലച്ചു. പിന്നീട് ഇരട്ടിച്ചില്ല, എത്രയൊക്കെ അനുകൂലാന്തരീക്ഷം കൊടുത്തിട്ടും.

അമ്പതുതവണ സ്വയം ഇരട്ടിച്ചുകഴിഞ്ഞപ്പോൾ കോശം വാർദ്ധക്യത്തോടു സമീപിക്കുന്നതായും മരണലക്ഷണങ്ങൾ പ്രകടിപ്പിക്കുന്നതായും കണ്ടു. അമ്പതുതവണയിൽക്കൂടുതൽ ഇരിട്ടിക്കില്ലെന്നു മാത്രമല്ല, ഇരട്ടിക്കുന്തോറും കോശം വളരുകയും ചെയ്യുമെന്നും കണ്ടു.

ഇരുപത് ആവൃത്തി വിഭജിച്ച ഭ്രൂണകോശം മാസങ്ങളോളം ഫ്രീസറിൽ വച്ചു. വീണ്ടും വളർത്തി. ഹേയ്ഫ്ളിക്കിന്റെ ചിത്തോദ്വേഗം പതിന്മടങ്ങായി.... ഈ കോശം അതിന്റെ പ്രവർത്തനം എവിടെ നിറുത്തിയെന്ന് ഓർമ്മിച്ചു പ്രവർത്തനമാരംഭിച്ചത്രേ! ഇരുപത്തിയൊന്നിൽ തുടങ്ങി വീണ്ടും വിഭജിച്ച് അമ്പതാം തവണയെത്തിയപ്പോൾ നിന്നു!

കോശത്തിനുള്ളിലെ സ്പന്ദിക്കുന്ന ഓർമ്മയുടെ ക്ളോക്ക് കോശവിഭജനപ്രക്രിയ നിയന്ത്രിക്കുന്നുവെന്നോ? പ്രകൃതിനിശ്ചയങ്ങളുടെ ശൃംഗകാന്തിക്കു മുന്നിൽ ചിത്തസംഭ്രാന്തി!



മനുഷ്യകോശവിഭജനത്തിന്റെ അതിർവരമ്പ്, അമ്പതുതവണ. ഇതിന് 'ഹെയ്ഫ്ളിക്സ് ലിമിറ്റ്' എന്നു പേരുമിട്ടു. 'ചന്ദ്രശേഖർ ലിമിറ്റ്'പോലൊന്ന്!

ഭ്രൂണകോശം അമ്പതുതവണ വിഭജിക്കപ്പെടാനെടുക്കുന്ന സമയവിടവത്രേ, മനുഷ്യായുസ്സിന്റെ ഏറ്റവും കൂടിയ ദൈർഘ്യം!

ജാതസ്യ ഹിധ്രുവോ മൃത്യു:-

സന്ത്രാസ മണിനാദം വിദൂരതയിൽനിന്നൊഴുകിയെത്തുന്നു....

ഡി.എൻ.എ കോശങ്ങൾ നിവേശിപ്പിക്കുന്ന സാങ്കേതികവിദ്യയത്രേ, 'റികോമ്പനന്റ് ഡി.എൻ.എ വിദ്യ'. ഒരു ജൈവവസ്തുവിലെ ജീനുകൾ മറ്റൊരു ജൈവവസ്തുവിലെ ക്രോമസത്തിലേക്കു നേരിട്ടു നിവേശിപ്പിച്ച് മറ്റേതിന്റെ ജനിതക രൂപകല്പനയാകവേ മാറ്റും സാങ്കേതികവിദ്യ. 'ജീൻസ്പളയിസിങ്' എന്നും പേര്....

മനുഷ്യന്റെ ജനിതക പൂർവ്വികൻ-അതാര്? ഈ ചോദ്യത്തിനും രസാവഹമായ ഉത്തരമുണ്ട്, ശാസ്ത്രാന്വേഷികൾക്ക്!

തന്മാത്രാ പുരാജീവി വിജ്ഞാനീയത്തെ മുറുക്കിപ്പിടിച്ചുകൊണ്ട് അവർ പറയുന്നു:

ഇരുനൂറായിരം സംവത്സരങ്ങൾക്കുമുമ്പ് ആഫ്രിക്കൻ ദേശത്തുണ്ടായിരുന്ന ഒരു 'സ്ത്രീ'യത്രേ, മനുഷ്യവർഗ്ഗത്തിന്റെ ആദിമാതാവ്!

ആദിമാതാസങ്കല്പനത്തിന്, ഏഴല്ല, ഏഴായിരം വിചിത്രത!

പോയിപ്പോയി വളരെദൂരെയായി.....

ആധുനിക ജൈവ സാങ്കേതികവിദ്യയുടെ പ്രോദ്ഘാടകൻ, ലൂയി പാസ്ചർ.....

എന്താണ് ബയോ ടെക്നോളജി?

ഏതെങ്കിലും ഒരു ശാസ്ത്രശാഖയുടെ വിശേഷവത്കരണമോ?

അല്ല.

പിന്നെ?

വിവിധ ശാസ്ത്രശാഖകളുടെ സമന്വിതരൂപമത്രേ ഈ സാങ്കേതികവിദ്യ. മൈക്രോ ബയോളജി പ്രൊഫസർകൂടിയായ സ്മിത്തിന്റെ നിർവ്വചനം:



പരീക്ഷണശാലയിൽ

ഒരുകൂട്ടം സാങ്കേതികത്വങ്ങൾക്കും ക്രമപാഠങ്ങൾക്കും കൊടുത്തിരിക്കുന്ന ഒരു പേരെന്നതിൽക്കവിഞ്ഞ് മറ്റൊന്നുമല്ല, ബയോ ടെക്നോളജി.

പുരാതനം, ആധുനികം ഇങ്ങനെ തരംതിരിവുമുണ്ട്, ബയോ ടെക്നോളജിക്ക്.

റൊട്ടി, പാൽക്കട്ടി, സോയാപ്പയറുകൊണ്ടുള്ള മസാലക്കൂട്ട്, വീഞ്ഞ്, ധാന്യം മാറ്റിയ സുരാസവം- ഇവയെല്ലാം ഉണ്ടാക്കുന്നതിന് ആശയിച്ചിരുന്നത് ആദ്യകാല ജൈവ സാങ്കേതികത്വം.

ജൈവ സാങ്കേതിക വിപ്ലവത്തിന്റെ സമാരംഭം കാൽനൂറ്റാണ്ടുമുമ്പു മാത്രം.

ആധുനിക ജൈവ സാങ്കേതികവിദ്യയുടെ വൃക്ഷം.

സ്മിത്ത് വരച്ചിരിക്കുന്ന ചിത്രത്തിനെന്തൊരു ചന്തം! നോക്കൂ:

സൂക്ഷ്മജീവിശാസ്ത്രം, പ്രതിരക്ഷാശാസ്ത്രം, തന്മാത്രാ ജീവിശാസ്ത്രം, സെൽ ബയോളജി, സസ്യ-മൃഗ-മനുഷ്യ-ശരീരശാസ്ത്രം, കെമിക്കൽ എൻജിനീയറിംഗ്, ജനിതകവിദ്യ, ജൈവ രസതന്ത്രം എല്ലാം, മണ്ണിനടിയിൽ വേരുകൾ....

ജൈവപ്രക്രിയാവിദ്യയുടെ അടിസ്ഥാന തത്ത്വങ്ങൾ, കൃത്രിമ പരിതഃസ്ഥിതിയിലുള്ള കോശ സംസ്കരണം, പ്രതിരക്ഷാ രസതന്ത്രം, പ്രോട്ടീൻ എൻജിനീയറിംഗ്, ജനിതക എൻജിനീയറിംഗ് എന്നിവ ചേർന്നത് തായ്ത്തടി.....

ബഹുശാഖി ഈ യുവവൃക്ഷം.

കന്നുകാലിക്കൃഷി, ഊർജ്ജ-പരിസ്ഥിതി നിർവ്വഹണം, പുതിയ വിത്തുകളുടെ പ്രജനനം, കൃഷി, ആരോഗ്യ സംരക്ഷണവും ഔഷധ നിർമ്മാണവും, നവീന ആഹാരപദാർത്ഥ നിർമ്മാണം, ഉത്സേകവിദ്യ, അസുഖനിർണ്ണയം എന്നിവയുൾക്കൊള്ളും ശാഖോപശാഖകളും ഇലച്ചാർത്തും....

ഇലച്ചാർത്തുകൾക്കും ബാഹ്യസ്ഥിതം, വ്യാവസായിക ഉപയോഗിത....

അത്യന്തം പരസ്പരാശ്രയ അനുശാസനസ്വഭാവമുള്ളത് ഈ സാങ്കേതികവിദ്യയെന്നു ചിത്രധ്വനി....

ജീനനന്തര (ട്രാൻസ്ജനിക്) വിളകളും വളർത്തുമൃഗങ്ങളും ജീൻ ചികിത്സാ ശാസ്ത്രം- ജൈവ സാങ്കേതികവിദ്യ തുറന്നുതരുന്ന ആധുനികോത്തര പാതകളിവ.

ജീൻ ചികിത്സാവിധിയോ?

അതെന്ത്?

ജനിതകവസ്തുക്കൾ രോഗിയുടെ കോശത്തിലേക്കു പ്രവേശിപ്പിച്ചു കോശപ്രവർത്തനങ്ങൾ സാധാരണഗതിയിൽ ക്രമീകരിപ്പിച്ച് രോഗം ഭേദമാക്കുന്ന രീതിയത്രേ, ഇത്.

'ജേം സെൽ ജീൻ തെറാപ്പി'യെന്നും 'സോമാറ്റിക് സെൽ ജീൻ തെറാപ്പി'യെന്നും രണ്ടുവിധം, ജീൻ ചികിത്സാവിധി.

രോഗിയുടെ ജനിതക നിർമ്മാണരീതിതന്നെ തകിടം മറിക്കുന്നു, ആദ്യത്തേത്. മാത്രമല്ല, ഫലങ്ങളെല്ലാം സന്തതികളിലേക്കു കൈമാറ്റം ചെയ്യപ്പെടുകയുമത്രേ തിരിച്ചടി. ഭീതിദം ഈ ചികിത്സയുടെ അനന്തരഫലങ്ങൾ! ഇതിനെതിരേ പ്രതിഷേധ മേഘഗർജ്ജനങ്ങളുതിർന്നു. ഈ ചികിത്സാസമ്പ്രദായം ഒരു രാജ്യത്തും അനുവദനീയമാകില്ല, അടുത്തകാലത്തെങ്ങും!

ആരോഗ്യപ്രവർത്തനങ്ങളിൽ വിസ്മയാദ്ഭുതമായി ജൈവ സാങ്കേതികവിദ്യ.

1982-നുമുമ്പ് പശുവിന്റെയോ, പന്നിയുടെയോ, ആഗ്നേയ ഗ്രന്ഥി (പാങ്ക്രിയാസ്)യിൽനിന്നായിരുന്നല്ലോ ഇൻസുലിൻ നിർമ്മാണം. ഇൻസുലിന്റെ ജീൻ വേർപെടുത്തി. 'ഇൻസുലിൻ ജീൻ' ഒരു സൂക്ഷ്മാണുജീവിയിലേക്കു തിരുകിക്കയറ്റി. ശാസ്ത്രഭാഷയിൽ പറഞ്ഞാൽ 'ക്ളോൺ' ചെയ്തു. ഇൻസുലിൻ ജീനുള്ള സൂക്ഷ്മാണുജീവിയെ വൻതോതിൽ ഉല്പാദിപ്പിച്ചു: ഫെർമെന്റേഷൻവഴി. ദശലക്ഷക്കണക്കിനു പ്രമേഹരോഗികൾക്കു പകർന്നു കിട്ടിയ ആശ്വാസം വിവരിക്കേണ്ടതില്ലല്ലോ!

റികോമ്പനന്റ് ഡി.എൻ.എ ടെക്നോളജി പ്രയോഗിച്ചു നിർമ്മിച്ച ആദ്യ ഔഷധ ഉല്പന്നവും ഇതുതന്നെ.

അടുത്ത നൂറ്റാണ്ടിന് അനുരൂപമായ വ്യവസായങ്ങൾക്ക് അടിത്തറയാകുന്നു, ആധുനിക ജൈവ സാങ്കേതികത. ഊർജ്ജതന്ത്രവും രസതന്ത്രവും ഇരുപതാം നൂറ്റാണ്ടിനു സഹായഹസ്തമായപോൽ!

ജൈവ സാങ്കേതികവിദ്യയുടെ പ്രയോഗവും വ്യാപനവും സുതാര്യമായിരിക്കണം.... നിതാന്തജാഗ്രത പുലർത്തുന്നു, യൂറോപ്യൻ പ്രസ്ഥാനം, BIOTOL Bio Technology by Open Learning.

റികോമ്പിനന്റ് ഡി.എൻ.എ സാങ്കേതികവിദ്യ ഇന്ത്യയിലെ എല്ലാ പ്രധാനപ്പെട്ട ഗവേഷണസ്ഥാപനങ്ങളിലും സർവ്വകലാശാലകളിലും നടന്നുവരുന്നു.

എൻസൈം എൻജിനീയറിംഗും ഇന്ത്യയിൽ വികസിപ്പിച്ചെടുത്തുകഴിഞ്ഞു.....

യു.ജി.സിയും, ഐ.സി.എം.ആറും, ഐ.സി.എ.ആറും കേന്ദ്ര ഉന്നത വിദ്യാഭ്യാസ മന്ത്രാലയവും ചേർന്നു പതിമൂന്നു മാതൃകാസ്ഥാപനങ്ങൾ രൂപപ്പെടുത്തിയിട്ടുണ്ട്.

ബയോ ടെക്നോളജി വകുപ്പ് ഫെലോഷിപ്പ് നല്കി പരിശീലിപ്പിക്കുന്ന വിദ്യാർത്ഥികളുടെ ബയോഡേറ്റസൂക്ഷിച്ച്, ബയോ ടെക്നോളജി ഗവേഷണം നടത്താനുദ്ദേശിക്കുന്ന വ്യക്തി/കമ്പനികൾക്ക് ഈ വിദഗ്ദ്ധരുടെ സേവനം ലഭ്യമാക്കുന്ന പദ്ധതിയും രൂപപ്പെടുത്തിയിട്ടുണ്ട്. ഇന്ന്, ഇന്ത്യയിൽ.....



കണിയാപുരം രാമചന്ദ്രൻ

# ലാളിത്യത്തിന്റെ കരുത്ത്

ഇന്ത്യയിലെ ആദ്യത്തെ കമ്മ്യൂണിസ്റ്റ് എം.എൽ.എ ആകണമെന്നത്, ഇക്കഴിഞ്ഞ സെപ്റ്റംബർ ൧ -ന് അന്തരിച്ച ഇ. ഗോപാലകൃഷ്ണമേനോന് യാദൃച്ഛികമായി ലഭിച്ച ചരിത്രനിയോഗമാകാം. പക്ഷേ, ഒരു കമ്മ്യൂണിസ്റ്റ് എം.എൽ.എ, അതിലുപരി നല്ല കമ്മ്യൂണിസ്റ്റുകാരൻ എങ്ങനെയായിരിക്കണമെന്ന ചോദ്യത്തിനുള്ള ഉത്തരമായി ചരിത്രത്തിന്റെ ചൂണ്ടുവിരൽ അദ്ദേഹത്തിനുനേരേ തിരിയുന്നതിൽ യാദൃച്ഛികത ഒട്ടുമില്ല. ആറു ദശാബ്ദത്തിലേറെ നീണ്ട ലാളിത്യവും ത്യാഗവും സത്യസന്ധതയും വിശ്വാസദാർഢ്യവും കരുത്തുമൊക്കെയാണ് അദ്ദേഹത്തെ അതിനർഹനാക്കുന്നത്. കമ്മ്യൂണിസ്റ്റും ചെകുത്താനും പര്യായപദങ്ങളെന്ന മട്ടിൽ രാഷ്ട്രീയശത്രുക്കൾ ചിത്രീകരിക്കുക മാത്രമല്ല, അതിനനുസരണമായി മർദ്ദനത്തിന്റെ സർവ്വോപാധികളുംകൊണ്ടു കമ്മ്യൂണിസ്റ്റുകാരനെ വകവരുത്തുകയും ചെയ്തുകൊണ്ടിരുന്ന നാല്പതുകളുടെ അവസാനത്തിലാണ് കൊച്ചി നിയമസഭയിലേക്കു ജയിച്ച് തിരു-കൊച്ചി നിയമസഭയിലേക്ക് ആദ്യത്തെ കമ്മ്യൂണിസ്റ്റ് എം.എൽ.എയായി ഗോപാലകൃഷ്ണമേനോൻ കടന്നുവരുന്നത്. ഭൂമിക്കു വേദനയുണ്ടാകുമോ എന്ന മട്ടിലുള്ള നടപ്പും. വാക്കിനു മുറിവേല്ക്കുമോ എന്ന മട്ടിലുള്ള പതിഞ്ഞ സംഭാഷണവും കുലീന വിനയത്തിന്റെ മുഖഭാവവുമൊക്കെയായി പില്ക്കാലത്തു കേരളം കണ്ട മേനോൻ കമ്മ്യൂണിസ്റ്റ് പുതുമുഖമായി കടന്നുവരുമ്പോൾ പട്ടം താണുപിള്ള, സി. കേശവൻ, മന്നത്തു പദ്മനാഭൻ, ആർ. ശങ്കർ, ടി.എം. വർഗ്ഗീസ്, ടി.കെ. നാരായണപിള്ള, എ.ജെ. ജോൺ, ആനി മസ്ക്രീൻ, അക്കാമ്മ വർക്കി, കെ.പി. നീലകണ്ഠപ്പിള്ള, ഇക്കണ്ടവാരിയർ, പനമ്പിള്ളി ഗോവിന്ദമേനോൻ, കെ. അയ്യപ്പൻ, എ.പി. ഉദയഭാനു, കെ. കരുണാകരൻ, കെ.കെ. വിശ്വനാഥൻ, പി.എസ്. നടരാജപിള്ള, സി. നാരായണപിള്ള, കൊച്ചിക്കാൽ ബാലകൃഷ്ണൻതമ്പി, കെ.എൻ. ശങ്കുണ്ണിപ്പിള്ള, നേശമണി തുടങ്ങിയ പ്രഗല്ഭ പ്രമാണിമാരെല്ലാം ഉൾക്കൊള്ളുന്നസഭയാണ് ഒളിവിലിരുന്നു ജയിച്ചു തങ്ങൾക്കിടയിലേക്കു കടന്നുവരുന്ന 'ഭീകരനെ' കാണാൻ വിസ്മയം വിടർന്ന മിഴികളുമായി കാത്തിരുന്നത്. നിയമസഭയിലെത്തുന്നതിനുമുമ്പ് മേനോനെ അറസ്റ്റ് ചെയ്യാൻ പൊലീസ് തലേദിവസം തിരുവനന്തപുരം അരിച്ചുപെറുക്കിയിരുന്നു. ഗോപാലകൃഷ്ണമേനോൻ തിരുവനന്തപുരം പൊലീസിന് അപരിചിതനായതിനാൽ കൊച്ചിയിൽനിന്നു പൊലീസ് സംഘത്തെ കൊണ്ടുവന്നാണ് തിരച്ചിൽ നടത്തിയത്.

തന്റെ ആദ്യത്തെ നിയമസഭാപ്രവേശത്തെക്കുറിച്ചു ഗോപാലകൃഷ്ണമേനോൻ ഇങ്ങനെ വിവരിക്കുന്നു.

"ജയിലിൽനിന്നു പുറത്തുവന്ന ഞാൻ നിയമസഭയുടെ ബജറ്റ് സമ്മേളനത്തിൽ പങ്കെടുക്കുന്നതിന് അടുത്ത ദിവസംതന്നെ തിരുവനന്തപുരത്തേക്കു പുറപ്പെട്ടു. എന്റെ ആദ്യത്തെ തിരുവനന്തപുരം സന്ദർശനമായിരുന്നു അത്. നിയമസഭാമന്ദിരത്തിൽ സത്യപ്രതിജ്ഞ ചെയ്യുന്നതിനു സ്പീക്കറുടെ അടുത്തേക്കു നടന്നുനീങ്ങിയ എന്നെ കൗതുകപൂർവ്വവും തെല്ലൊരു അദ്ഭുതത്തോടുകൂടിയും പല മെംബർമാരും നോക്കുന്നത് എനിക്കു കാണാമായിരുന്നു. പിന്നീട് അവരുമായി സൗഹൃദസംഭാഷണം നടത്തുന്നതിനിടയിൽ അവർ പറഞ്ഞത്, "എന്തും ചെയ്യാൻ മടിക്കാത്ത ഭീകരനായ ഒരു മനുഷ്യനായിരിക്കും നിയമസഭയിൽ കയറിവരുന്നത് എന്നാണ് അവർ കരുതിയതെന്നും, ഞാൻ ആകൃതിയിലും പ്രകൃതിയിലും അതിൽനിന്നെല്ലാം തികച്ചും വ്യത്യസ്തനായിക്കണ്ടത് അവരെ അദ്ഭുതപ്പെടുത്തി" എന്നുമാണ്. എന്നെക്കണ്ടാൽ ഒരു കമ്മ്യൂണിസ്റ്റുകാരനാണെന്നു വിശ്വസിക്കാൻ പ്രയാസം തോന്നുമെന്നു മുഖ്യമന്ത്രി ശ്രീ. സി. കേശവൻതന്നെ സ്നേഹപൂർവ്വം എന്റെ അടുക്കൽ വന്നു കുശലപ്രശ്നം നടത്തുന്നതിനിടയ്ക്കു പ്രസ്താവിക്കുകയുണ്ടായി. കുറേ കാര്യവിവരവും അറിവുമുള്ളവരായി കരുതപ്പെടേണ്ട ആളുകൾതന്നെ അക്കാലത്തു കമ്മ്യൂണിസ്റ്റ് പാർട്ടിയെയും പാർട്ടിപ്രവർത്തകരെയുംപറ്റി വച്ചുപുലർത്തുന്ന ധാരണകൾ എത്രമാത്രം അബദ്ധജടിലമാണെന്നോർത്തു ഞാൻ അന്നു വിസ്മയിച്ചുപോയിട്ടുണ്ട്." (മായാത്ത ഓർമ്മകൾ- ഇ. ഗോപാലകൃഷ്ണമേനോൻ, പേജ് 71)

അന്നു സഭാംഗങ്ങളായിരുന്നവരുടെ മേല്പറഞ്ഞ പട്ടിക പരിശോധിച്ചാൽ ഒരുകാര്യം ബോദ്ധ്യമാകും. തൊഴിലാളികളെയോ കൃഷിക്കാരെയോ ബാധിക്കുന്ന പ്രശ്നങ്ങളെക്കുറിച്ചു വാതുറക്കാൻ ആരുമുണ്ടായിരുന്നില്ല. തിരു-കൊച്ചി സംയോജനത്തിന്റെ തൊട്ടടുത്ത സന്ദർഭമായിരുന്നതിനാൽ സർവീസ് പ്രശ്നങ്ങളായിരുന്നു മുഖ്യ ചർച്ചാവിഷയം. 1948-ലെ കൽക്കട്ടാ തീസിസിനെത്തുടർന്നു കമ്മ്യൂണിസ്റ്റുകാർക്കുനേരേ നടന്ന ഭീകരമർദ്ദനങ്ങൾ സഭ ഒരിക്കലും കേട്ടിട്ടുണ്ടായിരുന്നില്ല. ഗോപാലകൃഷ്ണമേനോനാണ് ആ കഥ ആദ്യമായി സഭയിൽ പറഞ്ഞത്. തന്റെ ആദ്യത്തെ പ്രസംഗത്തെക്കുറിച്ചു മേനോൻ അനുസ്മരിക്കുന്നത് ഇങ്ങനെയാണ്:

"ബജറ്റ് ചർച്ചയുടെ മൂന്നാം ദിവസമാണ് എനിക്കു പ്രസംഗിക്കാൻ അവസരം ലഭിച്ചത്. പ്രസംഗിക്കേണ്ട കാര്യങ്ങൾ ചുരുക്കമായൊന്നു ഞാൻ മനസ്സിൽ അടുക്കിവച്ചിരുന്നു. എന്നാലും പ്രസംഗിക്കാൻ എഴുന്നേറ്റപ്പോൾ അല്പം സഭാകമ്പം അനുഭവപ്പെട്ടു..... കോൺഗ്രസ്സ് ഭരണാധികാരികളുടെ കൊടുംക്രൂരമായ മർദ്ദനത്തിനു വിധേയരായി ലോക്കപ്പുകളിൽക്കിടന്നു മരണപ്പെട്ടവരും ഇഞ്ചിഞ്ചായി മരിച്ചുകൊണ്ടിരിക്കുന്നവരുമായ പരസഹസ്രം സഖാക്കളെക്കുറിച്ച് ഒരുനിമിഷം ചിന്തിച്ചപ്പോൾ എന്റെ സഭാകമ്പമെല്ലാം പറപറന്നു. രണ്ടുവർഷക്കാലം കോൺഗ്രസ്സ് ഭരണത്തിൻകീഴിൽ കമ്മ്യൂണിസ്റ്റ് പാർട്ടി പ്രവർത്തകരുടെയും പാർട്ടിയുടെ അനുഭാവികളായ ആയിരക്കണക്കിനുള്ള ജനങ്ങളുടെയും നേരേ പൊലീസുകാർ നടത്തിയ നിഷ്ഠുരമായ നരനായാട്ടിന്റെ ചുരുൾ നിവർത്തിക്കൊണ്ട് ഉച്ചത്തിൽ ഞാൻ പ്രസംഗം തുടർന്നപ്പോൾ എല്ലാ നിയമസഭാംഗങ്ങളും മന്ത്രിമാരും ഉദ്യോഗസ്ഥന്മാരും സന്ദർശക ഗ്യാലറിയിലെ നിറഞ്ഞ സദസ്സും വിസ്മയം സ്ഫുരിക്കുന്ന മുഖഭാവങ്ങളോടെ അതു ശ്രദ്ധിച്ചു. ഇരിങ്ങാലക്കുട പൊലീസ് ലോക്കപ്പിൽ മനുഷ്യത്വം ക്രൂശിക്കപ്പെട്ടതിന്റെ, സ്ത്രീത്വം അപമാനിക്കപ്പെട്ടതിന്റെ ദൃക്സാക്ഷിയായ കഥകൾ ഞാൻ വിവരിച്ചു. സഖാവ് പി.കെ. കുമാരനെയും അദ്ദേഹത്തിന് അഭയം നല്കിയ ഒരു പാവപ്പെട്ട ഹരിജൻ സ്ത്രീയെയും നഗ്നരായി നിറുത്തിക്കൊണ്ടു പൊലീസ് ഉദ്യോഗസ്ഥന്മാർ നടത്തിയ കിരാത പ്രവർത്തനങ്ങളുടെ ബീഭത്സത അന്നു മുഖ്യമന്ത്രിയായിരുന്ന ടി.കെ. നാരായണപിള്ളയുടെ നേരേ വിരൽചൂണ്ടിക്കൊണ്ടു ഞാൻ വിസ്തരിക്കുന്നതു കേട്ടുകൊണ്ട് മെംബർമാർ സ്തംഭിച്ചിരുന്നു. എനിക്കുതന്നെ ഏല്ക്കേണ്ടി വന്ന ക്രൂരമായ മർദ്ദനങ്ങളുടെ കഥ വിവരിക്കുന്നതിനിടയിൽ അപ്പോഴും ശരീരത്തിൽ വടുകെട്ടിക്കിടക്കുന്ന മർദ്ദനത്തിന്റെ പാടുകൾ ഷർട്ടിന്റെ ബട്ടൺ അഴിച്ചുകൊണ്ടു ഞാൻ സഭയിൽ പ്രദർശിപ്പിച്ചു. എന്റെ മുൻനിരയിൽ ഇരിപ്പുണ്ടായിരുന്ന ശ്രീ. പട്ടം താണുപിള്ള, ആർ. ശങ്കർ, മന്നത്തു പദ്മനാഭൻ, നേശമണി തുടങ്ങിയവർ തല പിറകോട്ടു തിരിച്ച് എന്നെ നോക്കുന്നുണ്ടായിരുന്നു. ഒരു കോൺഗ്രസ്സ് എം.എൽ.എ ആയിരുന്ന ശ്രീമതി ദേവകീ ഗോപിദാസ് സാരിത്തലപ്പുകൊണ്ടു കണ്ണീർ തുടയ്ക്കുന്നതും ഡസ്കിൽ തലചായ്ച്ചുകിടക്കുന്നതും ഞാൻ കണ്ടു. (ഒരു വിമാനാപകടത്തിൽ നിര്യാതയായ സ്നേഹവതിയായ ആ സഹോദരിയുടെ സ്മരണയ്ക്കുമുമ്പിൽ ഞാൻ ആദരാഞ്ജലികൾ അർപ്പിക്കുന്നു.)

ഇത്രയുമായപ്പോൾ സ്പീക്കർ ശ്രീ. ടി.എം. വർഗ്ഗീസ് ഇടപെട്ടുകൊണ്ടു ഞാൻ വിഷയത്തിൽനിന്നു വഴിതെറ്റിപ്പോകുന്നുവെന്നും ബജറ്റിനെപ്പറ്റി പ്രസംഗിക്കണമെന്നും പ്രസ്താവിച്ചു. ഗാന്ധിജിയുടെ പരമശിഷ്യന്മാരെന്ന് അവകാശപ്പെടുന്ന ഈ കോൺഗ്രസ്സ് മന്ത്രിമാരുടെ ഭരണത്തിൻകീഴിൽ നാട്ടിൽ സാർവ്വത്രികമായി നടക്കുന്ന നിഷ്ഠുര സംഭവങ്ങളിലേക്ക് ഈ സഭയുടെ ശ്രദ്ധ ക്ഷണിക്കാൻ വേണ്ടിയാണ് ഞാൻ ഈ കാര്യങ്ങൾ പറയുന്നത് എന്നു പ്രസ്താവിച്ചുകൊണ്ട് ആ ശൈലിയിൽത്തന്നെ പ്രസംഗം തുടർന്നപ്പോൾ സ്പീക്കർ എന്റെ സമയം കഴിഞ്ഞു എന്നുപറഞ്ഞ് അടുത്ത പ്രാസംഗികന്റെ പേർ വിളിക്കുകയാണു ചെയ്തത്.

തിരു-കൊച്ചി നിയമസഭയിലും കേരള നിയമസഭയിലുമായി ഈ ലേഖകൻ നാലുതവണ അംഗമായിരുന്നിട്ടുണ്ട്. അതിനിടയിൽ ഒട്ടേറെ പ്രസംഗങ്ങളും ചെയ്തിട്ടുണ്ട്. എന്റെ നിയമസഭാപ്രസംഗങ്ങൾ അത്ര മോശമല്ലാത്തവയാണെന്നു പരക്കെ അംഗീകരിക്കപ്പെടുകയും ചെയ്തിരുന്നു. എന്നാൽ ഞാൻ നിയമസഭയിൽ ചെയ്തിട്ടുള്ള എല്ലാ പ്രസംഗങ്ങളിലും വച്ച് ഏറ്റവും ഉജ്ജ്വലമായ പ്രസംഗം എന്റെ ആദ്യത്തെ ഈ പ്രസംഗമാണെന്നു ഞാൻ കരുതുന്നു. ആ പ്രസംഗത്തിന്റെ ഉള്ളടക്കം മുപ്പത്തൊന്നു വർഷങ്ങൾക്കുശേഷം ഇപ്പോഴും എനിക്കോർമ്മിക്കാൻ കഴിയുന്നു. ആ രംഗങ്ങൾ ഇന്നും എന്റെ മനസ്സിൽ ദൃഢമായി പതിഞ്ഞുകിടക്കുകയും അതിനെക്കുറിച്ചു ചിന്തിക്കുമ്പോൾ ഇപ്പോഴും ആവേശഭരിതനാവുകയും ചെയ്യുന്നു." (മായാത്ത ഓർമ്മകൾ-പേജ് 73-74)

എട്ടു വർഷങ്ങൾക്കിടയ്ക്ക് കോൺഗ്രസ്സിന്റെ ജനദ്രോഹഭരണത്തിനെതിരായി തിരു-കൊച്ചിയിലും മലബാർപ്രദേശത്തും കമ്മ്യൂണിസ്റ്റ് പാർട്ടി നടത്തിയ ധീരമായ ബഹുജന സമരങ്ങളിൽക്കൂടി പാർട്ടിക്ക് ആർജ്ജിക്കാൻ കഴിഞ്ഞ ബഹുജനപിന്തുണയാണ് 1957-ൽ കേരളത്തിന്റെ ഭരണാധികാരത്തിലേക്കു പാർട്ടിയെ ഉയർത്തിയതെന്ന കാര്യം ആരും വിസ്മരിക്കാതിരിക്കുന്നതു നന്ന് എന്നോർമ്മിപ്പിച്ചുകൊണ്ടാണ് ഗോപാലകൃഷ്ണമേനോൻ തന്റെ ആദ്യപ്രസംഗത്തെക്കുറിച്ചുള്ള അനുസ്മരണം അവസാനിപ്പിക്കുന്നത്.

അദ്ദേഹം അജാതശത്രുവായിരുന്നു. മറ്റൊരാളിനെ രാഷ്ട്രീയമായല്ലാതെ ശത്രുവായിക്കാണാൻ അദ്ദേഹത്തിനു കഴിയുമായിരുന്നില്ല. മനുഷ്യത്വപരമായ ഒരു ദൗർബല്യമായിരുന്നില്ല ഇത്. 1942 ജനുവരി പതിനൊന്നിനു കൊച്ചിയിലെ പ്രജാമണ്ഡലത്തിന്റെ പ്രഥമ സമ്മേളനം ഇരിങ്ങാലക്കുടയിൽ ഉദ്ഘാടനം ചെയ്ത ഗോപാലകൃഷ്ണമേനോന്റെ നടപടി അതിധീരന്മാർക്കു മാത്രം സാദ്ധ്യമാകുന്ന ഒന്നായിരുന്നു. മുഴുവൻ പ്രജാമണ്ഡലം പ്രവർത്തകരെയും നേതാക്കളെയും കൊച്ചി ദിവാൻ ഡിക്സന്റെ കല്പനപ്രകാരം തടവിലാക്കിയിരുന്നു. ജനുവരി 11-ാം തിയതിയായപ്പോൾ ഉദ്ഘാടനം നടക്കുകയില്ലെന്ന് അധികാരികൾക്കു പൂർണ്ണബോദ്ധ്യമായി. വിയ്യൂർ ജയിലിലായിരുന്ന മേനോനുൾപ്പെടെയുള്ളവരെയെല്ലാം 12-ാം തീയതി ഉച്ചയോടെ പൊലീസുകാർ തുറന്നുവിട്ടു. പുറത്തുവന്ന മേനോന്റെ മനസ്സിൽ ഒരു ചിന്ത മാത്രമേ ഉണ്ടായിരുന്നുള്ളൂ- പ്രഖ്യാപിച്ച സ്ഥലത്ത്, പ്രഖ്യാപിച്ച സമയത്ത് ഉദ്ഘാടനം നടത്തുക. സമ്മേളനസ്ഥലമായ ഇരിങ്ങാലക്കുടയിലെ അയ്യങ്കാവു മൈതാനം പൊലീസിന്റെ പൂർണ്ണ നിയന്ത്രണത്തിൽ. പന്തു കളിക്കാനും കളി കാണാനും വന്ന കുറേ ആളുകൾ മാത്രം അവിടവിടെയുണ്ട്. വിയ്യൂർ ജയിൽനടയിൽനിന്നു ശങ്കരൻകുട്ടിമേനോൻ എന്ന സുഹൃത്തുമായി തൃശൂർവരെ നടന്നു. മാതൃഭൂമി ഓഫീസിൽനിന്ന് ഒരു രൂപ വണ്ടിക്കൂലി വാങ്ങി. മൈതാനത്തിനകലെ ബസ്സിറങ്ങി. ഊടുവഴികളിലൂടെ നടക്കുന്നതിനിടയിൽ ഒരു ദേശീയപതാകയും സംഘടിപ്പിച്ചു. മൂന്നാമതൊരാൾ എം.ടി. കൊച്ചുമാണിയായിരുന്നു. പ്രഖ്യാപിക്കപ്പെട്ട സമയത്ത് മേനോൻ മൈതാനത്തിനുള്ളിലേക്ക് ഓടിക്കയറി. അരയിൽ കെട്ടിയിരുന്ന ദേശീയപതാക എടുത്തുയർത്തി. "കൊച്ചീരാജ്യ പ്രജാമണ്ഡലം കീ ജേയ്". "മഹാത്മാഗാന്ധി കീ ജേയ്", "ഭാരതമാതാ കീ ജേയ്" എന്ന മുദ്രാവാക്യം വിളികേട്ട് പൊലീസുകാരും ആളുകളും പാഞ്ഞെത്തി. ഒറ്റവാക്കിൽ പിന്നീട് ഒരുഗ്രൻ പ്രഖ്യാപനമാണ്- "കൊച്ചീരാജ്യ പ്രജാമണ്ഡലത്തിന്റെ പ്രഥമ സമ്മേളനം ഞാൻ ഉദ്ഘാടനം ചെയ്തിരിക്കുന്നു." ഓർമ്മ വരുമ്പോൾ അതിഭീകരമായ മർദ്ദനങ്ങളുടെ ചൂളുന്ന വേദനയുമായി പൊലീസ് സ്റ്റേഷനിൽ.



ഇ. ഗോപാലകൃഷ്ണമേനോൻ

മറ്റൊരു സംഭവം സാക്ഷാൽ മജിസ്ട്രേട്ടിനെത്തന്നെ വിരട്ടിയതാണ്. തിരഞ്ഞെടുക്കപ്പെടുന്ന സ്ഥാനാർത്ഥി മുപ്പത്തഞ്ചു ദിവസത്തിനകം ഒരു മജിസ്ട്രേട്ടിന്റെ മുമ്പാകെ ഹാജരായി സത്യപ്രതിജ്ഞയിൽ ഒപ്പുവയ്ക്കണമെന്നായിരുന്നു പണ്ടത്തെ വ്യവസ്ഥ. ഒളിവിലിരുന്നാണ് മേനോൻ ജയിച്ചത്. ജയിച്ചിട്ടും ഒളിവിൽത്തന്നെ. രാപ്പകലെന്നില്ലാതെ എം.എൽ.എയെത്തേടി പൊലീസ് നടക്കുന്നു. കൊടുങ്ങല്ലൂർ ക്ഷേത്രത്തിനടുത്താണ്മജിസ്ട്രേട്ട് കൃഷ്ണയ്യരുടെ താമസം. ഒരുദിവസം രാത്രി 9 മണിക്ക് അഡ്വക്കേറ്റ് ഇ.പി. മേനോനുമായി ഗോപാലകൃഷ്ണമേനോൻ സ്വാമിയുടെ വീട്ടിലെത്തി. ഏത് അടിയന്തരസ്ഥിതിയെയും നേരിടാൻ കരുത്തുള്ള കുറേ പാർട്ടിപ്രവർത്തകർ വീട്ടിനു പുറത്തു പലയിടങ്ങളിലായി കാവൽ. സ്വാമി രഹസ്യമായെങ്ങാനും പൊലീസിനെ വിവരമറിയിച്ചാൽ എങ്ങനെയും രക്ഷപ്പെടണം. കാര്യം സ്വാമിയോടു പറഞ്ഞു. അടുത്താണു പൊലീസ് സ്റ്റേഷൻ. രഹസ്യമായി സ്വാമിക്ക് ആരെയെങ്കിലും വിട്ടു വിവരമറിയിക്കാം. വിവരം കേട്ട സ്വാമി അല്പം അമ്പരന്നു. "രാവിലെ വരൂ; ഞാൻ കടലാസ്സിൽ ഒപ്പിട്ടുതരാം" എന്നു പറയുകയും ചെയ്തു. "സത്യപ്രതിജ്ഞ എടുക്കേണ്ട അവസാന ദിവസമാണിന്ന്. ഇന്ന് ഒപ്പുവച്ചില്ലെങ്കിൽ നാളെ എന്റെ തിരഞ്ഞെടുപ്പു റദ്ദാകും. വീണ്ടും തിരഞ്ഞെടുപ്പു നടത്തേണ്ടിവരും. അതിന്റെ ഭവിഷ്യത്ത് ഞങ്ങൾക്കു മാത്രമല്ല, സ്വാമിക്കും ബാധകമാകും" എന്ന ഗോപാലകൃഷ്ണമേനോന്റെ മറുപടി കുറിക്കുകൊണ്ടു. "ആരെയും കൊല്ലാനും എന്തും ചെയ്യാനും മടിയില്ലാത്തവൻ കമ്മ്യൂണിസ്റ്റുകാരൻ" എന്ന അന്നത്തെ നിർവ്വചനം സ്വാമി ഓർത്തിട്ടുണ്ടാകണം. ഒന്നും പറയാതെ അദ്ദേഹം പേപ്പറുകളിൽ ഒപ്പിട്ടു. വന്നതുപോലെ രഹസ്യമായി മേനോൻ പുറത്തുപോവുകയും ചെയ്തു.

ഗോപാലകൃഷ്ണമേനോനെക്കുറിച്ച് എത്ര വേണമെങ്കിലും എഴുതാം. അദ്ദേഹം തന്നെക്കുറിച്ചു കുറച്ചേ എഴുതിയിട്ടുള്ളൂ. അദ്ദേഹത്തെക്കുറിച്ചു മറ്റുള്ളവരും അധികമെഴുതിയിട്ടില്ല. പതിനൊന്നോ, പന്ത്രണ്ടോ വയസ്സുള്ളപ്പോൾ കൊടുങ്ങല്ലൂർ ബോയ്സ് ഹൈസ്കൂളിൽ ഏഴാം ക്ലാസ്സ് വിദ്യാർത്ഥിയായിരിക്കേ ഖദർ കുപ്പായം മാത്രമല്ല, ഗാന്ധിത്തൊപ്പിയും ധരിച്ച് ഓലക്കുടയും പിടിച്ചു പള്ളിക്കൂടത്തിൽ പോയ ബാലൻ കള്ളുഷോപ്പു പിക്കറ്റിംഗിലൂടെ സമരത്തിന്റെ ഹരിശ്രീ പഠിച്ചു വളർന്നപ്പോൾ ബീഡിത്തൊഴിലാളികളെയും ആണിത്തൊഴിലാളികളെയും സംഘടിപ്പിക്കാൻ ഒളിവിലും തെളിവിലും ജയിലിലുമായി 'ലോകമേ തറവാടാക്കി' വളർന്നു നേതാവായത് ഇതിഹാസമാനമുള്ള ഒരു ജീവിതകഥയാണ്. അച്ഛനും അമ്മയും ഒരേ സമുദായക്കാരായിരുന്നിട്ടും നായർസമുദായത്തിലെ വകഭേദങ്ങൾകൊണ്ട് അച്ഛന്റെ വീട്ടിലെ അടുക്കളയിൽ കയറിയാൽപ്പോലും അയിത്തമാണെന്നറിഞ്ഞു ജാതിപ്പിശാചിനെ ഹോമിക്കാനിറങ്ങിത്തിരിച്ച വിപ്ളവകാരി മനുഷ്യ വിമോചനത്തിന്റെ ആത്യന്തികോപാധിയായി മാർക്സിസത്തെ കണ്ടപ്പോഴും, അതിലെ പണ്ഡിതനാകാനല്ല, അതിനെ സ്വജീവിതകർമ്മമാക്കി നിരന്തരം പോരാടാനാണ് തീരുമാനിച്ചത്. ആ പോരാട്ടത്തിന്റെ സ്മരണയുടെ മുമ്പിൽ കേരളം ആദരപൂർവ്വം തലകുനിക്കട്ടെ. "സ. ഗോപാലകൃഷ്ണമേനോൻ ഇന്നാട്ടുകാർക്കു സുപരിചിതനായ ഒരു രാഷ്ട്രീയപ്രവർത്തകനാണ്. ത്യാഗസമ്പന്നനും കഴിവുറ്റവനും, ഒപ്പം വിനീതനും സ്നേഹസമ്പന്നനും, സർവോപരി സത്യസന്ധനുമായ ഒരു രാഷ്ട്രീയപ്രവർത്തകൻ. ഇന്ന് ഏറ്റവും അസുലഭമായ ഒരു വസ്തു!" എന്നത്രേ സി. അച്യുതമേനോൻ ഗോപാലകൃഷ്ണമേനോനെക്കുറിച്ച് 1984-ൽ 'മായാത്ത ഓർമ്മകൾ' എന്ന ഗ്രന്ഥത്തിന്റെ അവതാരികയിൽ പറയുന്നത്. അതിൽക്കൂടുതൽ പറയാൻ നാമൊക്കെ ആരാണ്!

(26-ാം പേജിൽ നിന്നും തുടർച്ച)

പഞ്ചായത്തുകളെ രൂപീകരിക്കുകയും ശക്തിപ്പെടുത്തുകയും ചെയ്യേണ്ട ചുമതല സംസ്ഥാന സർക്കാരുകൾക്കുള്ളതാണ്. രണ്ടാം പദ്ധതിക്കാലം മുതൽ പഞ്ചായത്തുകൾക്കുള്ള പ്രാധാന്യത്തിന് ഊന്നൽ നല്കിയിരുന്നുവെങ്കിലും സംസ്ഥാനങ്ങൾ പലതും വൈമുഖ്യം കാണിച്ചിരുന്നുവെന്നതാണ് സത്യം. ബൽവന്തറായ് മേത്ത കമ്മിറ്റിയുടെകാലം മുതൽ പഞ്ചായത്ത് രാജ് സംവിധാനം നടപ്പിലാക്കാനുള്ള ശ്രമങ്ങളൊന്നുംതന്നെ വേണ്ടത്ര വിജയിച്ചില്ല. സംസ്ഥാന സർക്കാരുകളുടെ അലംഭാവമാണ് ഇതിനു കാരണം. ഈ യാഥാർത്ഥ്യത്തിലേക്ക് ആഴത്തിൽ ഇറങ്ങിച്ചെന്നത് രാജീവ്ഗാന്ധിയാണ്. ഗ്രാമവികസനത്തിനു ചെന്നുചേരേണ്ട പണം ഇടനിലക്കാർവഴി ചോർന്നുപോകുന്നുവെന്ന് അദ്ദേഹം കണ്ടെത്തുകയുണ്ടായി.

കളക്ടർമാരുടെ സമ്മേളനം വിളിച്ചുകൂട്ടി വിവിധ സാമൂഹിക സാമ്പത്തിക വിദഗ്ദ്ധരുമായി ചർച്ചചെയ്തു സുപ്രധാനമായ രണ്ടു തീരുമാനങ്ങൾ അദ്ദേഹം എടുത്തു:

1. ഗ്രാമ വികസനത്തിനുള്ള പണം ഡി.ആർ.ഡി.എ വഴി നേരിട്ട് എത്തിക്കുക.

2. പഞ്ചായത്തീരാജ് സംവിധാനത്തെ ഭരണഘടനയുടെ ഭാഗമാക്കുക.

ഭരണഘടനയുടെ 74-ാം ഭേദഗതി പഞ്ചായത്തീരാജിനെ ഭരണഘടനയുടെ ഭാഗമായി രൂപപ്പെടുത്തി. അധികാരം ജനങ്ങളിലേക്ക് എത്തിക്കുന്ന ഒരു ഭരണഘടനാ സംവിധാനമായി പഞ്ചായത്തുകളെ രൂപപ്പെടുത്തുന്നതാണ് ഈ ഭരണഘടനാ ഭേദഗതി. ഈ രണ്ടു നടപടികളെയും ഇടതുപക്ഷക്കാർ പ്രത്യേകിച്ച് മാർക്സിസ്റ്റ് പാർട്ടി ശക്തമായി എതിർക്കുകയുണ്ടായി. പഞ്ചായത്തീരാജ് ഭരണഘടനാ ഭേദഗതിയെ പാർലമെന്റിൽ എതിർത്ത് വോട്ടുചെയ്തു പരാജയപ്പെടുത്തി. അഞ്ചുവർഷം പഞ്ചായത്തീരാജ് രൂപീകരണം മുടക്കാൻ മാത്രമേ ഇവർക്കു സാധിച്ചുള്ളൂ.

ജനകീയ ആസൂത്രണം എന്ന മാർക്സിസ്റ്റ് പാർട്ടിയുടെ പുതിയ പരിപാടി ഈ ചരിത്രം തിരുത്തിക്കളയാം എന്ന വ്യാമോഹത്തോടെയുള്ള പടപ്പുറപ്പാടാണ്. പ്ളാനിംഗ് ബോർഡിന്റെ ലഘുലേഖയിൽത്തന്നെ ആസൂത്രണ വികേന്ദ്രീകരണമല്ല, കേന്ദ്രീകരണമാണു ലക്ഷ്യം എന്നു കാണാൻ കഴിയും. മാത്രവുമല്ല, പഞ്ചായത്തീരാജ് നിയമങ്ങളെ മറികടക്കുന്നവയാണ് ചില പ്രഖ്യാപനങ്ങൾ. ലഘുലേഖയിൽ ഗ്രാമസഭകളെക്കുറിച്ചു പറയുന്നതു നോക്കൂ:

"ഈ ഗ്രാമസഭയുടെ പ്രധാനപ്പെട്ട ഒരു സവിശേഷത, ഇത് ഒരു സാധാരണ ഗ്രാമസഭയല്ല എന്നതാണ്. ഇത് ആസൂത്രണത്തിനുവേണ്ടി ചേരുന്ന വിശേഷാൽ ഗ്രാമസഭയാണ്. അതിനാൽ റിപ്പോർട്ടു ചർച്ച, കണക്ക് തുടങ്ങിയ പതിവു നടപടികൾ ഈ ഗ്രാമസഭയിൽ വേണ്ടതില്ല. അതിനായുള്ള ഗ്രാമസഭകൾ പിന്നീടു വിളിച്ചു ചേർക്കാം."

ഇതു പഞ്ചായത്തീരാജ് ആക്ടിലെ 175-ാം വകുപ്പിനു വിരുദ്ധമാണ്. ഈ വകുപ്പിലെ 1, 2, 3 ഉപവകുപ്പുകൾ ഗ്രാമവികസനത്തിനുള്ള ആസൂത്രണ പദ്ധതികൾ ആസൂത്രണം ചെയ്യുന്നതിന് ഗ്രാമ-ബ്ളോക്ക്-ജില്ലാ പഞ്ചായത്തുകൾക്കുള്ള അധികാരമാണ്. പ്രത്യേക ഗ്രാമസഭകൾ കൂടി തയ്യാറാക്കുന്ന പദ്ധതികൾ മാത്രമേ പ്ളാനിംഗ് ബോർഡിന്റെ രേഖയിൽ ഉൾപ്പെടുത്തുകയുള്ളൂ എന്നാണ് രേഖയിൽ പറയുന്ന ഈ വാക്യം വ്യക്തമാക്കുന്നത്.

"സംസ്ഥാന ആസൂത്രണ ബോർഡ് തയ്യാറാക്കുന്ന മാർഗ്ഗരേഖയ്ക്കനുസൃതമായി രൂപംകൊടുത്തുവച്ചിരിക്കുന്ന സ്കീമുകളിൽനിന്നു മുൻഗണനാക്രമത്തിൽ തിരഞ്ഞെടുക്കുന്നവ ഒൻപതാം പദ്ധതിയിൽ ഉൾപ്പെടുത്താനാകും."

കൂടാതെ പഞ്ചായത്തുകൾക്ക് ഇങ്ങനെ ഒരു ഉപദേശവുംകൂടി നല്കിയിരിക്കുന്നു:

"സംസ്ഥാന പദ്ധതിയിൽ ഉൾപ്പെടുത്താൻ കഴിയാത്ത സ്കീമുകൾ പഞ്ചായത്ത് സമിതികൾ തന്നെ നേരിട്ടു നടത്താനുള്ള പ്രോത്സാഹന പ്രവർത്തനങ്ങളും ഉണ്ടാകും. പ്രാദേശികമായി ലഭ്യമാകാവുന്ന സന്നദ്ധപ്രവർത്തനം സംഘടിപ്പിച്ചുകൊണ്ടും പണം ഉൾപ്പെടെയുള്ള വിഭവങ്ങൾ സമാഹരിച്ചുകൊണ്ടും ബാക്കി വേണ്ടിവരുന്ന സമ്പത്ത് പഞ്ചായത്തിൽനിന്നു കണ്ടെത്തിക്കൊണ്ടുമായിരിക്കണം ഇത്തരം പദ്ധതികൾ നടപ്പിലാക്കേണ്ടത്."

ഇതിനർത്ഥം കേന്ദ്രവിഹിതമായി ലഭിക്കുന്ന പണം അത്രയും പ്ളാനിംഗ് ബോർഡിൽ കേന്ദ്രീകരിച്ച് തങ്ങൾക്ക് ഇഷ്ടമുള്ള പദ്ധതികൾ നടപ്പിലാക്കും എന്നാണ്. മുൻഗണന തീരുമാനിക്കുന്നതിൽ ഒരു മാനദണ്ഡവും ലഘുലേഖയിൽ നിർദ്ദേശിച്ചു കാണുന്നില്ല. പഞ്ചായത്തുകൾക്ക് ആവശ്യമുള്ള പദ്ധതികൾ അവർതന്നെ പണം പിരിച്ചു നടത്തണമെന്നാണ് ഉപദേശം. ഈ ഉപദേശം നല്കാൻ ഭാരിച്ച ചെലവുള്ള ഒരു ആസൂത്രണ ബോർഡ് ആവശ്യമില്ല. ഓരോ പഞ്ചായത്തിനും ഇന്നു ലഭിക്കേണ്ട തുക പുതിയ സംവിധാനം വരുമ്പോൾ നഷ്ടപ്പെടുകയും പ്ലാനിംഗ് ബോർഡിന്റെ ഇഷ്ടമനുസരിച്ചു ചെലവഴിക്കപ്പെടുകയും ചെയ്യും. ഇതു ജനാധിപത്യ അവകാശങ്ങളുടെ നേരെയുള്ള കടന്നാക്രമണമാണ്.

ഗ്രാമസഭകൾ പുതിയ കാര്യമല്ല. പഞ്ചായത്ത് രാജ് നിയമത്തിൽ അനുശാസിച്ചിട്ടുള്ളതാണിത്. എന്നാൽ ഈ ഗ്രാമസഭകളെ നയിക്കാനും നിയന്ത്രിക്കാനും പാർട്ടിക്കാരെ പരിശീലകരായി തിരഞ്ഞെടുത്ത് അയയ്ക്കുന്നത് രാഷ്ട്രീയമാണ്. പരിശീലനം വേണ്ടത് ആർക്കാണ് എന്നതാണ് പ്രസക്തമായ ചോദ്യം. ഈ പ്രവർത്തനങ്ങളുമായി നിത്യബന്ധമുള്ളവർക്കാണ് പരിശീലനം വേണ്ടത്. തിരഞ്ഞെടുക്കപ്പെട്ട പഞ്ചായത്ത് മെംബർമാർക്കും ഉദ്യോഗസ്ഥന്മാർക്കുമാണ് പരിശീലനം ലഭിക്കേണ്ടത്. അവരെയെല്ലാം മാറ്റിനിറുത്തി പാർട്ടി തീരുമാനിക്കുന്നവരെ സ്റ്റഡി ക്ളാസ്സെടുക്കാൻ പഞ്ചായത്തുകളിലേക്കു സർക്കാർ ചെലവിൽ പറഞ്ഞയയ്ക്കുന്ന രാഷ്ട്രീയം വികസനപ്രവർത്തനമല്ല. സങ്കുചിത രാഷ്ട്രീയമാണ്.

ഒരു വാർഡിനെ അഞ്ച് അയൽക്കൂട്ടമായി തിരിക്കുകയും ഓരോ കൂട്ടത്തെയും ഓരോ "പരിശീലക'ന്റെയും നിയന്ത്രണത്തിലാക്കുകയും ചെയ്യുന്നതു പഴയ "കമ്മിസാറി"ന്റെ തിരിച്ചുവരവാണ്. തോക്കിൻകുഴലിൽ ജനങ്ങളെ ഒതുക്കിനിറുത്തി ജനകീയ പദ്ധതികൾ മുക്കാൽ നൂറ്റാണ്ടു നടപ്പിലാക്കിയിട്ടും പരാജയപ്പെട്ടുപോയ കമ്മ്യൂണിസ്റ്റ് സാമ്രാജ്യത്തിന്റെ വെറുക്കപ്പെടുന്ന പ്രേതശബ്ദമാണ് കമ്മിസാർ. റഷ്യയിൽ പരാജയപ്പെട്ട പരീക്ഷണത്തിന്റെ ആവർത്തനം ജനാധിപത്യ കേരളത്തിൽ വിലപ്പോവുകയില്ല.

ജനകീയ ആസൂത്രണമെന്ന് ഇവിടെ പറഞ്ഞുപരത്തുന്നതിലുള്ളത് ആസൂത്രണത്തെക്കാൾ രാഷ്ട്രീയമാണ്. ഒന്നാം പദ്ധതി മുതൽ വളർച്ച പ്രഖ്യാപിച്ച വികസനപ്രക്രിയയ്ക്കു ജനപങ്കാളിത്തം ഉറപ്പു വരുത്തുന്ന പരിപാടികൾ ഫലപ്രദമായി നടപ്പിലാക്കുന്നതിന്റെ ഭാഗമാണ് പഞ്ചായത്തീരാജ്. പഞ്ചായത്തീരാജ് സംവിധാനത്തെ കൂടുതൽ ശക്തിപ്പെടുത്തുന്നതിനു പകരം ആസൂത്രണ ബോർഡ് നിയന്ത്രിക്കുന്ന ഒരുപറ്റം പാർട്ടി പ്രവർത്തകരെ പഞ്ചായത്തുകളുടെമേൽ അടിച്ചേല്പിക്കുന്നത് ജനാധിപത്യത്തെ കശാപ്പുചെയ്യൽതന്നെയാണ്.







കള്ളിക്കാട് രാമചന്ദ്രൻ

# വിജ്ഞാനം പീലി വിടർത്തുമ്പോൾ



'ആകാശസഞ്ചാരി'യായി മാറിയ വിജ്ഞാനത്തെ ഒരു വിരലമർത്തലിലൂടെ കമ്പ്യൂട്ടറിന്റെ മോണിട്ടറിലെത്തിക്കുന്ന കാലത്തോടൊപ്പമാണ് നമ്മുടെ സഞ്ചാരം. വിജ്ഞാനത്തെ ആകാശത്തിലേക്ക് പറപ്പിച്ചുവിടുകയും 'ഇന്റർ-നെറ്റ്' വിരിച്ച് വേണ്ടപ്പോഴൊക്കെ പിടിച്ചെടുത്ത് ആവശ്യക്കാരുടെ ചോദ്യങ്ങൾക്ക് ഉത്തരങ്ങളായി അവരുടെ പ്രജ്ഞയിലേക്ക് നിക്ഷേപിക്കുകയും ചെയ്യുന്ന ശാസ്ത്രം പ്രിന്റ്-മീഡിയയുടെ വേരുകളറുക്കാൻ തുടങ്ങിയെന്ന വാസ്തവം നമ്മളെ ഉൽക്കണ്ഠാകുലരാക്കുന്നു. ഓഡിയോ-വിഷ്വൽ രൂപത്തിലുള്ള വിജ്ഞാനത്തിന്റെ പുറപ്പാട് അക്ഷരത്തിന്റെയും അച്ചടിയുടെയും ശക്തി ക്ഷയിപ്പിച്ചുതുടങ്ങിക്കഴിഞ്ഞു. 'എൻസൈക്ളോപീഡിയ ബ്രിട്ടാനിക്ക' പോലുള്ള സർവ്വവിജ്ഞാന ഗ്രന്ഥങ്ങൾ മരിച്ചുതുടങ്ങിയെന്ന വാർത്ത ഞെട്ടലോടെ നാം അറിയുന്നു. ഒരു ഗ്രന്ഥത്തിന്റെ മാത്രമല്ല വിഖ്യാതമായ പാരമ്പര്യത്തിന്റെയും ശീലത്തിന്റെയും കൂട്ട മരണമാണ് ഇവിടെ സംഭവിക്കുന്നത്. ഏതായാലും നാം ഇന്ത്യാക്കാർ ഒരു അടിയന്തര ഭയത്തിലേക്ക് വീഴേണ്ടതില്ല. വർത്തമാനകാലത്തിന്റെ ഒരു മൂന്നടി പിറകിലാണല്ലോ ഇന്ത്യൻ നേട്ടങ്ങളുടെ സഞ്ചാരം. എങ്കിലും ഇന്റർ-നെറ്റ് ഭീഷണി ഒരു മുന്നറിയിപ്പായി നാം സ്വീകരിക്കേണ്ടിയിരിക്കുന്നു-പ്രിൻറ് മീഡിയയിലൂടെ നൽകപ്പെടുന്ന വിജ്ഞാനത്തിന്റെ ആധികാരികതയും സൗന്ദര്യവും കൂടുതൽ അർത്ഥവത്തായിത്തീരുകതന്നെവേണം.

സർക്കാർ ലാവണങ്ങളിലെ ഫയലുകൾക്കിടയിലൂടെ മന്ദഗമനം നടത്തിവന്ന് പുസ്തകരൂപത്തിലാകുന്ന വിജ്ഞാന സംരംഭങ്ങൾ കാലത്തെ ധിക്കരിക്കുന്ന ശീലം ഉപേക്ഷിക്കുകതന്നെ വേണം. ഇരുപത്തിയഞ്ചുവർഷം കൊണ്ട് പത്താം വാല്യത്തിൽ ഇഴഞ്ഞെത്തിയ, കേരള സംസ്ഥാന സർവ വിജ്ഞാനകോശ ഇൻസ്റ്റിറ്റ്യൂട്ടിന്റെ 'സർവവിജ്ഞാനകോശം' അതിന്റെ ചരിത്രപരമായ കടമ നിർവഹിച്ചുവെന്നുപറയാൻ കഴിയാത്തത് അതിന്റെ പ്രകാശനത്തിലെ മന്ദഗതികൊണ്ടുതന്നെയാവണം. 'സർവ വിജ്ഞാനകോശം' പോലെയുള്ള ഗ്രന്ഥങ്ങൾ ഒരുക്കിയെടുക്കിന്നതിലെ. കേവല ധാരണകളിലുമുണ്ട് ചില വികലതകൾ.

അലസ സായംകാലങ്ങൾക്ക് അദ്ധ്യക്ഷപീഠമിട്ടുകൊടുത്താൽ വിജ്ഞാനത്തിന് നിറവായി എന്നൊരു അബദ്ധ ധാരണ വിജ്ഞാനഗ്രന്ഥങ്ങൾ സാർത്ഥമാകുന്നതിന് തടസ്സം നിൽക്കാറുണ്ട്. ബിരുദബിരുദാനന്തര ബിരുദങ്ങളുടെ വിരാമമില്ലാതെ നീളുന്ന പട്ടികയെ വിജ്ഞാനമായി കൊണ്ടാടുന്ന കേരളപ്പതിവ് വിജ്ഞാനഗ്രന്ഥങ്ങളുടെ അകംതോണ്ടുകയാണെന്ന സത്യം സമ്മതിച്ചുകൊടുക്കാനും നമ്മൾ തയാറാകുന്നില്ല. അതുകൊണ്ടെന്തു സംഭവിക്കുന്നു? സമയബന്ധിത പരിപാടികളായി ഭരണകൂടം വിളംബരം ചെയ്തു ഘോഷിക്കുന്ന വിജ്ഞാനഗ്രന്ഥങ്ങൾ കാലത്തിന് വളരെ പിറകെയായി സഞ്ചാരപഥം കണ്ടെത്തി തൃപ്തിയടയുന്നു.

സമസ്ത മേഖലകളിൽ നിന്നുമുള്ള അറിവുകൾ സമാഹരിച്ചെടുക്കാൻ വേണ്ടത് ക്ഷീണിതമല്ലാത്ത കർമ്മശക്തിയും പുതിയ കാലത്തോട് രക്തബന്ധം പുലർത്തുന്ന വിജ്ഞാനസമ്പാദന തൃഷ്ണയുമാണ്. മാദ്ധ്യമ രംഗത്ത് സംഭവിച്ചുകൊണ്ടിരിക്കുന്ന മാറ്റങ്ങൾക്കനുസൃതമായി ചിന്തിക്കുന്ന മനസ്സുണ്ടെങ്കിൽ വിജ്ഞാനഗ്രന്ഥങ്ങളെ വിഷ്വലിൽ അധിഷ്ഠിതമായ സൗന്ദര്യ ചിന്തകൾ കൊണ്ട് അലങ്കരിക്കാനും കഴിയും. ഡോക്ടർ ജോർജ്ജ് ഓണക്കൂർ എഡിറ്റു ചെയ്ത് പ്രകാശിപ്പിച്ച 'സർവ വിജ്ഞാനകോശ'ത്തിന്റെ പത്താം വാല്യം മറ്റു വാല്യങ്ങളിൽ വ്യത്യസ്തമാകുന്നത് വിജ്ഞാനവിതരണത്തിൽ ദൃശ്യങ്ങൾക്കുള്ള സ്ഥാനത്തിന് കൂടുതൽ പ്രാധാന്യം കല്പിച്ചതുകൊണ്ടുതന്നെയാണ്. പലപ്പോഴും വാക്കുകളെക്കാൾ കൂടുതൽ സംസാരശേഷിയുണ്ടാവും ദൃശ്യങ്ങൾക്കെന്ന വസ്തുത അംഗീകരിക്കപ്പെടേണ്ടതുതന്നെ.

'സർവവിജ്ഞാനകോശ'ം ഒൻപതാം വാല്യത്തിൽനിന്ന് പത്താം വാല്യത്തിലെത്താൻ അഞ്ചു വർഷത്തെ ഇഴ[illegible]ണെടുത്തത്. സമയബന്ധിത പരിപാടിയിലെ അക്ഷന്തവ്യമായ മന്ദഗമനത്തിന് കുറ്റപത്രം തയാറാക്കുമ്പോൾ ഡയറക്ടറായ ഓണക്കൂറിനെ ഒഴിവാക്കേണ്ടതുണ്ടുതാനും. അദ്ദേഹത്തിന്റെ അദ്ധ്യക്ഷസ്ഥാനത്തിന് ഒരു വർഷത്തെ പഴക്കമല്ലേയുള്ളൂ. സമയബന്ധിത വിജ്ഞാനഗ്രന്ഥ പ്രകാശനത്തിൽ കാലത്തിനുള്ള പ്രാധാന്യം ഡോ: ജോർജ്ജ് ഓണക്കൂർ നന്നായി മനസ്സിലാക്കിയിട്ടുണ്ടെന്നതിനു തെളിവായി അദ്ദേഹം ബാലസാഹിത്യ ഇൻസ്റ്റിറ്റ്യൂട്ടിനുവേണ്ടി തയ്യാറാക്കിയ 'ബാലവിജ്ഞാനകോശ'ത്തിന്റെ മൂന്നു വിലപ്പെട്ട വാല്യങ്ങൾ നമ്മുടെ മുമ്പിലുണ്ടല്ലോ. തന്നോടൊപ്പമുള്ളവരുടെ സംഭാവനകൾ അതിന്റെ ഔന്നിത്യത്തിന് ഒട്ടും ക്ഷതമേല്പിക്കാതെ സഞ്ചയിക്കാനുള്ള കർമ്മസിദ്ധി ഓണക്കൂറിന്റെ പ്രത്യേകതയായി അംഗീകരിക്കുകതന്നെവേണം. അതുകൊണ്ടാണല്ലോ 'സർവവിജ്ഞാനകോശ'ത്തിന്റെ പത്താം വാല്യം നമ്മുടെ വിജ്ഞാനശേഖരത്തിലെ സത്യമായി മാറിയത്.

'സർവവിജ്ഞാന കോശ'ത്തിന്റെ പത്താം വാല്യം ഗാന്ധിയൻ സാമ്പത്തിക വ്യവസ്ഥിതി മുതൽ ചിത്ര ലിപിവരെയുള്ള വിഷയങ്ങളിൽ ആവുന്നത്ര അറിവ് വേണ്ടത്ര ഗഹനതയിൽത്തന്നെ ക്രോഡീകരിച്ചുനൽകുന്നു. ലേഖന സംവിധാനത്തിൽ ദീക്ഷിക്കപ്പെടുന്ന ഔചിത്യം പ്രശംസനീയമാണ്. ദേശ-ചരിത്ര സംബന്ധിയായ കാര്യങ്ങളിൽ മലയാളത്തിൽ ഇതുപോലൊരു റഫറൻസ് ഗ്രന്ഥം മറ്റൊന്നില്ലതന്നെ. സംസ്കാരത്തിന്റെ നാഴികക്കല്ലുകൾ അക്ഷരങ്ങളിലേക്ക് എണ്ണിയെടുക്കുമ്പോൾ ചിത്രങ്ങൾക്കു നൽകപ്പെടുന്ന പ്രാധാന്യത്തിന് അടിവരയിടേണ്ടതുതന്നെയാണ്. കളർ ചിത്രങ്ങളുടെ റീ-പ്രൊഡക്ഷൻ ദൃശ്യമാസ്മരത വെളിപ്പെടുത്തുന്നു. ഗ്രന്ഥത്തിന്റെ രൂപ സംവിധാനം വിഷയങ്ങളുടെ പ്രാധാന്യവുമായി ബന്ധപ്പെട്ടുനിൽക്കുന്നുവെന്ന പ്രത്യേകതയും ചൂണ്ടിക്കാണിക്കേണ്ടതുണ്ട്.

നമ്മുടെ ഭാഷയുടെ പരിമിതിയും വിജ്ഞാനദാഹികളായ മലയാളികളുടെ മടിശ്ശീലയുടെ കനക്കുറവും ആ വർഗ്ഗത്തിന്റെ എണ്ണക്കുറവും ഇത്തരം ഗ്രന്ഥങ്ങൾക്ക് പവിത്രത നൽകുന്നുണ്ടെന്നതാണ് വേറൊരു നേര്. ഗ്രന്ഥങ്ങളെ സ്വീകരണമുറിയിലെ അലങ്കാരവസ്തുക്കളാക്കിവയ്ക്കുകയും കുഞ്ഞിക്കൈകൾ കൊണ്ട് ഒന്നു തൊടുന്നതിനുപോലും നിരോധനം കല്പിക്കുകയും ചെയ്യുന്ന നവസമ്പന്ന വർഗ്ഗത്തിന് പൊങ്ങച്ച സംഭാഷണ വിഷയമായി സ്വീകരിക്കാൻ 'വിദേശനിർമ്മിത' വിജ്ഞാന ഗ്രന്ഥങ്ങളുണ്ടല്ലോ. അവരുടെ അഴുക്കുപുരണ്ട മനസ്സിനു പുറത്തുനിൽക്കുന്നതുകൊണ്ടുതന്നെയാണ് നമ്മുടെ ഇത്തിരിപ്പോന്ന ഭാഷയിലെ വിജ്ഞാനഗ്രന്ഥങ്ങൾക്ക് പവിത്രസിദ്ധി കിട്ടുന്നത്.

**സർവവിജ്ഞാനകോശം**

വാല്യം 1 സർവ്വവിജ്ഞാനകോശം ഇൻസ്റ്റിറ്റ്യൂട്ട്.
പ്രസിദ്ധീകരണം 1996.
വില: [illegible] രൂപ.



എം. കൃഷ്ണൻനായർ

# സാഹിത്യവാരഫലം

**കി**ഴക്കേ ഫ്രാൻസിലെ ഒരു ഗ്രാമത്തിൽ ഒരു ഉഷ്ണകാലദിനത്തിലാണ് അതു നടന്നത്. ഉച്ച കഴിഞ്ഞ സമയം. 'വാട്ടർ ബോർഡി'ലെ ഒരു ജോലിക്കാരൻ ഒരു വീട്ടിലെത്തി കുടിവെള്ളം തടയാനായി. അവിടെ ഭാര്യയും ഭർത്താവും രണ്ടു കുഞ്ഞുങ്ങളുമുണ്ട്. കുഞ്ഞുങ്ങളുടെ പ്രായം നാലുവർഷവും ഒന്നരവർഷവും വീതം. അതിവേഗമാർന്ന തീവണ്ടി അവരുടെ ആ വീട്ടിനടുത്തുകൂടെയാണു പ്രയാണം. ഗ്യാസ്, വിദ്യുച്ഛക്തി, വെള്ളം ഇവയുടെ മാസന്തോറുമുള്ള ബില്ലുകളുടെ തുക കൊടുക്കാൻ ദരിദ്രരായ അവർക്കു കഴിഞ്ഞിരുന്നില്ല. ഗൃഹനായകൻ അപ്പോൾ അവിടെയില്ല.ചൂടുകൂടിയ കാലമാണ് അതെന്നു ബോർഡിലെ ജോലിക്കാരനും അറിയാം. അയാൾ കണക്ഷൻ 'കട്ട്' ചെയ്തു. കുഞ്ഞുങ്ങൾക്കു കുടിക്കാൻ വെള്ളം കൊടുക്കാനില്ല. അന്നു വൈകുന്നേരം ആ സ്ത്രീ ഭർത്താവിനോടൊരുമിച്ചു രണ്ടു കുഞ്ഞുങ്ങളുമായി തീവണ്ടിപ്പാളത്തിൽ ചെന്നുകിടന്നു. അവർ ഒരുമിച്ചു മരിച്ചു. വാട്ടർ ബോർഡിലെ ജോലിക്കാരൻ ഇതറിഞ്ഞു പറഞ്ഞു ആ സ്ത്രീ കണക്ഷൻ ഛേദിക്കരുതെന്നു തന്നോട് അഭ്യർത്ഥിച്ചില്ലെന്ന്. കുഞ്ഞുങ്ങളെ അയാൾ കണ്ടോ? അതിനെക്കുറിച്ച് അയാൾ ഒന്നും പറഞ്ഞില്ല. ആത്മഹത്യയ്ക്കു മുൻപ് അവൾ ഒരു ഭക്ഷണശാലയിൽ ചെന്ന് അതിന്റെ ഉടമസ്ഥയെ കണ്ടു. അവളോട് ആ സ്ത്രീ എന്തു പറഞ്ഞുവെന്നു നമുക്ക് അറിഞ്ഞുകൂടാ. സാഹിത്യത്തിന് ആഴമേറിയ നിശ്ശബ്ദതയുണ്ട്. നിശ്ശബ്ദത പുരുഷനോടു ബന്ധപ്പെട്ടതല്ല. പ്രാചീനകാലംതൊട്ട് അതു സ്ത്രീയുടെ ഗുണമായി കാണപ്പെടുന്നു.

ചൂടിനെക്കുറിച്ചാവും അവൾ ഭക്ഷണശാലയുടെ ഉടമസ്ഥയോടു സംസാരിച്ചത്. ആ വാക്കുകൾ പാവനങ്ങളായി കരുതപ്പെടേണ്ടതാണ്. ഇങ്ങനെയുള്ള സന്ദർഭങ്ങളിലാണ് ഭാഷ വലിയ ശക്തിയിലെത്തുന്നത്. അവൾ പറഞ്ഞ കുറച്ചു വാക്കുകൾ അവളുടെ ജീവിതത്തിലാകെയുള്ള നിശ്ശബ്ദതയ്ക്കു സദൃശമായിരിക്കും. പ്രതീക്ഷിക്കാത്ത ആത്മഹത്യ ഉണ്ടാകുമ്പോൾ ഇതു ജീവിതത്തിൽ എപ്പോഴും സംഭവിക്കും. അവർ നാലുപേരും തീവണ്ടി നിറുത്താത്ത സ്റ്റെയ്ഷന്റെ അടുത്തുള്ള പാളത്തിൽ കിടന്നു. പുരുഷനും സ്ത്രീയും ഓരോ കുഞ്ഞിനെ കൈയിലെടുത്തു കിടന്നു തീവണ്ടി വരുന്നതു പ്രതീക്ഷിച്ച്. കുടിവെള്ളം തടഞ്ഞവന് ഈ ലോകത്ത് ഒരു ശത്രുപോലുമില്ല. സമുദായമാകെ തന്നെ ഉപേക്ഷിച്ചുവെന്ന് അവൾക്കറിയാമായിരുന്നു. അവൾ അതറിഞ്ഞു. ഭയജനകമായ, അടിസ്ഥാനപരമായ, സംഭ്രമജനകമായ അറിവ്. മരിച്ച സ്ത്രീയുടെ പേര് എന്തെന്നുമറിഞ്ഞുകൂടാ. ആ 'കെയ്സ്' പിന്നീടൊരു പരിഗണന വേണ്ടാത്ത വിധത്തിൽ അവസാനിപ്പിച്ചുകളഞ്ഞു അധികാരികൾ. മനസ്സിൽ അവശേഷിക്കുന്നത് സഹിക്കാനാവാത്ത ചൂടിൽ ശമിപ്പിക്കാനാവാത്ത ദാഹത്തോടുകൂടി ആ കുഞ്ഞു മരണംവരെയും പിടഞ്ഞു എന്നതാണ്. ചെറുപ്പക്കാരിയായ അമ്മ സമയമാകുന്നതുവരെ അലഞ്ഞുതിരിഞ്ഞു എന്നതും.

The cutter-off water എന്ന പേരിൽ ഫ്രഞ്ചെഴുത്തുകാരി മാർഗറീത് ദ്യൂറാ (Marguerite Duras) രചിച്ച ചെറുകഥയുടെ സംക്ഷിപ്തരൂപമാണു മുകളിലുള്ളത്. എന്തൊരു കലാവൈഭവം! അതിന്റെ മുൻപിൽ ഏതു സഹൃദയനും തലകുനിക്കും. പ്രശാന്തമായ നദിപോലെ ആഖ്യാനത്തിന്റെ ഉപരിതലം പ്രശാന്തം. എന്നാൽ അടിയിലോട്ടു ചെന്നാൽ ബ്യൂറോക്രസിയുടെ ക്രൂരത, പാവങ്ങളുടെ ദയനീയത, മരണത്തിന്റെ ഭീകരത ഇവയുടെയെല്ലാം വേഗമാർന്ന പ്രവാഹം കാണാം. ചലനരാഹിത്യം പ്രദർശിപ്പിച്ചുകൊണ്ടു ദ്യൂറാ ചലനാത്മകതയെ ആവിഷ്കരിക്കുന്നു. കഥ വായിച്ചുകഴിയുമ്പോൾ വായനക്കാരന്റെ കണ്ണുകൾ ആർദ്രങ്ങളാവുന്നു. ലൗകികശോകത്തിന്റെ കണ്ണുനീരല്ല അത്. കല ജനിപ്പിക്കുന്ന ആഹ്ളാദത്തിന്റെ ബാഷ്പം.

മുൻപ് കഥകൾ അച്ചടിച്ചിരുന്നതു വാരികകൾ വാങ്ങുന്നവർക്കു വായിക്കാൻ വേണ്ടിയായിരുന്നു. അതല്ല സ്ഥിതി ഇന്നത്തേത്. രചയിതാക്കളുടെ പേരുകൾ മഷിപുരണ്ടു കണ്ടാൽ അവർക്ക് ആഹ്ളാദമുണ്ടാകും. അല്ലെങ്കിൽ പുറങ്ങൾ നിറയ്ക്കാൻ മാറ്റർ വേണം. അങ്ങനെ കഥാമുദ്രണം നടക്കുന്നു.

## ജീർണ്ണതയുടെ നാറ്റം

**എ**ല്ലാ വസ്തുക്കൾക്കും വസ്തുതകൾക്കും മാറ്റം വന്ന കാലമാണിത്. പണ്ട് പെണ്ണിന്റെ വീട്ടിൽവച്ചായിരുന്നു അവളുടെ വിവാഹം. ഇപ്പോൾ വീട് നിന്ദ്യമായിരിക്കുന്നു കല്യാണത്തെ സംബന്ധിച്ചിടത്തോളം. വാടകയ്ക്കു കിട്ടുന്ന മന്ദിരങ്ങളിൽവച്ചാണ് ഏതു ദരിദ്രനും മകളുടെ വിവാഹം നടത്തുന്നത്. ശരി. അതിനു പോകാം. പക്ഷേ വിവാഹം നമ്മളൊക്കെ കണ്ടിരുന്നതുപോലെ ഇന്നു കാണാൻ കഴിയില്ല. വധുവിനെയും വരനെയും പൊതിഞ്ഞു ഫോട്ടോഗ്രാഫർമാർ നില്ക്കുന്നു. പെണ്ണിന്റെ മുഖാരവിന്ദത്തിനു പകരം നമ്മൾ കാണുന്നതു ഫോട്ടോ എടുക്കുന്നവരുടെ ചന്തികളാണ്. അവയല്ലാതെ വേറൊന്നും കാണുന്നതേയില്ല. അതുകൊണ്ടു താലികെട്ടുന്ന സന്ദർഭത്തിൽ എറിയേണ്ട പൂക്കൾ നമ്മളുടെ കൈയിൽത്തന്നെയിരിക്കുന്നു.

രൂപമില്ലാത്തവയ്ക്കു രൂപം നല്കുക എന്നതു മനുഷ്യമനസ്സിന്റെ ആവശ്യകതയാണല്ലോ. കുഞ്ഞുങ്ങളെ വിദ്യാഭ്യാസം ചെയ്യിച്ച് നമ്മൾ അവരുടെ ജീവിതത്തിനു രൂപമുണ്ടാക്കുന്നു. കെട്ടിടം നിർമ്മിക്കാൻ തുടങ്ങുന്നതിനു മുൻപ് പറമ്പിനു ചുറ്റും മതിലുകെട്ടി രൂപമുണ്ടാക്കുന്നു. ഇന്ന് ആ സങ്കല്പം മാറിപ്പോയിരിക്കുന്നു. രൂപനിർമ്മിതിക്കുവേണ്ടിയല്ല മതിലുകെട്ടുന്നതെന്ന് ഒരു ചിന്തകൻ വാദിക്കുന്നു. മതിലില്ലാത്ത പറമ്പിലെ വീട്ടിൽ താമസിക്കുന്ന ആൾ കാലത്തെഴുന്നേറ്റ് നാലുഭാഗത്തും കണ്ണോടിക്കുമ്പോൾ വഴിയേ പോയ ആരോ കയറിവന്ന് വിസർജ്ജനം നടത്തുന്നതു കാണുന്നു. ഉടനെ അയാൾ ആജ്ഞാപിക്കുന്നുപോലും. "നാലുവശത്തും മതിലുകെട്ടട്ടേ." മതിലുകെട്ടിയാൽ ആർക്കും പറമ്പിൽ കയറാനാവില്ലല്ലോ. മതിൽ എന്നതിന്റെ പ്രയോജനത്തിനു വന്ന മാറ്റമാണിതു കാണിക്കുന്നത്.

പണ്ടും ആളുകൾക്കു കാറുണ്ടായിരുന്നു. വല്ല സ്ഥലത്തും പോകാൻ ആളുകൾ അത് ഉപയോഗിച്ചിരുന്നു. ഇന്ന് അതു വീട്ടിന് അലങ്കാരമായി മുൻവശത്ത് ഇടുന്നതേയുള്ളു പലരും. ഒന്നല്ല, രണ്ടല്ല, മൂന്നു കാറ് വീട്ടുമുറ്റത്തിട്ട് 'സ്റ്റേയ്റ്റസ് സിംബൽ' ഉണ്ടാക്കുന്നവർ ഏറെയുണ്ട്. പുസ്തകങ്ങൾ വായിക്കാനുള്ളവയായിരുന്നു പണ്ട്. ഇന്ന് അവ വാങ്ങി വീട്ടിലെ ഷെൽഫിൽ കൊണ്ടുവച്ച് ആളുകൾ മേനി നടിക്കുന്നു. പല വീടുകളിലും എൻസൈക്ലോപീഡിയ ബ്രിട്ടാനിക്കായുടെ മുപ്പതോളം വാല്യങ്ങൾ കണ്ണാടിക്കൂട്ടിൽ വെറുതേ വച്ചിരിക്കുന്നു. ആരും ഒരെണ്ണംപോലും തുറന്നു നോക്കുന്നില്ല.

മുൻപ് കഥകൾ അച്ചടിച്ചിരുന്നതു വാരികകൾ വാങ്ങുന്നവർക്കു വായിക്കാൻവേണ്ടിയായിരുന്നു. അതല്ല സ്ഥിതി ഇന്നത്തേത്. രചയിതാക്കളുടെ പേരുകൾ മഷിപുരണ്ടു കണ്ടാൽ അവർക്ക് ആഹ്ളാദമുണ്ടാകും. അല്ലെങ്കിൽ പുറങ്ങൾ നിറയ്ക്കാൻ മാറ്റർ വേണം. അങ്ങനെ കഥാമുദ്രണം നടക്കുന്നു.

മാതൃഭൂമി ആഴ്ചപ്പതിപ്പിൽ ശ്രീ. കെ. ഗോവിന്ദൻ 'കലാപ'മെന്നൊരു കഥയെഴുതിയിട്ടുണ്ട്. എന്തൊരു അറുവഷളൻ കഥ! സ്നേഹിതനെ കാണാൻ പോകുന്ന ഒരുത്തൻ ആ പട്ടണത്തിൽ വർഗ്ഗീയലഹള നടക്കുന്നതുകൊണ്ട് ഒരു ഹോട്ടലിൽ ആശ്രയം തേടുന്നു. ഒരു സുന്ദരിക്കു രാത്രി കഴിഞ്ഞുകൂടാൻ വേറെ മുറി കിട്ടുന്നില്ല. അതിനാൽ ആഗതൻ വാടകയ്ക്ക് എടുത്ത ഡബ്ൾ റൂമിൽ കിടക്കാൻ അവൾ അയാളോടു സമ്മതം ചോദിക്കുന്നു. അയാൾ അതു സമ്മതിക്കുന്നു. അയാൾ മദ്യപിച്ച്, കാമത്തോടുകൂടി മുറിയിലേക്കു ചെല്ലുമ്പോൾ അവൾ ഉറങ്ങുകയാണ്. അവളുടെ അടുത്ത് ഒരു കൈത്തോക്ക്. കലയിൽ എന്തുമാവാമെങ്കിലും വായനക്കാരന് അംഗീകരിക്കാവുന്ന ബാഹ്യഭാഗം കഥാപാത്രത്തിനു വേണം. ആ കഥാപാത്രത്തിന്റെ പ്രവൃത്തികൾക്ക് അതു വേണം. വിചിത്ര സംഭവങ്ങൾ യഥാതഥമായി വർണ്ണിക്കപ്പെടുന്ന മാജിക് റീയലിസത്തിൽപ്പോലും അതുണ്ട്. ഗോവിന്ദന്റെ കഥയിലെ സംഭവങ്ങൾ ഭാരതത്തിലൊരിടത്തും നടക്കുന്നവയല്ല. 'ഞാൻകൂടെ നിങ്ങളുടെ മുറിയിൽ കിടന്നോട്ടോ' എന്ന് ഏതു സുന്ദരിയായ യുവതിയാണ് ചെറുപ്പക്കാരനോടു ചോദിക്കുക? അതും രാത്രിയിൽ. അവൾ കിടന്നുറങ്ങുമ്പോൾ അടുത്ത് കൈത്തോക്കും. പടിഞ്ഞാറൻനാടുകളിൽപ്പോലും ഇതുണ്ടാവുകയില്ല. സംഭവിക്കാൻ സാദ്ധ്യതയില്ലാത്ത ഇമ്മാതിരി സംഭവങ്ങൾ വർണ്ണിച്ച് യഥാർത്ഥമായ സാഹിത്യ സംസ്കാരമില്ലാത്തവരെ മാത്രം രസിപ്പിക്കുന്ന കഥാകാരൻ വായനക്കാരനായ എന്റെ മുഖത്തു നിഷ്ഠീവനം നടത്തുകയാണ്; കലയുടെ നേർക്ക് അതോടൊപ്പം കൊഞ്ഞനം കാണിക്കുകയും ചെയ്യുന്നു.



മാർഗറീത് ദ്യൂറാ

"അയൽവീട്ടുകാരെ സ്നേഹിക്കുന്നതു നല്ലതല്ലേ?"
"അതേ. അവിടെ ചെറുപ്പക്കാരി ഉണ്ടെങ്കിൽ അവളുടെ ഭർത്താവ് അറിയാതെ വേണം ആ സ്നേഹിക്കൽ. അല്ലെങ്കിൽ പിടലിയിൽ തേക്കാൻ കുഴമ്പു വാങ്ങേണ്ടതായി വരും."

## ചോദ്യം, ഉത്തരം

"**അ**യൽവീട്ടുകാരെ സ്നേഹിക്കുന്നതു നല്ലതല്ലേ?"

"അതേ. അവിടെ ചെറുപ്പക്കാരി ഉണ്ടെങ്കിൽ അവളുടെ ഭർത്താവ് അറിയാതെ വേണം ആ സ്നേഹിക്കൽ. അല്ലെങ്കിൽ പിടലിയിൽ തേക്കാൻ കുഴമ്പു വാങ്ങേണ്ടതായി വരും."

"നിങ്ങൾ വ്യക്തിശത്രുത തീർക്കാൻ സാഹിത്യവാരഫലം ഉപയോഗിച്ചിട്ടുണ്ടോ?"

"ഇന്നുവരെയില്ല. ഞാൻ മരിക്കുന്നതുവരെ അതു ചെയ്യുകയുമില്ല. നിങ്ങൾക്ക് ആരോടെങ്കിലും ശത്രുതയുണ്ടെങ്കിൽ അയാളോട് അതു നേരിട്ടു പറയൂ. 'Deal with him direct. അല്ലാതെ അയാളെക്കുറിച്ച് കവിതയെഴുതരുത്, കഥയെഴുതരുത്, ലേഖനമെഴുതരുത്."

"ഏറ്റവും വൃത്തികെട്ട കാഴ്ചയേത്?"

"ആരെങ്കിലും വ്യായാമം ചെയ്യുന്നതു കാണുന്നത്. ഞാൻ പണ്ടു കണ്ടിട്ടുണ്ട്. ഒരു മാന്യൻ ലങ്കോട്ടി മാത്രം ധരിച്ചുകൊണ്ട് പൂമുഖത്തു കസർത്തെടുക്കും. ഇരിക്കുകയും പൊങ്ങുകയും ചെയ്യും. ജിറാഫിനെപ്പോലെ ഉടൽ താഴ്ത്തുകയും ഉയർത്തുകയും ചെയ്യും. പിന്നെ വീട്ടിനു ചുറ്റും ഓടും. ഇതെല്ലാം മറ്റാരോ ചെയ്യുന്നതു കണ്ടിട്ടാണ് സായ്പ് വൾഗാരിറ്റി എന്ന വാക്കുണ്ടാക്കിയത്."

"നിത്യജീവിതത്തിലെ സംഭവങ്ങളെയല്ലേ സാഹിത്യകാരന്മാർ വിവരിക്കുന്നത്. താങ്കൾ അതിനെ കുറ്റപ്പെടുത്തുന്നത് എന്തിന്?"

"ഞാൻ കുറ്റപ്പെടുത്താറില്ല. നിത്യജീവിതസംഭവങ്ങളുടെ ആവിഷ്കാരത്തിൽ വൈജാത്യവും വൈവിധ്യവും വരുത്തണം എഴുത്തുകാരൻ. ഒരുത്തനെ കൊലപ്പെടുത്തിയിട്ട് അയാളുടെ ഭാര്യയെ കൈക്കലാക്കുന്നത് സർവസാധാരണമായ വിഷയം. ആ വിഷയത്തിനു നൂതനങ്ങളായ വിശദാംശങ്ങൾ നല്കിയതുകൊണ്ടാണ് 'ഹാംലിറ്റ്' നാടകം അന്യാദൃശമായ കലാശില്പമായത്."

"സംസ്കാരത്തിന്റെ മണ്ഡലത്തിൽ മാത്രമല്ലേ വെറുപ്പ് ഇല്ലാതെയുള്ളു?"

"സംസ്കാരത്തിന്റെ മണ്ഡലത്തിലാണ് അതു കൂടുതലുള്ളത്. കവികൾ അന്യോന്യം വെറുക്കുന്നു. വിമർശകർ അന്യോന്യം വെറുക്കുന്നു. ഒരു കക്ഷിയിൽപ്പെട്ട രാഷ്ട്രീയ

നേതാക്കന്മാർക്കുമുണ്ട് അന്യോന്യമുള്ള വെറുപ്പ്.''

''മരണത്തിനുശേഷം ജീവിതമുണ്ടോ? ജീവിതത്തിനു മുൻപു മരണമുണ്ടോ?''

''അറിഞ്ഞുകൂടാ. ജീവിച്ചിരിക്കുമ്പോൾ തന്നെ മരണത്തിന്റെ ദുഃഖം അനുഭവിക്കുന്ന സ്ത്രീകളുണ്ട്. ദാമ്പത്യജീവിതം നയിക്കുന്ന സ്ത്രീകളോട് അതു ചോദിക്കൂ. സത്യം, സത്യം എന്ന് അവർ പറയും.''

''കാറില്ലാത്തവരെ പുച്ഛിക്കുമോ കാറുള്ളവർ?''

''ഇല്ല. കാർ ഇല്ലാത്തവരെ ആരും പുച്ഛിക്കില്ല. നല്ല കാറുള്ളവരെ എല്ലാവരും ബഹുമാനിക്കും. എന്നാൽ ചക്കടാവണ്ടിക്കു തുല്യമായ പഴഞ്ചൻകാറ് ഉരുട്ടിക്കൊണ്ടു നടക്കുന്നവരെ ലോകമാകമാനമുള്ള ജനങ്ങൾ പുച്ഛിക്കും.''



പി. കുഞ്ഞിരാമൻനായർ

## പ്രോംപ്റ്റർ

**മ**ാറിയാ മെനെജെനി കാലാസ് (Maria Meneghini Callas 1923-1977) വിശ്വപ്രശസ്തി നേടിയ ഗ്രീക്ക്-അമേരിക്കൻ ഗായികയായിരുന്നു. ഇറ്റലിയിലെ വ്യവസായപ്രമുഖനായിരുന്ന മെനെജെനീയാണ് അവരെ വിവാഹം കഴിച്ചത്. 1959-ൽ അവർ ദാമ്പത്യജീവിതം വേർപെടുത്തി. ടർക്കിയിൽ ജനിച്ച ഗ്രീക്ക് 'ബിസ്നെസ്മാൻ' ഒനാസീസുമായുള്ള അവളുടെ വ്യഭിചാരമാണ് മെനെജെനീയസിന്റെ ജീവിതം തകർത്തത്. [അമേരിക്കൻ പ്രസിഡന്റായിരുന്ന കെന്നഡിയുടെ വിധവ ജാക്വലിനെയാണ് ഒനാസീസ് വിവാഹം കഴിച്ചതെന്നു വായനക്കാർ ഓർമ്മിക്കുമല്ലോ] ഒനാസീസുമായി വ്യഭിചാരകർമ്മത്തിൽ ഏർപ്പെട്ട കാലാസ് ക്രമാനുഗതമായ പീഡിപ്പിക്കലിലൂടെ മെനെജെനീയസിനെ നിശ്ചേതനനാക്കി. ഒരുദിവസം കാലാസ് ഭർത്താവിനോടു 'തട്ടിക്കയറി'. ''നിങ്ങൾ എന്റെ ജയിലറായി പെരുമാറുകയാണ്. എന്നെ ഒരിക്കലും തനിച്ചിരിക്കാൻ നിങ്ങൾ സമ്മതിക്കുന്നില്ല. എനിക്കു ശ്വാസം മുട്ടുന്നു.'' രാത്രി മെനെജെനീയസ് അവൾക്കുവേണ്ടി കാത്തിരിക്കും. എന്നും നേരംവെളുക്കാറാവുമ്പോഴേ അവൾ ശയനമുറിയിൽ വന്നെത്തൂ. ഇതു സ്ത്രീയുടെ ധിക്കാരമാർന്ന വ്യഭിചാരം. ഭർത്താവിനെ കാലാസ് പുല്ലുപോലെയാണ് കരുതിയത്. അവൾ മെനെജെനിയസിനെ ദാമ്പത്യജീവിതത്തിൽനിന്നു പാടേ അകറ്റിക്കളഞ്ഞു. ഒരുകണക്കിൽ അതു നന്നായി. ഭർത്താവിനെ വഞ്ചിച്ചതിനുശേഷം അയാളുടെകൂടെ ശയിക്കുന്ന സ്ത്രീ രണ്ടുതരത്തിലുള്ള വ്യഭിചാരകർമ്മമാണ് അനുഷ്ഠിക്കുന്നത്. ഫ്രഞ്ചെഴുത്തുകാരി ഷൊർഷ് സാങ്ദ് (George Sand) എഴുതിയിട്ടുണ്ട് ഇങ്ങനെ:- What constitutes adultery is not the hour which a woman gives her lover, but the night which she spends with her husband."

ചാരിത്രം സൂക്ഷിച്ചുകൊണ്ട് ഭാര്യയും ഭർത്താവും ദമ്പതികളായി കഴിയുമ്പോഴും അതിനെ ലൈസൻസുള്ള വ്യഭിചാരമായിട്ടേ അഭിജ്ഞന്മാർ പരിഗണിക്കാറുള്ളു. അങ്ങനെയുള്ള ഒരു ദാമ്പത്യജീവിതത്തിന്റെ ദുരന്തസ്വഭാവത്തെയാണ് ശ്രീ. അഷ്ടമൂർത്തി ''വാസന്തീവാസുദേവം'' എന്ന ചെറുകഥയിലൂടെ കാണിച്ചുതരുന്നത്. (കഥ മലയാള മനോരമ വിശേഷാൽ പ്രതിയിൽ. കരുതിക്കൂട്ടി തിരഞ്ഞെടുത്തതല്ല ഞാൻ ഇക്കഥ. 368 പുറങ്ങളുള്ള വിശേഷാൽ പ്രതി തുറന്നയുടനെ കണ്ടത് അഷ്ടമൂർത്തിയുടെ കഥയാണ്. വായിച്ചു. എഴുതുന്നു, അത്രേയുള്ളു) ഉപരിതലത്തിൽ ശാന്തമെന്നു തോന്നുന്ന ദാമ്പത്യജീവിതം. അത് ഏതു നിമിഷത്തിലും തകരാമെന്നാണ് കഥാകാരൻ പറയുന്നത്. അതിനുവേണ്ടി പൂച്ചയുടെയും പട്ടിയുടെയും ഉപാഖ്യാനം കഥയിൽ ചേർത്തിരിക്കുന്നു അഷ്ടമൂർത്തി. ആജന്മവൈരികളാണല്ലോ പൂച്ചയും പട്ടിയും. പക്ഷേ പൂച്ചയെ നെഞ്ചിലണച്ചുകൊണ്ടാണ് പട്ടി എപ്പോഴും ഉറങ്ങുക. ഒരുദിവസം ഗൃഹനായകൻ ആജ്ഞാപിച്ചപ്പോൾ പട്ടി പൂച്ചയെ കടിച്ചുകൊന്നു. ബാഹ്യപ്രേരണകളാലും ആന്തരപ്രേരണകളാലും ദാമ്പത്യജീവിതം തകരുമെന്നു സൂചന.

എന്നാൽ അഷ്ടമൂർത്തിയുടെ കഥയ്ക്കു സത്യാത്മകതയില്ല. വ്യക്തിയായ അഷ്ടമൂർത്തി മസ്തിഷ്കപ്രക്രിയകൊണ്ടു കണ്ടുപിടിച്ച ഒരാശയം ,പൂച്ചയിലൂടെ, പട്ടിയിലൂടെ ആവിഷ്കരിക്കുന്നതേയുള്ളു. ആശയം അദ്ദേഹത്തിന്റെ ജീവരക്തത്തിൽ അലിഞ്ഞുചേർന്നതാണെന്നു വായനക്കാരനായ എനിക്കു തോന്നിയില്ല. ഒരു പൂർവകല്പിതരൂപത്തിൽ ആശയത്തെ ദ്രാവകരൂപത്തിൽ ഒഴിക്കുകയാണ് കഥാകാരൻ. അതുകൊണ്ട് (ക്ലീഷേ പ്രയോഗിക്കട്ടെ) മോരും മുതിരയുമെന്നപോലെ ദാമ്പത്യജീവിതവും മൃഗജീവിതവും ഈ രചനയിൽ വേർപിരിഞ്ഞു നില്ക്കുന്നു. നാടകത്തിലെ അഭിനേതാക്കളെ പ്രോംപ്റ്റ് ചെയ്യുന്നതുപോലെ അഷ്ടമൂർത്തി കഥാപാത്രങ്ങളെക്കൊണ്ടു പ്രവർത്തിപ്പിക്കുന്നു, സംസാരിപ്പിക്കുന്നു. ഫലമോ? സത്യസന്ധതയില്ലായ്മ. ചെക്കോവിന്റെ കഥ വായിക്കുമ്പോൾ കഥ വായിക്കുകയാണു നമ്മളെന്നു തോന്നുകില്ല. അഷ്ടമൂർത്തിയുടെ കഥ, കഥതന്നെന്നു നമുക്കു തോന്നുന്നു.

## കൃഷ്ണസൂക്തങ്ങൾ (വിനയപൂർവം)

**1.** മരണം നടന്ന വീട്ടിൽ പോകുമ്പോൾ മരിച്ചയാൾ എത്ര അടുത്ത ബന്ധുവാണെങ്കിലും ആഹാരം കഴിച്ചിട്ടു വേണം പോകാൻ. ഇല്ലെങ്കിൽ കുറഞ്ഞത് പന്ത്രണ്ടു മണിക്കൂറെങ്കിലും വിശന്നുതളർന്ന് ഇരിക്കേണ്ടതായി വരും.

2. സഞ്ചയനത്തിനു പോകരുത്. മരിച്ചയാളിന്റെ ബന്ധുക്കളായ ചെറുപ്പക്കാരികൾ നനഞ്ഞൊട്ടിയ വസ്ത്രങ്ങളോടുകൂടി അസ്ഥിനമസ്കാരം നിർവഹിക്കുന്നതു കാണാൻ കൂടുന്ന യുവാക്കന്മാരുടെ കൂട്ടത്തിൽ നിങ്ങളും നില്ക്കേണ്ടതില്ല. സഞ്ചയനം ഒരു പ്രൈവറ്റ് ഏർപ്പാടാക്കേണ്ട കാലം അതിക്രമിച്ചിരിക്കുന്നു.

3. ആരെക്കണ്ടാലും ക്ഷീണിച്ചുപോയല്ലോ എന്നു പറയരുത്. താൻ മരിക്കാറായല്ലോ എന്നാണ് അതിന്റെ അർത്ഥം.

4. വീട്ടിൽ വന്നിരുന്നു മൂന്നുമണിക്കൂർ ബോറടിച്ചതിനുശേഷം ഒന്നും പറയാനില്ലാതെ വരുമ്പോൾ ചുവരിലേക്കു നോക്കി കുമാരനാശാന്റെ ഈ പടം എവിടെനിന്നു കിട്ടി എന്നു ചോദിക്കുന്നവനോടു മറുപടി പറയരുത്. അത് അയാളുടെ സ്വഭാവമാണെന്നു ഗ്രഹിച്ചാൽ മതി. വാലിൽ ഈച്ച വന്നിരുന്നില്ലെങ്കിലും പശു അത് ആട്ടിക്കൊണ്ടിരിക്കുമല്ലോ.

5. പട്ടണം തിരുവനന്തപുരമാണോ. എങ്കിൽ പരദൂഷണക്കാർ ഏറെയുണ്ട് അവിടെ എന്നു മനസ്സിലാക്കണം.

6. കുടിച്ചു തന്നെ മറക്കുക എന്നൊരവസ്ഥ ഇല്ലേയില്ല. അന്യരോടുള്ള സ്നേഹവും വെറുപ്പും പ്രകടിപ്പിക്കാൻ മദ്യപൻ അതൊരു മാർഗ്ഗമായി സ്വീകരിക്കുന്നുവെന്നേയുള്ളൂ.

7. സൗധങ്ങളിൽ താമസിക്കുന്നവർ മഹാന്മാരാണെന്നു കരുതരുത്. മഹാകവി ജി. ശങ്കരക്കുറുപ്പ് മഹാരാജാസ് കോളേജിലെ ഒരു ചെറിയ മുറിയിൽനിന്നു കുട്ടികളെ പഠിപ്പിച്ചിരുന്നു. ആ മുറിക്കുള്ള മാഹാത്മ്യം മന്ത്രിമാരും ഐ.എ.എസ് ഓഫീസർമാരും ഇരിക്കുന്ന സെക്രട്ടേറിയറ്റ് ബിൽഡിങ്ങിന് ഇല്ല.

## നിരീക്ഷണങ്ങൾ

**റ്റെ**ലിഫോണിൽക്കൂടി വേറൊരാൾക്ക് അഞ്ചാംപനി പകർത്തിക്കൊടുക്കാൻ സാധിക്കില്ലെന്നു വിറ്റ്ഗൻഷ്ടൈൻ പറഞ്ഞു. ഈ അഭിപ്രായത്തോടുകൂടി വേറൊരഭിപ്രായവും ഷ്യൂൾ റേഷീസ് ദബ്രേ (Jules Regis Debray 1940) ചേർത്തുവച്ചു. ആപ്പിൾ വീഴ്ത്തുന്ന ഒരു ഓഡിയോ വിഷ്വൽകൊണ്ട് ഗുരുത്വാകർഷണസിദ്ധാന്തം ആർക്കും പഠിപ്പിച്ചുകൊടുക്കാനും സാദ്ധ്യമല്ല. (Media Manifestos-Regis Debray-Translated by Eric Rauth-Verso, London-Rs 670=40. Published in 1996) മഹാനായ ദബ്രേ പറഞ്ഞതിനെ ഇവിടെയൊരു കഥാകാരന്റെ രചനയോടു ചേർത്തുവയ്ക്കുന്ന എന്റെ സാഹസിക്യം ബഹുജനം പൊറുക്കണം. റ്റെലിഫോണിൽക്കൂടി അഞ്ചാംപനി പകർത്തിക്കൊടുക്കാൻ വയ്യാത്തതുപോലെ. ഓഡിയോ വിഷ്വൽകൊണ്ടു ഗുരുത്വാകർഷണസിദ്ധാന്തം പഠിപ്പിക്കാൻ സാദ്ധ്യമല്ലാത്തതുപോലെ കുങ്കുമം എന്ന നല്ല വാരിക വിചാരിച്ചാലും അതിൽ 'നിലവിളി' എന്ന കഥയെഴുതിയ ശ്രീ. പല്ലിശ്ശേരിയെ കഥാകാരനാക്കാൻ പറ്റില്ല. ഒരുത്തൻ കഥയെഴുതുന്നവൻ. അയാൾ സാങ്കല്പികമായി പെണ്ണിനെ വർണ്ണിച്ചതു വായിച്ചു ഭാര്യ നീരസപ്പെടുന്നു. അവൾ അതുപോലെ പുരുഷനെ വർണ്ണിച്ചതു വായിച്ച് അയാൾ ക്ഷോഭിക്കുന്നു. രണ്ടും സാഹിത്യത്തിലെ വർണ്ണനകളാണെന്നു ഗ്രഹിക്കുമ്പോൾ ഭർത്താവിന്റെയും ഭാര്യയുടെയും വല്ലായ്മകൾ മാറുന്നു. കഥകൾ രചിക്കപ്പെടാത്ത കാലത്തു ജീവിച്ച പുണ്യാത്മക്കളേ നിങ്ങളെ വിചാരിച്ചു ഞാൻ അസൂയപ്പെടുന്നു.



ജി. ശങ്കരക്കുറുപ്പ്

പട്ടണം
തിരുവനന്തപുരമാണോ.
എങ്കിൽ പരദൂഷണക്കാർ
ഏറെയുണ്ട്
അവിടെ എന്നു
മനസ്സിലാക്കണം

2. കുവൈറ്റിൽനിന്ന് ഒരു സഹൃദയൻ അയച്ച കത്തിന്റെകൂടെ അവിടത്തെ പത്രമായ കുവൈറ്റ് ടൈംസിലെ ഒരു റിപോർടുമുണ്ട്. അയച്ച ആളിന്റെ പേരു വായിച്ചു മനസ്സിലാക്കാൻ വയ്യ. മധു എന്നാണെന്നു തോന്നുന്നു. (Maohu P.B. No 150 Dammam 31411. K.S.A) ശ്രീ. എം.ടി. വാസുദേവൻനായർ. ശ്രീ. ഒ.എൻ.വി. കുറുപ്പ്. ഡോക്ടർ കെ. അയ്യപ്പപ്പണിക്കർ. ശ്രീ. എൻ.പി. മുഹമ്മദ്. ശ്രീമതി സുഗതകുമാരി. ശ്രീ. ഡി.സി. കിഴക്കേമുറി. ശ്രീ. എൻ. ആർ.എസ്. ബാബു. ഡോക്ടർ എൻ.വി. പിള്ള. ഡോക്ടർ കർമ്മചന്ദ്രൻനായർ ഇവർ പങ്കെടുത്ത ഒരു സമ്മേളനത്തെക്കുറിച്ചാണ് റിപോർട്. കുവൈറ്റിൽ നടന്ന മീറ്റിങ്ങ്. ആ റിപോർടിൽ ഡോക്ടർ അയ്യപ്പപ്പണിക്കർ ഇങ്ങനെ അഭിപ്രായപ്പെട്ടതായി കാണുന്നു. ''എങ്കിലും നമ്മുടെ ഭാഷയിൽ രചിക്കപ്പെടുന്നതെല്ലാം മോശമാണെന്നും മികച്ചതെല്ലാം വെളിയിൽനിന്നാണു വരുന്നതെന്നും നിരന്തരം നമ്മെ അറിയിച്ചുകൊണ്ടിരിക്കുന്നവരുണ്ട്. അവരെ തത്കാലം നമുക്കു വിടാം...... സോളമൻ രാജാവിന്റെ കാലത്ത് സുഗന്ധവ്യഞ്ജനങ്ങൾ റോമിലേക്കുപോലും അയച്ച നാടാണിത്. നമ്മുടെ സാഹിത്യസുഗന്ധത്തിനും അന്യനാട്ടിൽ ആസ്വാദകരുണ്ടാകും. സ്പൈസിനു പകരം ഇവിടെ 'സ്പൈസ്' കൂടുന്നതാണു കുഴപ്പമെന്ന് അയ്യപ്പപ്പണിക്കർ പറഞ്ഞു.'' ഈ വാക്യങ്ങൾക്കു മുൻപായി. ആട്ടക്കഥയ്ക്ക് അടുത്തിട മാർടി ഷമാന ഫ്രഞ്ചിൽ പരിഭാഷ ചമച്ചുവെന്നും ഒരു നൂറ്റാണ്ടു മുൻപ് 'ഇന്ദുലേഖ' ഇംഗ്ലീഷിലാക്കി എന്നും ഡോക്ടർ പറഞ്ഞതായി റിപോർടിലുണ്ട്. ഞാനിതിനു മറുപടി മുൻപു പറഞ്ഞുകഴിഞ്ഞു. അതെല്ലാം വീണ്ടും എഴുതുന്നില്ല. മലയാള സാഹിത്യത്തിന്റെ മഹത്ത്വം കാണിക്കാൻ. ഒരാട്ടക്കഥയും ചന്തുമേനോന്റെ 'ഇന്ദുലേഖ'യും അന്യഭാഷയിൽ തർജ്ജമ ചെയ്തിട്ടുണ്ടെന്നു പറഞ്ഞാൽ മതിയോ? ഉണ്ണായിവാരിയർ. ഇരയിമ്മൻതമ്പി. കോട്ടയത്തു തമ്പുരാൻ ഇവരുടെ കൃതികളൊഴിച്ചാൽ ഏത് ആട്ടക്കഥയ്ക്കാണ് കലാപരമായ മേന്മയുള്ളത്? ശേഷമുള്ളവയെല്ലാം രേ. രേ. പാടച്ചര കീടാ എന്ന മട്ടിലുള്ള ഗോഗ്വാ വിളികളല്ലേ. ഒരു മീഡിയോക്കർ നോവലല്ലേ 'ഇന്ദുലേഖ?' അതിന്റെ ഇംഗ്ലീഷ് തർജ്ജമ വായിക്കുന്ന സായ്പ് കണ്ണഞ്ചി ഇരുന്നുപോകുമോ? 'ഒരുപക്ഷേ' ഡോക്ടർ വേറെയും യഥായോഗ്യമായ 'പോയിന്റുകൾ' കൊണ്ടുവന്നിരിക്കും. റിപോർടിൽ അവയില്ല. മഹാകവിത്രയം. ജി. ശങ്കരക്കുറുപ്പ്. ചങ്ങമ്പുഴ. വൈലോപ്പിള്ളി. കുഞ്ഞിരാമൻനായർ ഇവരൊക്കെ ഏതു പടിഞ്ഞാറൻ കവിക്കും കിടപിടിക്കും. നവീനന്മാരെക്കുറിച്ച് അതു പറയാനാവില്ല. ഡോക്ടറോട് ഒരു ചോദ്യം. 'സ്പൈസ്' എന്നു വിശേഷിപ്പിച്ചത് എന്നെയാണോ? എനിക്കു പല ദോഷങ്ങളുമുണ്ട്. പക്ഷേ ഞാൻ സ്പൈസല്ല. തികഞ്ഞ ആർജ്ജവമാണ് എന്റെ സ്വഭാവത്തിനും രചനകൾക്കും പെരുമാറ്റത്തിനുമുള്ളത്. അതു ബഹുജനത്തിനറിയാം. ''All language being idea, the day of universal language will come. This language, the new or universal will speak from soul to soul, resuming all perfumes, sounds, colours, linking together [illegible]




**മി**നിസ്ക്രീനിലെ ദൃശ്യങ്ങൾ അസഹനീയമായതിനെത്തുടർന്ന് കഴിഞ്ഞ മൂന്നു വർഷമായി ഞാൻ ടെലിവിഷൻ കാണാറില്ല. ഇന്ത്യയിൽ സ്ത്രീകൾക്കെതിരേയുള്ള അതിക്രമങ്ങളിൽ മൂന്നിലൊരു ഭാഗത്തിന്റെ സ്പോൺസർമാർ ചലച്ചിത്രങ്ങളും ടെലിവിഷനുമാണ്.

ദേശീയ മനുഷ്യാവകാശ കമ്മിഷൻ ചെയർമാൻ ജസ്റ്റിസ് രംഗനാഥമിശ്ര

*കിഴവന്മാരാണ് രണ്ടിന്റെയും ആരാധകർ. രംഗനാഥമിശ്രയ്ക്കെന്തുപറ്റിയെന്നാരറിഞ്ഞു.*

* * * * * * *

**കോ**ൺഗ്രസ്സിൽ ഇപ്പോഴുണ്ടായിരിക്കുന്ന പ്രശ്നങ്ങൾക്കെല്ലാം കാരണം പ്രധാനമന്ത്രി ദേവഗൗഡയാണ്.

പി.വി.നരസിംഹറാവു.

*ദേവഗൗഡ കള്ളന്മാരെ പിടിക്കുന്നുവെന്നല്ലേയുള്ളൂ.*

* * * * * * *

**ജ**നങ്ങൾക്ക് വിദ്യാഭ്യാസം നൽകുന്നതിൽ കേന്ദ്ര സർക്കാരിന് താത്പര്യമില്ല. സാധാരണക്കാരിൽനിന്നകന്നതും കച്ചവടവൽക്കരിക്കപ്പെട്ടതുമാണ് ഇന്നത്തെ വിദ്യാഭ്യാസം.

മുഖ്യമന്ത്രി ഇ.കെ.നായനാർ.

*വലിയൊരു വിദ്യാഭ്യാസ ചിന്തകനായി മാറിയിരിക്കുകയാണല്ലോ നായനാർ.*

* * * * * * *

**അ**ഴിമതിയാരോപണത്തിനിരയായ കോൺഗ്രസ്സ് അഖിലേന്ത്യാ നേതൃത്വം പാർട്ടിക്കും രാജ്യത്തിനും അപമാനകരമാണ്.

എം.വി. രാഘവൻ.

*സി.എം.പി.യെ കോൺഗ്രസ്സിൽ ലയിപ്പിച്ചാൽ ചിലപ്പോൾ നേരെയാകും.*

* * * * * * *

**മ**കളുടെ [illegible] ഗ്രൂപ്പ് യോഗത്തിനുവേണ്ടി വേദിയാക്കാൻ [illegible] ആഗ്രഹിക്കുന്നില്ല..

കെ.കരുണാകരൻ.

*മകൾ പത്മജ ഇപ്പോൾ ചെന്നിത്തല ഗ്രൂപ്പിൽ ചേർന്നുകാണു[illegible]*

* * * * * * *

**കേ**രളത്തിലെ [illegible] സാംസ്കാരിക നായകന്മാർ അവരുടെ കു[illegible] ഇംഗ്ലീഷ് മീഡിയം സ്ക്കൂളിൽ പഠി[illegible]ഒപ്പം മലയാളഭാഷയുടെ സംരക്ഷ[illegible] വാദിക്കുകയും ചെയ്യുന്നു.

[illegible] ചുള്ളിക്കാട്.

*സംസ്കാരം [illegible] ഫഷനലാകുന്നുവെന്നു വി[illegible]?*

**നി**രൂപണം പ്രക്ഷീണമായിത്തീരുമ്പോൾ സമുദായത്തിന്റെ അവബോധം ഉദാസീനമായിത്തീർന്നുവെന്നുതന്നെയാണർത്ഥം. നമ്മുടെ കലാനിരൂപണം ഉയിർത്തെഴുന്നേറ്റേ പറ്റൂ.

പ്രൊഫ.എം.എൻ. വിജയൻ.

*ചുവന്നു ചുവന്ന് ഉയിർത്തെഴുന്നേല്ക്കണോ?*

* * * * * * *

**പൊ**തുമേഖലാ സ്ഥാപനങ്ങളെക്കുറിച്ച് ഗവൺമെന്റ് ധവളപത്രം പുറപ്പെടുവിക്കും.

വ്യവസായമന്ത്രി സുശീലാഗോപാലൻ.

*ഇത്തരം പരിപാടികളേ ഉള്ളോ കൈയില്?*

* * * * * * *

**തൊ**ഴിലാളികൾക്ക് പെരുമാറ്റച്ചട്ടമുണ്ടാക്കാൻ ഗവൺമെന്റ് മുൻകൈയെടുക്കണം.

ജോണിനെല്ലൂർ എം.എൽ.എ.

*അതിനുമുമ്പ് എം.എൽ.എ.മാർക്ക് പെരുമാറ്റച്ചട്ടമുണ്ടാക്കണം.*

* * * * * * *

**കേ**രളത്തിന്റെ ആത്മാവ് ഇനി ഗ്രാമങ്ങളിലാണ്.

സംസ്ഥാന പ്ളാനിംഗ് ബോർഡ് അംഗം തോമസ് ഐസക്ക്.

*ഐസക്ക് ഗാന്ധിയനായോ?*

* * * * * * *

**രാ**ഷ്ട്രീയക്കാരനെന്ന നിലയിൽ ജനങ്ങളുടെ മുമ്പിൽ നിൽക്കാൻ ലജ്ജ തോന്നുന്നു. അത്രകണ്ട് മലിനമാണ് രാഷ്ട്രീയം.

സ്പീക്കർ എം.വിജയകുമാർ.

*ഇങ്ങനെയൊക്കെ പറഞ്ഞാല് ജോലിയില്ലാതെ തെണ്ടിപ്പോകും.*

* * * * * * *

**കാ**ലിക്കറ്റ് സർവ്വകലാശാല രണ്ടാംവർഷ ബിരുദ ക്ളാസ്സിൽ ഉപപാഠ പുസ്തകമാക്കിയ വി.കെ.എന്നിന്റെ 'അധികാരം' എന്ന നോവലിലെ പരിഹാസം കൊള്ളാമെങ്കിലും അശ്ലീലം അല്പം അധികമായി.

പി.ജെ. ജോസഫ്.

*വി.കെ.എന്നിന്റെ ജീവിതത്തിലും അല്പം അശ്ലീലം കൂടുതലാ.*

* * * * * * *

**ബം**ഗാളിലെ ജ്യോതിബാസു സർക്കാർ പിന്തുടരുന്ന പുത്തൻ സാമ്പത്തിക നയം ഇവിടെയും സ്വീകരിച്ചില്ലെങ്കിൽ കേരളം ഇരുട്ടിലാവുകയും, കേരളത്തിലെ വ്യവസായരംഗം തകരുകയും ചെയ്യും.

ആര്യാടൻ മുഹമ്മദ്.

*ഇതൊക്കെ ഇനി ആര്യാടന്റെ വിഷയമാണോ?*

* * * * * * *

**'ലൈം**ഗികത അശ്ലീലമോ' എന്ന വിഷയത്തെക്കുറിച്ച് സാകല്യ വിമൻസ് ഹെൽത്ത് സെന്റർ സംഘടിപ്പിച്ച ചർച്ച അശ്ലീല പ്രയോഗങ്ങളുടെ പ്രകടനവേദിയായി മാറി.

വാർത്ത.

*അതൊരു സ്പോൺസേഡ് ചർച്ചയാ.*

* * * * * * *

**കോ**ൺഗ്രസ്സ് (ഐ) അഖിലേന്ത്യാ നേതൃത്വത്തിലുള്ള ചിലരുടെ തെറ്റായ നയങ്ങൾക്കെതിരേ സന്ധിയില്ലാസമരം നടത്തുന്ന കെ. കരുണാകരന്റെ ശ്രമം തകർക്കാനുള്ള ഗൂഢ ശ്രമത്തിന്റെ ഭാഗമാണ് കേരളത്തിൽ 'ഐ' ഗ്രൂപ്പിന്റെ പേരിൽ ചിലർ നടത്തുന്നത്.

കെ. മുരളീധരൻ.

*ഒന്നുമല്ല, മകൻ മുരളിയുടെ തെമ്മാടിത്തമവസാനിപ്പിക്കാനുള്ള കർശനമായ നീക്കമാണ്.*

* * * * * * *

**ഇ**ന്ത്യയിൽ മാർക്സിസ്റ്റ് പാർട്ടി എത്രത്തോളം ഉണ്ടോ, അത്രയും കേരള കോൺഗ്രസ്സ് കേരളത്തിലുമുണ്ട്.

കെ. എം. മാണി.

*അതുപോട്ടെ, പുതിയ പിളർപ്പൊന്നുമില്ലേ?*

* * * * * * *

**ആ**ദിവാസികൾക്കായുള്ള പദ്ധതികൾ നടപ്പാക്കാൻ ആദിവാസികളുടെതന്നെ സഹായം തേടും.

മന്ത്രി കെ.രാധാകൃഷ്ണൻ.

*അവരുടെ ഇടയിൽ കരിങ്കാലികളെ ഉണ്ടാക്കുമെന്നായിരിക്കും.*

* * * * * * *

**എ**വിടെയെങ്കിലും മന്ത്രിസ്ഥാനം കിട്ടുമ്പോൾ ചാടിക്കയറുന്ന പാർട്ടിയല്ല സി.പി.എം.

ഇ.കെ. നായനാർ.

*പക്ഷേ, നായനാരങ്ങനെയാണല്ലോ.*

Printed, Publi[illegible] and Edited by S. Jayachandran Nair on behalf of Kala Kaumudi Publications (P) Ltd. at Kala Kaumudi Press, Thiruvananthapuram
Managing Editor : M. Sukumaran